LICENCE No. 592. DATED 20TH JULY 1948. REG. No. T 189.



# ഗ്രന്ഥാലോകം

അഖില തിരുവിതാംകൂർ
ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.



ഗ്രന്ഥാലോകം

**വരിസംഖ്യ**

വാർഷികവരിമുൻകൂർ രൂ. 5.
ഒററപ്രതിക്കു് .... രൂ. 1.

N. B. ആദ്യത്തെ ഒരു വർഷം മാസിക ആറു ലക്കങ്ങളായി പ്രസിദ്ധീകരിക്കുന്നു

# വിഷയവിവരം





(മുഖചിത്രം: ശ്രീ ചിത്തിരതിരുനാൾ ഗ്രന്ഥശാല തിരുവനന്തപുരം)



# ഗ്രന്ഥാലോകം

വാല്യം 1 | 1124 ധനു, മകരം | ലക്കം 3

## തിരനോട്ടം



## ലൈബ്രറി കാൺഫറൻസ്

അഖിലേന്ത്യാ ഗ്രന്ഥശാലാസംഘത്തിന്റെ 5-ാം വാർഷികം ജാനുവരി 20 മുതൽ 22-വരെ മൂന്നു ദിവസങ്ങളിലായി നാഗപ്പൂരിൽവച്ചു നടത്തപ്പെട്ടു. മൂന്നുവർഷത്തെ വിടവിനുശേഷമാണു് ഈ വാർഷികം ഇപ്പോൾ കൂടുന്നതു്. അതിനകം പൊതുവിൽ ഉണ്ടായിട്ടുള്ള മാററങ്ങളെ പററിയും പ്രസ്ഥാനത്തിന്റെ പുരോഗതിയെ പററിയും അദ്ധ്യക്ഷനായ ഡാക്ടർ എസ്. ആർ. രംഗനാഥൻ തന്റെ പ്രസംഗത്തിൽ വിശദമായി ചർച്ച ചെയ്തിട്ടുണ്ടു്. പഠനീയമായ ആ അദ്ധ്യക്ഷപ്രസംഗത്തിന്റെ സാരാംശങ്ങൾ പുറകേ ചേക്കാമെന്നു വിചാരിക്കുന്നു. സമ്മേളനത്തിൽ തിരുവിതാംകൂറിൽനിന്നു മൂന്നു പ്രതിനിധികൾ സംബന്ധിച്ചു. അവക്കു് സമ്മേളന നടപടികളിൽനിന്നും ലഭിച്ച അറിവു് തിരുവിതാംകൂർ ഗ്രന്ഥശാലാ സംഘത്തിനു പ്രയോജനകരമായി തീരുമെന്നുള്ളതിൽ സംശയമില്ല. ആ അദ്ധ്യക്ഷപ്രസംഗത്തിന്റെ വെളിച്ചത്തിലും നമ്മുടെ നാട്ടിന്റെ പ്രത്യേകാവശ്യങ്ങളെ പുരസ്കരിച്ചും ചില കാര്യങ്ങൾ ഇവിടെ പറഞ്ഞുകൊള്ളട്ടെ.

i. തിരുവിതാംകൂറിൽ ഇപ്പോഴുള്ള ലൈബ്രറികൾ പല അടിസ്ഥാനങ്ങളിൽ നടത്തപ്പെടുന്നവയാണു്. ചിലതു് വിദ്യാഭ്യാസഡിപ്പാർട്ടുമെന്റിന്റെ കീഴിൽ, ചിലതു് വില്ലേജ് അപ്‌ലിഫ്‌റ്റ് ഡിപ്പാർട്ടുമെന്റിന്റെ കീഴിൽ, ചിലതു സ്വതന്ത്രം, ഇങ്ങനെ ഇവയ്ക്കു പുറമേ ഗ്രന്ഥശാലാ സംഘത്തിന്റെ അംഗത്വം വരിച്ചു് നടത്തപ്പെടുന്ന അറുനൂറോളം സ്ഥാപനങ്ങൾ വേറെയുമുണ്ടു്. ഗ്രന്ഥശാലാ സംഘത്തിനു്, വായനശാലകളുടെ നടത്തിപ്പിനെ സംബന്ധിച്ചു്, നിയതമായ ചില പദ്ധതികളുണ്ടു്. ആ പദ്ധതികൾ രാജ്യവ്യാപകമാക്കണമെന്നു് അവക്കു മോഹവുമുണ്ടു്. പൊതുജന ഗ്രന്ഥശാലകളുടെ ഭരണത്തെ സംബന്ധിച്ചു് ഇന്നു് നിലവിലിരിക്കുന്ന ഐകരൂപ്യമില്ലായ്മകൊണ്ടു് അതിനു പല സാങ്കേതികതടസ്സങ്ങളും വന്നുചേരുന്നു. അതിനാൽ തികച്ചും ജനകീയസ്വഭാവമുള്ള ഗ്രന്ഥശാലാ സംഘടനയ്ക്കു ഈ വിഷയത്തിൽ കൂടുതൽ സ്വതന്ത്രമായി പ്രയത്നിക്കാൻതക്ക സാഹചര്യങ്ങൾ സൃഷ്ടി

ച്ചുകൊടുക്കണമെന്ന് ഗവണ്മെൻറിനോട് ഞങ്ങൾ അപേക്ഷിക്കുന്നു.

ii. മറെറാരു പ്രധാനകാര്യം വായനശാലകളുടെ തരംതിരിപ്പിനെപററിയാണ്. രാജ്യത്തുള്ള വായനശാലകളെല്ലാം ഒരു ഗ്രേഡിൽപ്പെട്ടതല്ല. സർവ്വസമ്മതങ്ങളായ ചില മാനദണ്ഡങ്ങളനുസരിച്ച് അവയെ താരതമപ്പെടുത്താൻ സാധിക്കും. അങ്ങനെ ചെയ്താൽ ഗ്രാൻറനൽകുമ്പോൾ ഈ വിഭജനത്തെ ആശ്രയിക്കുകയും ചെയ്യാം. വിദ്യാഭ്യാസകോഡിലെ 190-ാം വകുപ്പിൽ പറഞ്ഞിട്ടുള്ളവ്യവസ്ഥകൾ ഈ ആവശ്യത്തെ പുരസ്കരിച്ച് ഒന്നു പുതുക്കിയെഴുതുകയും വേണ്ടിയിരിക്കുന്നു. സാമാന്യം നല്ലരീതിയിൽ നടത്തപ്പെടുന്ന ഒരു വായനശാലയ്ക്കു കുറഞ്ഞതു് 120 രൂപായെങ്കിലും ഗ്രാൻറ കിട്ടണം. അങ്ങനെ മുറയ്ക്കു് മേൽപോട്ടു് 600 രൂപാവരെ എങ്കിലും ഗ്രാൻറകിട്ടാൻ യോഗ്യതയുള്ള വായനശാലകൾവരെ വേണം. അവയായിരിക്കും രാജ്യത്തെ ഒന്നാംഗ്രേഡ് വായനശാലകൾ. തൽക്കാലം ഈയാണ്ടത്തെ ബഡ്ജററിൽ കൊള്ളിച്ചിരിക്കുന്ന ഗ്രാൻറുകളുടെ വിതരണത്തിൽ കാലവിളംബം വരുത്താതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം.

iii. ഇങ്ങനെ ഗ്രേഡ്തിരിക്കുന്നതിനു് ഒരു കമ്മററി ആവശ്യമാണ്. ഗ്രന്ഥശാലയെ സംബന്ധിച്ച് സാങ്കേതികവിജ്ഞാനംനേടിയിട്ടുള്ള ആളുകൾ അതിൽ തീർച്ചയായും ഉണ്ടാവണം. പുറമേ നമ്മുടെ ഗ്രന്ഥശാലകളുടെ പ്രവർത്തനത്തിലും സംഘടനത്തിലും ധാരാളം പരിചയം നേടിയിട്ടുള്ള അ. തി. ഗ്രന്ഥശാലാസംഘത്തിൻെറ ഒരു പ്രതിനിധിയും യൂണിവേർസിററിയുടേയും ഗവണ്മെൻറിൻേറയും പ്രതിനിധികളും ഉണ്ടായിരിക്കണം. ഇങ്ങനെ ഒരു സമിതി ഈജോലിക്കു ഉടൻതന്നെ ഉണ്ടാകുന്നതു് പ്രസ്ഥാനത്തിൻെറപുരോഗതിക്ക് വലിയ പ്രേരണയായിരിക്കും.

iv. വയോജനവിദ്യാഭ്യാസ പ്രചരണത്തിൻെറ മുഖ്യമായ ഉപാധി ഗ്രന്ഥശാലകളാണല്ലോ. ഗ്രന്ഥശാലകളെ ഇവിടെയും ആ നിലയ്ക്കു അംഗീകരിച്ച് വയോജനവിദ്യാഭ്യാസത്തെ ത്വരപ്പെടുത്തണം. അധികം പൊതുസ്ഥാപനങ്ങളെ താങ്ങാൻ കഴിവില്ലാത്ത ഗ്രാമങ്ങളിൽ ഒരേതരം സേവനങ്ങൾ നിർവ്വഹിക്കുന്ന വിവിധ സ്ഥാപനങ്ങളെ കേന്ദ്രീകരിക്കുന്നതാണ് മിതവ്യയത്തിനും കാര്യക്ഷമതയ്ക്കും നന്ന്. വയോജനവിദ്യാഭ്യാസത്തിൽ പരിശീലനം കൊടുക്കാൻ ഗവമ്മെൻറ് ആളുകളെ തിരഞ്ഞെടുക്കുമ്പോൾ ഗ്രന്ഥശാലാ പ്രവത്തകക്ക് എല്ലാവിധത്തിലും മുൻഗണന നൽകുമെന്നു ഞങ്ങൾ പ്രത്യാശിക്കുന്നു. രണ്ടു പ്രസ്ഥാനങ്ങളെയും ഒന്നിച്ച് സഹായിക്കാൻ ഗവമ്മെൻറിനു അതുമൂലം സാധിക്കുന്നതാണ്.

v. സർവ്വോപരി ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ സ്ഥായിയായ പുരോഗതിക്ക് പരിഷ്കൃതരാജ്യങ്ങളിലെവിടെയും ഉള്ളമാതിരി ഇവിടെയും ഒരു ലൈബ്രറി ആക്ട് ഉണ്ടാക്കാൻ ഉടനേതന്നെ ഉത്സാഹിക്കേണ്ടതാണ്. അ. തി. ഗ്രന്ഥശാലാസംഘത്തിൻെറ ശ്രദ്ധ ഈ വിഷയത്തിൽ പതിഞ്ഞുകഴിഞ്ഞിട്ടുണ്ട്. രാജ്യസ്നേഹികളായ നിയമജ്ഞന്മാരുടെയും ജനപ്രതിനിധികളുടെയും ബഹു. ഗവമ്മെൻറിൻെറയും ശ്രദ്ധ ഈ വിഷയത്തിൽ പതിയണമെന്ന് ഞങ്ങൾ അഭ്യത്ഥിക്കുന്നു.

—○○❖○○—

ഒരു പുതിയ ഇംഗ്ലീഷ് പുസ്തകത്തെപ്പററി

# * നമ്മുടെ പൈതൃക സമ്പത്ത്



ഏ. ജി. കൃഷ്ണവാര്യർ

വിഖ്യാതനായ ഒരു പണ്ഡിതനും ദേശാഭിമാനിയുമായ പ്രൊ. കബിറിന്റെ ശ്രദ്ധേയമായ ഒരു ഗ്രന്ഥമാണ് "നമ്മുടെ പൈതൃകസമ്പത്ത്"*. സാധാരണയായി എഴുതപ്പെടാറുള്ള ചരിത്രഗ്രന്ഥങ്ങളിൽ വേണ്ടത്ര പ്രാധാന്യം നൽകി രേഖപ്പെടുത്താത്ത നിരവധി സാംസ്കാരിക വശങ്ങൾ വേർതിരിച്ച് അവയിൽ അടങ്ങിയിരിക്കുന്ന ഐക്യത്തെ ഇതിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നു. ചരിത്രാതീതകാലം മുതൽക്ക് ഇന്നുവരെ ഇടതടവില്ലാതെ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഭാരതീയ സംസ്കാരത്തിൽ പലേടത്തുനിന്നും പോഷകനദികൾ വന്നുചേർന്നിട്ടുണ്ട്. ഇങ്ങനെ ക്രൂടക്കുളുടെ കലർന്നിട്ടുള്ള നൂതനാംശങ്ങളാകട്ടെ ഭാരതീയസംസ്കാരത്തിന്റെ മൗലികമായ ഐക്യത്തിനും സത്തയ്ക്കും കോട്ടം വരുത്തിയിട്ടുമില്ല. എന്നാൽ ഇന്നിവിടെ നിലനിന്നുപോരുന്ന ആചാരങ്ങൾ, കലകൾ, രാഷ്ട്രീയസ്ഥാപനങ്ങൾ, ആശയഗതികൾ മുതലായവ പല ഘടകങ്ങൾ ചേർന്നുണ്ടായിട്ടുള്ളവ ആകയാൽ, കേവലം ഒരു ജനവിഭാഗത്തിന്റേതെന്ന്—വെറും ഹൈന്ദവം, അഥവാ വെറും മഹമ്മദീയം എന്നു—പറയത്തക്കതല്ലതാനും. അവയ്ക്കാകമാനം ഒരു സമന്വയസ്വഭാവമാണുള്ളത്. ഈ സമന്വയത്തിൽ അടങ്ങിയിരിക്കുന്ന ഘടകങ്ങളെ അപഗ്രഥിക്കുക, എങ്ങനെ ചരിത്രദൃഷ്ട്യാ പരസ്പരം ചേർന്നിണങ്ങി എന്നു കാണിക്കുക, ഭാവിയിൽ ഈ സമന്വയപ്രധാനമായ ഗതിതന്നെയാണ് നമ്മുടെ ആശാകേന്ദ്രം എന്നു വ്യക്തമാക്കുക—ഇത്രയുമാണ് ഈ ഗ്രന്ഥത്തിൽ പണ്ഡിതനായ ഗ്രന്ഥകാരൻ നിർവഹിച്ചിട്ടുള്ളത്.

ഭാരതീയരുടെ സംസ്കാരചരിത്രത്തെ മൂന്നു പ്രധാനഘട്ടങ്ങളായി വിഭജിച്ചിരിക്കുന്നു. ആര്യന്മാർ നേടിയ സമന്വയത്തോടുകൂടി ആദ്യത്തെ ഘട്ടം അവസാനിച്ചു. ക്രിസ്തുവിന് ഏകദേശം 2500 വർഷങ്ങൾക്കു മുമ്പ് ആര്യന്മാർ ഇന്ത്യയിൽ വന്നപ്പോൾ ചില അംശങ്ങളിൽ അവരെക്കാൾ കൂടുതൽ പരിഷ്കൃതരായ ദ്രാവിഡരോട് ഏററുമുട്ടേണ്ടതായിവന്നു. മോഹൻജൊ ഡാരോയും ഹരപ്പയും ആര്യന്മാർക്കു നേരിടേണ്ടിവന്ന പരിഷ്കാരത്തിന്റെയും സംസ്കാരത്തിന്റെയും ഉയർന്ന നിലയ്ക്കു ലക്ഷ്യമായി അവശേഷിക്കുന്നുണ്ടല്ലോ. നിരവധി നൂററാണ്ടുകൾക്കുശേഷം അമേരിക്കയിലും ആഫ്റിക്കയിലും കുടിയേറിപ്പാർത്ത യൂറോപ്യന്മാർ അതാതിടങ്ങളിൽ അധിവസിച്ചിരുന്ന ജനതയോടു കൈക്കൊണ്ട ക്രൂരമായ വിനാശനനയമല്ല ആര്യന്മാർ പരിഷ്കൃതരായ ദ്രാവിഡരോട്

* Our Heritage Humayun Kabir N. I P Bombay

എടുത്തതു്. അവരുടെ പട്ടണവാസവും സ്ഥിരമായ കൃഷിവലവൃത്തിയും ചില മതാനുഷ്ഠാനങ്ങൾകൂടിയും സ്വയം സ്വീകരിച്ചു്, ദ്രാവിഡരോടൊത്തൊരുമിക്കയും, എന്നാൽ സാമൂഹ്യമായ വ്യത്യാസങ്ങൾക്കും സാമ്പത്തികമായ വ്യവസ്ഥിതിക്കും വലിയ ഉലച്ചിൽ തട്ടാതിരിക്കുവാൻ വർണ്ണാശ്രമ വ്യവസ്ഥ ഏർപ്പെടുത്തുകയുംചെയ്തു. വർണ്ണാശ്രമ വ്യവസ്ഥയെ സ്ഥാനത്തും അസ്ഥാനത്തും പഴിക്കുക സാധാരണമായിരിക്കെ, പല വശങ്ങളിലുംപെട്ട ആളുകളുടെ വ്യത്യസ്തമായ രുചികളേയും കഴിവുകളേയും സംഭരിച്ചു ക്ലിപ്തപ്പെടുത്തി വളർത്തുന്നതിൽ അതിനുണ്ടായിട്ടുള്ള വലിയ നേട്ടങ്ങളെ സ്തുത്യർഹമായ നിഷ്പക്ഷതയോടും സത്യസന്ധതയോടുംകൂടി ഗ്രന്ഥകാരൻ വാഴ്ത്തിയിരിക്കുന്നു. ആരംഭത്തിൽ വർണ്ണാശ്രമവ്യവസ്ഥയ്ക്കു് ഒട്ടേറെ പഴക്കമുണ്ടായിരുന്ന കഥയും അദ്ദേഹം വിസ്മരിച്ചിട്ടില്ല. ഗുണകർമ്മങ്ങൾക്കൊത്തു വർണ്ണപരിവർത്തനവും ആശ്രമപരിവർത്തനവും ഉണ്ടായിക്കൊണ്ടിരുന്നു. കാലാന്തരത്തിലാണു ചാതുർവർണ്ണ്യം മരവിച്ചു ജാതിയുടെയും വ്യക്തിയുടെയും വളർച്ചക്കു പ്രതിബന്ധമായി തീർന്നതു്.

ഭാരതീയ സംസ്കാരത്തിന്റെ നിസ്സീമമായ സഹിഷ്ണുത, ഔദാര്യം തുടങ്ങിയ ഗുണങ്ങളുടെ വളർച്ചയ്ക്കു ഭൂമിശാസ്ത്രപരമായ ഘടകങ്ങൾ കാരണഭൂതമായിട്ടുണ്ടു്. ഇടുങ്ങിയ ഭൂഭാഗങ്ങളിൽ പാർത്തിരുന്നെങ്കിൽ ജാതികളും വംശങ്ങളും തമ്മിൽ അനിർവാര്യമാകുമായിരുന്ന ഈർഷ്യകളും മത്സരങ്ങളും ഭാരതത്തിന്റെ വിശാലമായ മാറിടത്തിൽ ഉയിർക്കൊണ്ടേ ഇല്ല. ഭൂമിയുടെ ഫലഭൂയിഷ്ടതയും ജീവിതപ്രശ്നങ്ങളെ ലഘൂകരിച്ചു. അതുകൊണ്ടു സമാധാനത്തിനു് അനുകൂലമായ സഹിഷ്ണുത തുടങ്ങിയ ഗുണങ്ങൾ സമൃദ്ധിയായി വളർന്നുവന്നു. ഇത്തരത്തിലുള്ള മനോവികാസത്തിനു പററിയ ഒരു ദർശനവും ആര്യന്മാർ സംവിധാനംചെയ്തു. അതിന്റെ മൂലമന്ത്രമാണു് 'ഏകംസദ്, വിപ്രാ ബഹുധാ വദന്തി' എന്നുള്ളതു്. വൈവിധ്യത്തിൽ പരിലസിച്ചിരുന്ന ഐക്യം ജീവിതത്തിന്റെ എല്ലാ നിലകളിലും സാക്ഷാത്കരിക്കുന്നതിനുള്ള ശ്രമം അന്നുമുതൽക്കേ ആര്യന്മാർ ആരംഭിച്ചു. ഇന്നും അതു തുടർന്നുകൊണ്ടേ ഇരിക്കുന്നു. "കൊടുക്കുകയും കൊള്ളുകയും ചെയ്ക, എന്ന ആര്യനയത്തിന്റെ ഉദാഹരണമായി ശിവനെയും വിഷ്ണുവിനെയും ആര്യന്മാർ അംഗീകരിച്ചിട്ടുള്ളതു് ചൂണ്ടിക്കാണിക്കപ്പെട്ടിരിക്കുന്നു. ഋഗ്വേദത്തിൽ രുദ്രനും വിഷ്ണുവും പ്രസിദ്ധന്മാർതന്നെ, എങ്കിലും പൗരാണികകാലത്തു് ഇവരുടെ ആരാധനയിലും ഇവരെക്കുറിച്ചുള്ള ആശയങ്ങളിലും കാണുന്ന പ്രത്യേകതകൾ വൈദികകാലത്തിനും മുമ്പുള്ള ദ്രാവിഡപരിഷ്കൃതിയിൽനിന്നും സ്വീകരിച്ചതായിരിക്കണമത്രെ. ഏതായാലും ആര്യന്മാരും ദ്രാവിഡരുംകൂടി മേളിച്ചു രമ്യമായി സൃഷ്ടിച്ച ഹൈന്ദവ സംസ്കൃതിയുടെ വിജയം സമന്വയ പ്രധാനമായ പ്രവണതകൾ കൂടാതെ അസാദ്ധ്യമാകുമായിരുന്നു എന്നു് നിർവിവാദമാണു്.

ആര്യന്മാർക്കുശേഷം പാരസികർ, യവനർ, സിതിയന്മാർ, ഹൂണന്മാർ, തുടങ്ങിയ നിരവധി വർഗ്ഗങ്ങൾ മദ്ധ്യഏഷ്യയിൽനിന്നുംമററും ഭാരതത്തിലേയ്ക്കു പ്രവഹിച്ചുകൊണ്ടിരുന്നു. എന്നാൽ അവരെല്ലാം ഇവിടെ സ്ഥിരതാമസക്കാരായ ഹൈന്ദവരോടു കലന്നുകഴികയാണുണ്ടായതു്. പുത്തൻപുത്തനായിവന്ന ആക്രമണ പരമ്പരകളെ ഉൾക്കൊണ്ടു് ആക്രമണകാരികളെ ഹൈന്ദവരായി രൂപാന്തരപ്പെടുത്തിയ ഹിന്ദുജാതിയുടെ ആത്മപ്രഭാവത്തെ പ്രൊ. കബീർ മുക്തകണ്ഠം ശ്ലാഘിച്ചിട്ടുണ്ടു്. ഈ സമ്മർദ്ദങ്ങളും സങ്ക

ലനങ്ങളും ഭാരതീയ സംസ്കാരത്തിന്റെ മാറ്റുകൂട്ടുന്നതിനുപകരിച്ചു. എന്നാൽ ക്രി. പി. എട്ടാംശതകംമുതൽ ആരംഭിച്ച മുഹമ്മദീയരുടെ ആഗമനങ്ങളോടും ആക്രമണങ്ങളോടുംകൂടി ഒരു നൂതനമായ പ്രശ്നം തല ഉയർത്തുകയാണുണ്ടായതു്. മുഹമ്മദീയരുടെ ദർശനം, സാമൂഹ്യസമത്വം, ഏകേശ്വരവാദം, പ്രതിമാവിധ്വംസനം തുടങ്ങിയ പ്രത്യേകതകൾ അവരെ ഹൈന്ദവരിൽനിന്നു തുലോം വേർതിരിച്ചുനിർത്തി. മുൻപതിവനുസരിച്ചു് അവരെ സ്വസമുദായത്തിൽ ഉൾപ്പെടുത്തുവാൻ ഹിന്ദുക്കൾക്കു് കഴിയാതെ വന്നു. അവരുമായി ഒരു പരസ്പരധാരണയിൽ എത്തുകയെന്ന പ്രശ്നമായിരുന്നു ഇപ്പോൾ ഉണ്ടായതു്. മുഹമ്മദീയർക്കു നേടുവാൻ കഴിഞ്ഞ രാഷ്ട്രീയമായ ആധിപത്യം ഈ പ്രശ്നത്തിന്റെ മൂർച്ചയെ വർദ്ധിപ്പിച്ചു. സ്പൃഹണീയമായ ആ പരസ്പരധാരണയും രമ്യതയും കൈവരുത്തുന്നതിനുള്ള ശ്രമത്തിന്റെ ചില ഫലങ്ങളായിട്ടാണു് ശങ്കരാചാര്യർമുതൽ ഗൗരാംഗൻവരെയുള്ള മതാചാര്യന്മാരുടെയും സിദ്ധന്മാരുടെയും ജീവിതവ്യാപാരങ്ങളെ പ്രൊ. കബീർ ചിത്രീകരിച്ചിട്ടുള്ളതു്.

ഇദ്ദേഹം ഈ ഘട്ടത്തിൽ ചെയ്യുന്ന ചില നിരീക്ഷണങ്ങൾ നവീനവും അത്യന്തം ശ്രദ്ധേയവുമായിട്ടുണ്ടു്. മതപരമായ കലഹങ്ങളായിട്ടാണല്ലോ ഹിന്ദുമുസ്ലീം യുദ്ധങ്ങളെ സാമാന്യമായി ചരിത്രകാരന്മാർ വർണ്ണിക്കാറുള്ളതു്. രാഷ്ട്രീയകാര്യങ്ങൾ സർവ്വഥാ നിരാകരിക്കാറില്ലെങ്കിലും, ഹിന്ദുമുസ്ലീം ലഹളകളുടെ ചുവട്ടു മതഭേദങ്ങളിൽ തിരക്കുകയാണു് അവരുടെ അംഗീകൃതമായ പരിപാടി. മുസ്ലീമങ്ങളുടെ വരവുവരെ ഭാരതത്തിന്റെ രാഷ്ട്രീയകേന്ദ്രം ഗംഗയുടെ തീരത്തു പാടലിപുത്രംമുതൽ മാറിമറിഞ്ഞുകൊണ്ടിരുന്നതായി പ്രൊ. കബീർ ചൂണ്ടിക്കാണിച്ചിരിക്കുന്നു. പിന്നീടു് അതു് ഡൽഹിയായിത്തീർന്നു. അപ്പോൾമുതൽ ഡൽഹിയിലെ മുഹമ്മദീയരാജാക്കന്മാരും രാജപുത്രന്മാരുമായി അവിശ്രാന്തം യുദ്ധങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. ആദ്യം ഗംഗാതീരവും പിന്നീടു് ഡൽഹിയും രാഷ്ട്രീയകേന്ദ്രമാകാനുള്ള കാരണം കച്ചവടമാർഗ്ഗങ്ങളുടെയും ധനാഗമമാർഗ്ഗങ്ങളുടെയും കിടപ്പുകളും വ്യതിയാനങ്ങളുമാണു്. മുഹമ്മദീയർ വരുന്നതുവരെ വിദൂരപൂർവ്വദേശങ്ങളുമായി ഭാരതം കച്ചവടബന്ധങ്ങളിൽ ഏർപ്പെട്ടു. അപ്പോൾ ആ വഴിയായിട്ടാണു് പ്രധാനമായി സമ്പത്തു പ്രവഹിച്ചുകൊണ്ടിരുന്നു്. അങ്ങനെ അക്കാലങ്ങളിൽ കച്ചവടത്തിന്റെ പെരുവഴിയായ ഗംഗയ്ക്കും അതിന്റെ തീരദേശങ്ങൾക്കും വമ്പിച്ച പ്രാധാന്യം വന്നുചേർന്നു. മുഹമ്മദീയർ, വിശേഷിച്ചും അറബികൾ, സിൻഡിലും ഗുജറാത്തിലുമുള്ള തുറമുഖങ്ങളിൽ കച്ചവടത്തിനെത്തിയപ്പോൾ ഡൽഹിയിലെ രാജാക്കന്മാക്കു് ആ തുറമുഖങ്ങളോടു് സമ്പർക്കം പുലർത്തേണ്ടതായിവന്നു. അവരുടെ മാർഗ്ഗത്തിൽ അതിനു പ്രതിബന്ധമായി വർത്തിച്ചതു് രാജപുത്രന്മാരായിരുന്നു. അപ്പോൾ അവരുമായി, ആ മാർഗ്ഗങ്ങൾ സ്വാധീനമാക്കാൻ, യുദ്ധം അനിവാര്യമായി. എന്നാൽ യൂറോപ്യന്മാർ മദ്രാസിലും കൽക്കത്തായിലും കച്ചവടത്തിനായി വന്നപ്പോൾ, രാജപുത്രന്മാർക്കും ഡൽഹിക്കും ഉണ്ടായിരുന്ന പ്രാധാന്യം അസ്തമിച്ചു. ബോംബെപട്ടണം തെളിഞ്ഞുവന്നതോടുകൂടി മഹാരാഷ്ട്രന്മാക്കു സ്ഥിരമായ ഒരു പ്രാമാണ്യം കരസ്ഥമാക്കാനും കഴിഞ്ഞു. ഈ രീതിയിലാണു് പ്രൊ. കബീർ, വർഗ്ഗീയമായി എണ്ണപ്പെട്ടുവരുന്ന ഹിന്ദുമുസ്ലീം കലഹങ്ങളെ വ്യാഖ്യാനിച്ചിരിക്കുന്നതു്. യാഥാർത്ഥ്യങ്ങൾക്കുള്ള സ്ഥാനം അനുവദിക്കുന്ന ഈ വ്യാ

ഖ്യാനരീതി കൂടുതൽ ശാസ്ത്രീയവും, സമാധാനത്തിനും സംസ്കാരത്തിനും യോജിച്ചതുമാണെന്നു പറയേണ്ടതില്ലല്ലോ.

ശങ്കരാചാര്യരുടെ അസാമാന്യമായ ബുദ്ധിവൈഭവത്തെയും നേട്ടങ്ങളെയും വാഴ്ത്തുമ്പോൾ അദ്ദേഹത്തിന്റെ ഉത്സാഹശക്തിയും കർമ്മകുശലതയും കാരണമായി ഇസ്ലാം മതത്തിൽനിന്നും അദ്ദേഹത്തിനു കിട്ടിയിരിക്കാവുന്ന പ്രചോദനങ്ങളെ പ്രൊ. കബീർ ഊന്നിപ്പറഞ്ഞിട്ടുണ്ട്. ഈവക സങ്കല്പങ്ങൾക്ക് ഉപോദ്ബലകമായി അദ്ദേഹം വിശ്വസിക്കുന്ന പെരുമാളുടെ ഇസ്ലാംപരിവർത്തനവും, എട്ടാംശതകത്തിൽ ഇസ്ലാമിനു കേരളത്തിൽ ഉണ്ടായിരുന്നതായി പറയുന്ന വ്യാപ്തിയും പ്രഭാവവുമൊക്കെ വെറും നിരുത്തരവാദമായ കേട്ടുകേഴ്വി മാത്രമാണെന്നു പറയേണ്ടിയിരിക്കുന്നു. ഈ വിഷയത്തെക്കുറിച്ചുകൂടുതൽ വിവരങ്ങൾ മി. പത്മനാഭമേനോന്റെ കേരളചരിത്രത്തിൽനിന്നു സമ്പാദിക്കാൻ കഴിയും. ശ്രീ. ശങ്കരന്റെ അദ്വൈതം Monotheism, അല്ല, Monism ആണെന്നുപോലും നിഷ്കർഷക്കുറവുകൊണ്ടു പ്രൊ. കബീർ മറന്നിരിക്കുന്നു. ഏതായാലും ശ്രീ. ശങ്കരന്റെ ദർശനത്തിലടങ്ങിയിട്ടുള്ള ഘടകങ്ങളെല്ലാംതന്നെ ഉപനിഷത്തുകളിലും ഗീതയിലുംനിന്നെടുക്കത്തക്കതുതന്നെ എന്നു സമ്മതിക്കുന്ന പ്രൊ. കബീറിന്റെ ഭൂതാത്മനിഷ്ഠം അനപലപനീയമെന്നേ പറയാവൂ.

ഈ പ്രകരണത്തിന്റെ അവസാനത്തിൽ മുഹമ്മദീയവും ഹൈന്ദവവുമായ സംസ്കാരങ്ങൾതമ്മിൽ പരസ്പരധാരണ ഉണ്ടായെങ്കിലും പൂർണ്ണമായ സമന്വയം ഉണ്ടായില്ലെന്നു പറഞ്ഞിട്ടുള്ളതിന്റെ സത്യം സ്പഷ്ടമാണ്. ഇന്നത്തെ രാഷ്ട്രീയമായ നിലതന്നെ അതിനു സാക്ഷ്യം വഹിക്കുന്നു. ഇസ്ലാം മതവുമായ സംഘട്ടനത്തിന്റെ ഫലമായി ഉത്തരഭാരതത്തിൽ ഹിന്ദുജനതയുടെ ഇടയിൽ വളർന്നുവന്ന സമത്വബോധവും, വർണ്ണവ്യവസ്ഥയുടെ ശൈഥില്യവും ശ്രദ്ധേയം തന്നെ. ചിത്രമെഴുത്ത് ശില്പശാസ്ത്രം എന്നീ രണ്ടുമണ്ഡലങ്ങളിലും ഉണ്ടായിട്ടുള്ള ചാർച്ചകളും വളർച്ചകളും രണ്ടു ജനതകളുടെയും സർഗ്ഗപരമായ സഹകരണത്തിന്റെ പരിണതഫലങ്ങളായി കരുതാം.

ഈ ഗ്രന്ഥത്തിന്റെ മൂന്നാമത്തെ പ്രകരണമായ 'ആധുനിക വിക്ഷോഭ' (Modern Ferment) ത്തിൽ ഭാരതീയജനതയും യൂറോപ്യൻസംസ്കൃതിയുടെ പ്രതിനിധികളായ ഇംഗ്ലീഷുകാരും തമ്മിലുള്ള വേഴ്ചകളെയും അവയുടെ ഫലങ്ങളെയുംപററി പ്രതിപാദിച്ചിരിക്കുന്നു. ഭാരതീയരുടെ ഐതിഹാസികമായ ലക്ഷ്യം എപ്പോഴും ഭൂമിശാസ്ത്രദത്തമായ ദേശൈക്യത്തെ രാഷ്ട്രീയസത്യമായി രൂപാന്തരപ്പെടുത്തുക ആയിത്തീർന്നിട്ടുണ്ട്. അതിനുവേണ്ടിയുള്ള ശ്രമങ്ങളിൽ അശോകൻ വളരെ സാഫല്യംനേടി. മുഗൾരാജാക്കന്മാരും ആ ലക്ഷ്യം മറക്കാതെ ബദ്ധപ്പെട്ടു. പക്ഷെ അപ്പോഴൊക്കെ ഉണ്ടായ പരാജയത്തിനു കാരണം വിശാലമായ ഈ ഉപഭൂഖണ്ഡത്തിൽ ദൃഢമായ ഒരു ഭരണകൂടം സ്ഥാപിക്കുന്നതിന് അനുപേക്ഷണീയമായ ഗതാഗതസൗകര്യങ്ങൾ ഇല്ലാതിരുന്നതാണ്. ഇംഗ്ലീഷുകാർ ഈ ഗതാഗതപ്രശ്നത്തിനു പൂർണ്ണമായ പരിഹാരം കൈവരുത്തി. റയിലും മോട്ടോറും, കമ്പിയും തപാലും ഇന്നിപ്പോൾ വിമാനവും ഭാരതത്തെ അഭൂതപൂർവമാംവണ്ണം ഏകീകരിക്കയും ചുരുക്കുകയും ചെയ്തിരിക്കുന്നു. ദർശനങ്ങളിൽ ആദ്യംമുതൽ പ്രതിബിംബിച്ച്, കലാകാരന്മാരുടെ മധുരസ്വപ്നങ്ങൾക്കു വിഷയമായി ലാലസിച്ച ആ ഐക്യം രാ

ഷ്ട്രീയമായി സാക്ഷാത്കരിക്കുന്നതിനുള്ള പരിസരസൃഷ്ടി കാലദേശങ്ങളുടെ മേൽ നാം ഇന്നു സമ്പാദിച്ചിട്ടുള്ള വിജയം നിർവ്വഹിച്ചിരിക്കുന്നു. അതിനുതകുന്ന മാനസിക പരിവർത്തനങ്ങളും ഇംഗ്ലീഷുകാരോടുള്ള പെരുമാറ്റങ്ങൾ ഭാരതീയർക്ക് വരുത്തിയിട്ടുണ്ട്.

ഇംഗ്ലീഷ്സാഹിത്യം ഭാരതീയരുടെ ആത്മാഭിമാനത്തെയും രാഷ്ട്രീയബോധത്തെയും തട്ടിഉണർത്തി, പൗരസ്ത്യസംസ്കൃതിയുടെ ഭണ്ഡാഗാരമായ പ്രാച്യഗ്രന്ഥങ്ങൾ പാശ്ചാത്യപണ്ഡിതന്മാരുടെ ഗവേഷണത്തിനും പ്രശംസയ്ക്കും പാത്രമായപ്പോൾ നാം അവയിൽ അഭിമാനംകൊണ്ടു. പാശ്ചാത്യരോടുള്ള അടുപ്പം വർദ്ധിച്ചപ്പോൾ, അവരുടെകുറ്റങ്ങളും കുറവുകളും നാം നോക്കിക്കണ്ടുതുടങ്ങി; അപ്പോൾ നമ്മുടെ കഴിവുകളിൽ വിശ്വാസം ഏറിവന്നു. പാശ്ചാത്യവിദ്യാഭ്യാസം സൃഷ്ടിച്ചതും താരതമ്യേന ക്ലേശരഹിതവും വിശ്രമബഹുലവുമായ ഒരു ജീവിതം നയിച്ചുവന്നതുമായ നമ്മുടെ മദ്ധ്യവർഗ്ഗം (Middle class) വിദേശീയഗവണ്മെന്റിന്റെനേരെ അസ്വാസ്ഥ്യങ്ങൾ ഇളക്കിവിട്ടുതുടങ്ങി. ഇംഗ്ലീഷുസാഹിത്യത്തിൽനിന്നു നാം പകർത്തിയ സാമുദായികനീതി എന്ന ആദർശം കൈവരുത്തുന്നതിനുള്ള ശ്രമമാണിപ്പോൾ തുടർന്നു നടക്കുന്നത്. ഇത്തരത്തിലുള്ള ഒരു ചിത്രത്തോടും ഏകീകൃതമായ ഭാരതത്തിന്റെ ശോഭനമായ ഭാവിയിലും, അതിനു ലോകനന്മക്കുവേണ്ടി ചെയ്യാവുന്ന സംഭാവനകളിലും, അടിയുറച്ച വിശ്വാസം രേഖപ്പെടുത്തിക്കൊണ്ടും ഈ ഗ്രന്ഥം സമാപിക്കുന്നു.

ഈ ഘട്ടത്തിലും ചില മികച്ച ഘടകങ്ങൾ ചോർന്നുപോയിട്ടുള്ളതായി തോന്നുന്നു. രാജാറാം മോഹൻറായ്, മഹർഷി ടാഗോർ, ദയാനന്ദസരസ്വതി, കേശവസേനൻ, രാമകൃഷ്ണൻ, വിവേകാനന്ദൻ തുടങ്ങിയ പ്രശസ്തരായ നേതാക്കന്മാർ അവരവരുടെ മണ്ഡലങ്ങളിൽ വരുത്തിയ പരിവർത്തനങ്ങൾ പുറംതള്ളപ്പെട്ടിരിക്കുന്നു. കഴിഞ്ഞ നൂറ്റാണ്ടിന്റെ ഒടുവിലും ഈ നൂറ്റാണ്ടിൽ ഇന്നുവരെയും നിലനിന്നുപോരുന്ന ഊർജ്ജസ്വലമായ ദേശീയബോധത്തിന്റെ ചുവട് ഭാരതത്തിന്റെ ഭൂതകാലനേട്ടങ്ങളിലുള്ള അചഞ്ചലമായ വിശ്വാസത്തിൽ ഉറച്ചിരിക്കുന്നു. പ്രതിരൂപമായ ഒരു പരിഷ്ക്കാരവും സംസ്കാരവുമായിരുന്നു ഭാരതീയരുടെതെന്ന കാഴ്ച, അതിന്റെ കാലാനുകൂലമായ വികാസം കൂടിയേതീരൂ എന്ന ബോധം, അതു ത്വരിപ്പിക്കുന്ന പാശ്ചാത്യരുടെ വെല്ലുവിളികൾ, അവയെസ്വീകരിച്ചുകൊണ്ടു തികച്ചും ഭാരതീയമായ സത്യഗ്രഹപരിപാടിയിൽക്കൂടി നേടിയ മഹത്തായ രാഷ്ട്രീയവും സാംസ്കാരികവുമായവിജയം—ഈ കഥകളൊക്കെ ഈ ഗ്രന്ഥത്തിൽ സൂചിതമായിട്ടുപോലും ഇല്ല.

ഇതൊക്കെ ഇരുന്നാലും "നമ്മുടെ പൈതൃകസമ്പത്തു"കൊണ്ടു പ്രൊ. കബീർ വിദ്യാർത്ഥികൾക്കും ചിന്തകന്മാർക്കും ചെയ്തിട്ടുള്ള ഉപകാരം വളരെ വലുതുതന്നെ. ഭാരതചരിത്രത്തിന്റെ അതിമഹത്തായ അദ്ധ്യായങ്ങൾ ഇനിയും രചിക്കേണ്ടതായിട്ടാണിരിക്കുന്നത് എന്നു ചൂണ്ടിക്കാണിക്കുന്ന ഗ്രന്ഥകാരൻ അനന്തരതലമുറകളുടെമുമ്പിൽ ഉജ്ജ്വലമായ ഒരാദർശം സമർപ്പിക്കുന്നു. ഭാരതീയജനത ഒത്തൊരുമിച്ചു മുന്നോട്ടു നീങ്ങിയാലേ, അവരുടെ ബഹുമുഖമായ സംസ്കാരത്തെ പൂർണ്ണമായി പ്രയോജനപ്പെടുത്തിയാലേ, ഭാവി സുനിശ്ചിതമാകൂ എന്നു തെളിയിക്കുന്നതോടുകൂടി അദ്ദേഹം ഒരു ഏകീകൃതരാഷ്ട്രത്തിനും ജനതയ്ക്കും പറ്റിയ അടിസ്ഥാനം ഇട്ടിരിക്കുന്നു. സർവ്വോപരി ഭാരതീയസംസ്കൃതിയുടെ സമന്വയസ്വഭാവത്തെയും ആഭ്യന്തരമായ ഐക്യത്തെയും വീണ്ടും വീണ്ടും ഊന്നിപ്പറഞ്ഞുകൊണ്ട് ഈ മഹത്തായ രാഷ്ട്രത്തിലുള്ള എല്ലാ ജനവിഭാഗങ്ങൾക്കും അതിൽ ന്യായമായ അഭിമാനവും മമതയും വളർത്തുന്നു.



## * വിമർശരശ്മി



കെ. എസ്. നാരായണപിള്ള

ചിന്തകനായ കുററിപ്പുഴയ്ക്കു് ഒരു വ്യക്തിത്വമുണ്ടു്—അദ്ദേഹം വെറുമൊരു വ്യക്തിയല്ല, ഈ കാലഘട്ടത്തിന്റെ ഒരാവശ്യമത്രെ. ചിന്തകനാകാനുള്ള അക്ഷമ അദ്ദേഹത്തിനില്ല. അതുകൊണ്ടാണു്, പല ചിന്തകമ്മന്യന്മാരും അപകടങ്ങളോ ഉപരിപ്ലവങ്ങളോ നിരാധാരങ്ങളോ ആയ ആശയങ്ങളും ചിന്താലോകത്തിലെ രക്ഷിഭടന്മാർ ചവച്ചുതുപ്പിയ അഭിപ്രായക്കഷണങ്ങളും ഛർദ്ദിച്ചുകൂട്ടിക്കൊണ്ടിരിക്കെ, അദ്ദേഹത്തിന്റെ തൂലിക 'സാവധാനം' മാത്രം ചലിക്കുന്നതു്. ഏതെങ്കിലും മലയിടുക്കിൽ കുററിതറച്ചു കെട്ടപ്പെട്ട മനസ്സല്ല ആ സ്വതന്ത്രചിന്തകനുള്ളതു്. പക്ഷപാതത്തിന്റെ വർണ്ണാങ്കിതമായ കണ്ണാടിയിലൂടെയല്ല, ശാസ്ത്രത്തിന്റെയും ചരിത്രത്തിന്റെയും യുക്തിയുടെയും വെളിച്ചത്തിലൂടെയാണു് അദ്ദേഹം യാഥാർത്ഥ്യങ്ങളെ അവലോകനം ചെയ്യുന്നതു്. അതുകൊണ്ടുമാത്രമാണു് മതത്തിന്റെ മനംമയക്കുന്ന വാഗ്ദാനങ്ങളിൽനിന്നു്—ബൂർഷ്വാഡെമോക്രസിയുടെ കാപട്യങ്ങളിൽനിന്നു്—ഗാന്ധിയുടെ ചുററും ആരാധകന്മാരിടുന്ന പരിവേഷങ്ങളിൽനിന്നു്—ഉയന്നുനിന്നു് സ്വാതന്ത്ര്യമായി വിമർശിക്കുവാൻ അദ്ദേഹത്തിനു കഴിയുന്നതു്.

ആരാണു് ഗാന്ധിയുടെ വ്യക്തിത്വത്തിൽ ദൈവികപ്രഭാപൂരം കലർത്താനുത്സാഹിക്കുന്നതു്? ആരാണു് ഗാന്ധിസത്തെ സർവ്വംഗ്രാസിയായി അംഗീകരിച്ചു ഏകനീതിയാക്കി നിർത്തുന്നതു്?

### ഗാന്ധിസം എന്താണു്?—

ഗാന്ധിസവും ആർഷസംസ്കാരവുമെല്ലാം അവയുടെ പൂർണ്ണഐന്ദ്രജാലിക ശക്തിയോടുകൂടി കൊയ്ത്തിനിറങ്ങിയിരിക്കുകയാണു്. അവയുടെ തണലിൽ യാഥാസ്ഥിതികരും സ്വാർത്ഥതൽപരരും അധികാരലുബ്ധരും മിതവാദികളും കൂട്ടുചേർന്നു സ്വച്ഛന്ദം വിഹരിക്കുന്നു. അധികാരിവർഗ്ഗത്തിന്റെ അഴിമതികളെയും കഴിവില്ലായ്മകളെയും പവിത്രീകരിക്കുന്നതിനുള്ള സ്നാനതീർത്ഥം ഗാന്ധിസമാണു്. ജീവിക്കുവാനുള്ള അവകാശത്തിനുവേണ്ടി, മനുഷ്യപുരോഗതിക്കുവേണ്ടി, സമരം ചെയ്യുന്ന തൊഴിലാളിവർഗ്ഗത്തെ മർദ്ദിക്കുന്നതിനുള്ള നീതിയും ഖഡ്ഗവും ഗാന്ധിസമാണു്. അതിന്റെ ലഹരിക്കു പണ്ഡിത്ജിപോലും തന്റെ മേധാശക്തിയെ പണയപ്പെടുത്തിയിരിക്കുന്നു. സ്വതന്ത്രഭാരതത്തിൽ ചിന്താസ്വാതന്ത്ര്യംപോലുമില്ല. കമ്യൂണിസ്റ്റുകളെന്നല്ല, ഗാന്ധിസത്തെ മുക്തകണ്ഠം വാഴ്ത്തുന്ന സോഷ്യലിസ്റ്റുകക്ഷിനേതാക്കൾപോലും നാവനക്കിയാൽ ജയിലിലാണു്. സോഷ്യലിസം എന്ന പദംതന്നെ അധികാരികളെ പരിഭ്രാന്തരാക്കുന്നു. വിമർശനത്തെ വിഷമൂല്യംനശിപ്പിച്ചുകളയാൻ അവർ വെമ്പുന്നു: ഇക്കഴിഞ്ഞ ജയപ്പൂർ സമ്മേളനത്തിൽവച്ചു് തന്റെ മ

* കുററിപ്പുഴ കൃഷ്ണപിള്ള മംഗളോദയം ലിമിററഡ്, തൃശിവപേരൂർ 1123

ന്ത്രിസഭയുടെ മേൽ പരിപൂർണ്ണവിശ്വാസം രേഖപ്പെടുത്തിയില്ലെങ്കിൽ രാജിവച്ചുകളയുമെന്ന് രോഷാകുലനായി പ്രസ്താവിച്ചതു് നമ്മുടെ സർവ്വാരാധ്യനേതാവായ പണ്ഡിത്ജിയാണ്; അതു കോൺഗ്രസ്സിനെക്കൊണ്ട് അദ്ദേഹം അംഗീകരിപ്പിക്കുകയുംചെയ്തു. വിമർശനത്തെ ഇത്രമാത്രം ഭയപ്പെടുന്ന ഭരണക്രമം ഡെമോക്രസിയുടേതോ ഫാസിസത്തിന്റേതോ? എന്നിട്ട് റഷ്യയിൽ കമ്യൂണിസ്റ്റ്പാർട്ടിനേതാക്കളുടെ സ്വേച്ഛാധികാരമാണെന്ന് ഇക്കൂട്ടർ മുറവിളികൂട്ടുകയുമാണ്. റഷ്യയിൽ ഏതെങ്കിലും ശക്തികളെ നശിപ്പിച്ചിട്ടുണ്ടെങ്കിൽ, അതു് മഹനീയമായ ആ സോഷ്യലിസ്റ്റവ്യവസ്ഥിതിയെ തകിടംമറിക്കുവാനുദ്ദേശിക്കുന്നവരെ ആണ്. ഇവിടെയോ? കിട്ടിയ സ്വാതന്ത്ര്യത്തെ വളർത്താൻ കോൺഗ്രസ്സിന്റേതിൽനിന്ന് എത്രയോ അധികം പ്രായോഗികവും വഞ്ചനാരഹിതവുമായ മറ്റൊരു പരിപാടി മുന്നിൽവച്ചു പ്രവർത്തിക്കുന്ന കുററത്തിന് വാമപക്ഷകക്ഷികളെയെല്ലാം ഞെരടിക്കൊല്ലുകയാണ്. അവ ചാവുകയില്ല; അതിരിക്കട്ടെ; റഷ്യയിലെ വർഗ്ഗരഹിതസമുദായത്തിനും അത്ഭുതാവഹവും ശാസ്ത്രീയവുമായ പുരോഗതിക്കു വഴിതെളിച്ച പഞ്ചവത്സരപദ്ധതികൾക്കും പകരം ഇവിടെ എന്തുണ്ട്? മാർക്സിസത്തിന്റെ സ്ഥാനത്തു് ഗാന്ധിസം; കാൽനൂററാണ്ടുകൊണ്ട് സോവിയററ്രാജ്യത്തെ ലോകത്തിലെ ഏററവും വലിയ ശക്തിയാക്കിയ വിജയങ്ങളുടെ സ്ഥാനത്തു് ജനകീയ പുരോഗതിയേയും ഗാന്ധിസത്തെപ്പോലും വഞ്ചിക്കുന്നൊരു കാൺസംബ്ളിയും! മാത്രമോ? കുറെ ഗാന്ധിപ്രതിമകളും ചർക്കകളും—പോരേ?

ഗാന്ധിസം ഇത്രമാത്രം വഞ്ചനകൾക്കു കൂട്ടുനിൽക്കുന്നതാണെങ്കിൽ, അതിനുഹേതുവെന്താണ്?—'ഗാന്ധിമതം', 'രാമരാജ്യം', 'ഗാന്ധിയൻ സോഷ്യലിസം' എന്നീ ഉപന്യാസങ്ങളിൽ കുററിപ്പുഴ ആ പ്രശ്നത്തെ വിശകലനംചെയ്തു കാണിക്കുന്നു. ഗാന്ധിയുടെ ചിന്ത സിദ്ധാന്തബദ്ധമാണ്. യാഥാർത്ഥ്യങ്ങൾക്കു നിറംകലർത്തുകയല്ലാതെ, യാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിൽ ആദർശത്തെ സംസ്കരിക്കുവാൻ ഗാന്ധി ഉത്സാഹിച്ചിട്ടില്ല. ഗാന്ധിയുടെ ആശയങ്ങൾ തന്നെ ഒഴുക്കൻമട്ടിലുള്ള സിദ്ധാന്തങ്ങളാണ്. മതത്തിന്റെ മന്ത്രങ്ങളുരുവിട്ടുകൊണ്ടാണ് അതിന്റെ നില. "ഗാന്ധിമതം സാധാരണരീതിയിലുള്ള ഒരു മതമല്ല. അതു മതവും രാജ്യതന്ത്രവും ഇടകലർന്നിണങ്ങിയ ഒരു വിചിത്രസൃഷ്ടിയത്രെ. തൻമൂലം അതിന്റെ വശീകരണത്തിനു വ്യാപ്തി കൂടിയിരിക്കുന്നു." ഈ സങ്കലനം ഗാന്ധിയുടെ മനഃപൂർവ്വമായ സൃഷ്ടിയാണ്. മതത്തിനു ഭാരതീയരിലുള്ള സ്വാധീനശക്തി അദ്ദേഹത്തിനറിയാം. "ഇന്ത്യ ഉറങ്ങുന്നതും ഉണരുന്നതും മതത്തിൽ കൂടിയാണെന്ന് അദ്ദേഹം മനസ്സിലാക്കിയിട്ടുണ്ട്." അങ്ങനെ രാഷ്ട്രീയമായ ഉത്ഥാനത്തിനുവേണ്ടി, ഭാരതീയതയെ നിർജ്ജീവമാക്കിയ—ഭാരതത്തിലെ ഭൂതകാലചരിത്രത്തെ കലാപപൂർണ്ണമാക്കിയ—മതത്തെയും അദ്ദേഹം ഉണർത്തിവിട്ടു. ഗാന്ധിയുടെ അന്ധവിശ്വാസപരമായ ഈ പോക്കിന്റെ ആപൽക്കരതയെ ടാഗോർ ചൂണ്ടിക്കാണിച്ച് എതിർത്തിരുന്നു. ഒരു പതിനഞ്ചുകൊല്ലത്തിനുമുമ്പ് ശ്രീ. ഏ. ബാലകൃഷ്ണപിള്ള അതിനെയെതിർക്കുകയും അതിരുകടന്ന ആദ്ധ്യാത്മികതയിൽനിന്ന് നമ്മുടെ ചിന്തയെ ഉദ്ധരിക്കാനായി സാഹിത്യകാരന്മാരെ ക്ഷണിക്കുകയും ചെയ്തിരുന്നു. (നവലോകം—ഫ്യൂച്ചറിസം) ആ കർത്തവ്യം യുക്തിവിചാരത്തിന്റെ ഖഡ്ഗവുമായി കുററിപ്പുഴ ഇതാ നിർവ്വഹിക്കുന്നു. ഗാന്ധി ഇളക്കിവിട്ട മതബോധം സ്വാതന്ത്ര്യപ്രാപ്തിയിൽ നമ്മെ വളരെ സ

ഹായിച്ചു. പക്ഷെ, നമ്മുടെ രണ്ടാമത്തെ അധ:പതനത്തിന് അതു വഴിതെളിക്കുകയാണ്. അതിനു പററിയ ഒരു ഫിലോസഫി അദ്ദേഹം ഗീതോപനിഷത്തുകളിൽ നിന്നു വാരിത്തട്ടിയിട്ടുണ്ട്. അഹിംസയും, ത്യാഗവും ആദ്ധ്യാത്മിക മനോഭാവവും—ഉൽകൃഷ്ടാശയങ്ങളല്ലേ? അവകൊണ്ട് മനുഷ്യരെ ഗാന്ധിമാരാക്കിക്കളയാമെന്നാണ് അദ്ദേഹത്തിന്റെ വ്യാമോഹം. ആ സിദ്ധാന്തത്തിന്റെ മൂർത്തീകരണമാണ് 'ട്രസ്റ്റിഷിപ്പ്' വാദം. "മതലഹരിയിൽ മയങ്ങിപ്പോയ ബൂർഷ്വാമനസ്ഥിതിയിലുള്ളവരെല്ലാം ഇങ്ങനെ ഏതെങ്കിലും പ്രകാരത്തിൽ 'ക്യാപ്പിററലിസ'ത്തെ പവിത്രീകരിക്കുവാനേ ശ്രമിക്കുകയുള്ളൂ ...ക്ഷേമത്തിനും സമാധാനത്തിനും വേണ്ടി ഇന്നു ലോകം മുഴുവൻ സോഷ്യലിസത്തിലേക്കു തിരിഞ്ഞുകൊണ്ടിരിക്കുമ്പോഴും ഗാന്ധിയുടെ ഈ സാമ്പത്തികനയം ഇന്ത്യയെ പിന്നോക്കം പിടിച്ചു വലിക്കുകയാണു ചെയ്യുന്നതു്.....മന:പൂർവ്വമായാലും അല്ലെങ്കിലും പണ്ടത്തെ മട്ടിലുള്ള മതസ്ഥാപകന്റെ വേഷഭാഷാദികളും നടപടികളുമാണ് ഗാന്ധിജി സ്വീകരിച്ചിരിക്കുന്നതു്. അർദ്ധനഗ്നത, മുളവടി, ഭജനപ്പാട്ട്. ഉപവാസം, നാമമന്ത്രം, പ്രാർത്ഥന, ആശ്രമം, അനുഗ്രഹദാനം, അന്തേവാസികൾ, അന്ത:കരണാഹ്വാനം അഥവാ അന്തർവാണി—ഇങ്ങനെ ഒരു ഗാന്ധിമതത്തിന്റെ രൂപവൽക്കരണത്തിനു വഴിതെളിക്കുന്ന സകല സാമഗ്രികളും അദ്ദേഹം അംഗീകരിച്ചിട്ടുണ്ട്. ഭാരതത്തിന്റെ മതകോലാഹലത്തിനിടയിൽ മററൊരുമതം കൂടെ!—രാഷ്ട്രീയാധികാരമുള്ള ഒരു മതം! പക്ഷെ, ഗീതയിൽനിന്നാരംഭിക്കുന്ന ഈ മതത്തിന് ഒരു ഹൈന്ദവച്ഛായയുണ്ട്. 'രാമരാജ്യവാദം' ആ സംശയത്തിന് ഉപോൽബലകമത്രെ. ഗാന്ധിശിഷ്യന്മാരുടെ ഇടയിൽ 'പരമതാസഹിഷ്ണത' വർദ്ധിച്ചുവരികയുമായി. ഈ സത്യങ്ങളെ മനസ്സിലാക്കുന്ന പക്ഷം ഉത്തരേന്ത്യയിലെ വർഗ്ഗീയലഹളകളിൽ ഗാന്ധിസത്തിനുള്ള ഉത്തരവാദിത്വം വ്യക്തമാകും. അത്രമാത്രമോ? "ഗാന്ധി ഏതാണ്ടൊരു അർദ്ധദൈവമോ അതിമാനുഷനോ ആയിത്തീർന്നിരിക്കുകയാണു".... "ആട്ടിൻപററങ്ങളെപ്പോലെ ഇടവും വലവും നോക്കാതെ ഏതെങ്കിലുമൊരു മഹർഷിയുടേയോ മഹാത്മാവിന്റേയോ പിറകെ പോകുകയെന്ന ദുഷിച്ച പാരമ്പര്യം ഭാരതീയർക്കു പണ്ടേ ഉള്ളതാണ്. അതു നശിക്കാത്ത കാലത്തോളം അവർക്കു സാക്ഷാത്തായ സ്വാതന്ത്ര്യവും സമത്വവും ആസ്വദിക്കുവാൻ സാധിക്കുന്നതുമല്ല" ഇന്ന് ഗാന്ധിസം അസാമാന്യ പരിശ്രമംകൊണ്ടുമാത്രം പൊട്ടിച്ചെറിയാവുന്ന ഒരു അടിമത്തച്ചങ്ങലയായി കഴിഞ്ഞു!

ഗാന്ധിയുടെ 'രാമരാജ്യ'മാകുന്ന ആകാശക്കോട്ടയെ പൊളിച്ചുകാണിക്കുന്നതാണ് രണ്ടാമത്തെ ഉപന്യാസം. "ഇന്നു സാമ്പത്തികമർദ്ദനം അനുഭവിക്കുന്ന ബഹുലക്ഷം ജനങ്ങളിൽനിന്നു പുറപ്പെടുന്ന ചോദ്യം ഗാന്ധിജി അവരുടെ രക്ഷക്കായി നിലകൊള്ളുമോ എന്നതല്ല, അതിലാർക്കും സംശയമില്ല. ആ രക്ഷയ്ക്ക് ഏതുമാർഗ്ഗമാണ് അദ്ദേഹം സ്വീകരിക്കുന്നതെന്നാണ്. സോഷ്യലിസ്റ്റ് സിദ്ധാന്തത്തെ അടിസ്ഥാനമാക്കിയുള്ള ഒരു സാമൂഹ്യസംഘടനക്ക് അദ്ദേഹം അനുകൂലിയാണോ?" അല്ലെന്നതിലാണ് ഗാന്ധിസത്തിന്റെ തകരാറ്. മാനസികപരിവർത്തനമാണ് അദ്ദേഹത്തിന്റെ പരിപാടി. അനാദിയായ ആത്മാവിനെ സങ്കല്പിച്ചുകൊണ്ടുള്ള അദ്ദേഹത്തിന്റെ പുറപ്പാടുമാത്രമാണ് ഇതിനു കാരണം. അതെന്തായാലും മുതലാളികളെ തൊഴിലാളികളുടെ ട്രസ്റ്റികളാക്കുന്ന നയം സോഷ്യലിസത്തിലേക്കുള്ള അടിവയ്പല്ല, ക്യാപ്പിററലിസത്തിന്റെ വിശുദ്ധീകര

ണമാണ്. പിന്നെ, തൊഴിലാളിലക്ഷങ്ങളുടെ കാര്യത്തെപ്പററി ചിന്തിക്കേണ്ടതേ ഇല്ല. സോഷ്യൽ സൈക്കോളജിക്കും ചരിത്രസത്യങ്ങൾക്കും വിരുദ്ധമായ ഈ സിദ്ധാന്തം എത്ര ദയനീയം! കോഴിക്കുഞ്ഞുങ്ങളേയും പരുന്തുകളേയും അഹിംസയുടെ കൂട്ടിലടച്ചുകളയാമത്രേ. പിന്നെ ഒരു സമാധാനമുണ്ട്. ഇതു് വെറുമൊരു സ്വപ്നമാണ്—ഒരുനാളും നടപ്പിൽവരാത്ത ഈ കിനാവിനെ ഭയപ്പെടുകയോ വിമർശിക്കയോ ചെയ്യുന്നതെന്തിന്? അതിന്റെ വലയിൽ ഭാരതീയർ അകപ്പെടാതിരുന്നാൽമതി.

ഗാന്ധിസത്തിൽ സോഷ്യലിസമുണ്ടോ? അതാണ് അടുത്ത പ്രശ്നം. അങ്ങനെ ചിലർ കിണഞ്ഞു വാദിക്കുന്നുണ്ട്. അതിൽനിന്ന് "ഏതായാലും ഒന്നു തീർച്ചയായി. ഗാന്ധിസത്തിന്നു തനിയേ നിൽക്കാൻ ശേഷിയില്ലെന്ന്. സോഷ്യലിസത്തിന്റെ പുതുവേഷമണിയിച്ചാലേ അതിന് ഇന്നത്തെ വിപണിയിൽ വിലകിട്ടുകയുള്ളൂ." അതു് പദംകൊണ്ടുള്ള ഇന്ദ്രജാലമാണ്—വെറും വഞ്ചന! യാഥാർത്ഥ്യങ്ങളെ ആധാരമാക്കിനോക്കുക—ഗാന്ധിസവും സോഷ്യലിസവും ഉത്തരദക്ഷിണധ്രുവങ്ങളിൽ നില്ക്കുന്നതു കാണാം. കുററിപ്പുഴ അതിനെ സമഞ്ജസമായി ചിത്രീകരിച്ചുകാണിക്കുന്നു. "വർണ്ണാശ്രമബോധത്തിൽ വളർന്നിട്ടുള്ള 'ഗാന്ധിസം' വർഗ്ഗരഹിതമായ സമുദായം എന്ന മഹനീയാദർശത്തെ സ്വപ്നംകാണുകപോലും ചെയ്യുന്നില്ല." പിന്നെ ഗാന്ധിയുടെ സ്വപ്നമാത്രസ്ഥിതമായ പരിപാടിയുംകൂടിച്ചേർന്നാൽ സാക്ഷാൽ 'സോഷ്യലിസ'മാകയില്ലേ? ഗാന്ധിസത്തിൽ സോഷ്യലിസം കാണുന്നവരുടെ വഞ്ചകത്വം ഇന്നത്തെ കോൺഗ്രസ്ഭരണം വ്യക്തമാക്കുന്നുണ്ട്.

ലോകമാകുന്ന ചലിക്കുന്ന തീവണ്ടിയുടെ മുന്നിലുള്ള എൻജിനായി ബർണാഡ്ഷായേയും കാണിച്ചുതരുന്ന അടുത്ത ഉപന്യാസം രസാവഹമാണ്. സാമ്പത്തികവും മാനസികവുമായ മനുഷ്യന്റെ സ്വാതന്ത്ര്യത്തിന്നുവേണ്ടി പരിശ്രമിക്കുന്ന ഷാ—ആ ഉജ്ജ്വലനായ സോഷ്യലിസ്റ്റ് ഒരുവശത്ത്—ആ സ്വാതന്ത്ര്യങ്ങളെ വിഭാവനചെയ്യാൻ കഴിയാത്ത ഗാന്ധി മറുവശത്ത്. തൊണ്ണൂറിലും യുവലോകത്തിന്നു വിപ്ളവസന്ദേശം പകർന്നേകുന്ന ജി. ബി. എസ്സ്—വിപ്ളവത്തെ പേടിക്കുന്ന ഗാന്ധി: ചരിത്രത്തിന്റെ മഹനീയപാഠമായ റഷ്യൻ വിപ്ളവത്തെയും സോവിയററ് സമുദായത്തെയും അതിന്റെ നേതാവായ സ്റ്റാലിനേയും യഥാർഹം ആദരിക്കുന്ന ഷാ—ചരിത്രപ്രക്രിയകളുടെ നേരേ കണ്ണടക്കുന്ന ഗാന്ധി: വിശ്വാസപ്രമാണങ്ങളെ തൃണവൽഗണിക്കുന്ന ഷാ—വിശ്വാസങ്ങളിൽ മനുഷ്യമനസ്സിനെ തളച്ചിടുന്ന ഗാന്ധി—ആ താരതമ്യം യോജ്യാൽ യോജ്യമാണ്. അതിൽ തുളുമ്പുന്ന പരിഹാസമോ, കുറിക്കുകൊള്ളുന്നതും! മറെറാരു ചിത്രംകൂടെ. "അസ്തമനോദയങ്ങൾ തമ്മിൽ കൂട്ടിമുട്ടുന്ന പ്രഭാതസന്ധ്യയുടെ മങ്ങിയ വെളിച്ചത്തിൽ അസ്തമനചന്ദ്രന്റെയും ഉദയസൂര്യന്റെയും പ്രകാശങ്ങൾ തമ്മിൽ വേർതിരിച്ചറിയുവാൻ പ്രയാസമുണ്ടാകും. ഇതുനിമിത്തമാണ് ഇന്നത്തെ ലോകത്തിൽ ഭൂരിഭാഗവും അസ്തമനചന്ദ്രനായ ഗാന്ധിജിയെ ഉദയസൂര്യനായി തെററിദ്ധരിച്ചിരിക്കുന്നതു്" (എ ബാലകൃഷ്ണപിള്ള—വിമർശനം—വിമർശരശ്മി—മംഗളോദയം)

മനുഷ്യോപനിഷത്തെന്നു ഗ്രന്ഥകാരൻ വിളിക്കുന്ന (മാർക്സിസത്തിന്റെ തത്വശാസ്ത്രമായ 'ഡയലക്ററിക്കൽ മെററീരിയലിസ'ത്തെ (വൈരുദ്ധ്യാത്മക ഭൗതികവാദ

ത്തെ) സാമാന്യ വായനക്കാരനു വ്യക്തമാകത്തക്കവിധത്തിലും എന്നാൽ അതലസ്പർശിയായ യുക്തിപഥത്തിലൂടെയും, ഉദാഹരണസഹിതം 'ഡയലക്റ്റിക്സ്' എന്ന ഉപന്യാസത്തിൽ കുററിപ്പുഴ വിശദീകരിച്ചു കാണിക്കുന്നു. ആധുനിക ചിന്താഗതികളോടും നവീനശാസ്ത്രീയഗവേഷണങ്ങളോടും നമ്മെ അടുപ്പിച്ചു നിർത്തേണ്ടതു് ചിന്തകന്മാരുടെ കടമയാണു്. ഗാന്ധിയുടെ വിദേശീയതയോടുള്ള വെറുപ്പ് ജനതയെ ആകെ ബാധിച്ചു് മാർക്സിസത്തെയും ശാസ്ത്രത്തെയും വിഷമാത്രമായി പ്രദർശിപ്പിക്കാതെ സൂക്ഷിക്കേണ്ടതു് പുരോഗമിക്കേണ്ട ഭാരതത്തിന്റെ ആവശ്യമാണു്. ആദ്ധ്യാത്മികനിദ്രയിൽ നൂററാണ്ടുകളായി ലയിച്ചുകിടക്കുന്ന നാടാണു ഭാരതം. മഹാത്മജിയുടെ ആരാധന അതിനു് ഒരു മയക്കമരുന്നു കൂടെയായി. ഈ അവസരത്തിൽ ജനതയിൽ യുക്തിവിചാരം വളർത്തുവാനുള്ള കുററിപ്പുഴയുടെ ശ്രമം സ്വാഗതാർഹമാണു്. ശതാബ്ദങ്ങൾക്കപ്പുറത്തുനിന്നു് വളർന്നുവന്നു് മഹനീയമായ വൈരുദ്ധ്യാത്മകഭൗതികവാദത്തിന്റെ രൂപീകരണത്തിനുവരെ ആധാരമായി ഭവിച്ച യവനന്മാരുടെ യുക്തിവിചാരത്തിന്റെ പ്രധാന അദ്ധ്യായങ്ങളെ സുസ്ഫുടമായി വർണ്ണിക്കുന്ന 'യാവനദാർശനികർ' എന്ന ഉപന്യാസം കുററിപ്പുഴയുടെ 'സജീവമായ പാണ്ഡിത്യ'ത്തെ വെളിപ്പെടുത്തുന്നു.

ലോകപ്രസിദ്ധമായ 'വെൻഡൽവിൽക്കി'യുടെ 'ഏകലോകം' എന്ന ഗ്രന്ഥമാണു് അടുത്തതായി കുററിപ്പുഴയുടെ വിമർശനത്തിനു വിധേയമായി ഭവിക്കുന്നതു്. ശാസ്ത്രീയവും ആശയപരവുമായ മനുഷ്യന്റെ വികാസത്തിൽനിന്നും ഭൗതികപുരോഗതിയിൽനിന്നും നാമ്പെടുത്ത ഏകലോകാദർശം അദ്ദേഹത്തെ ആകർഷിക്കുന്നു. ഇന്നത്തെ പരിതഃസ്ഥിതിയിൽ ലോകത്തിന്റെ ഒരു ഭാഗത്തിനുമാത്രമായി ശാശ്വതപുരോഗതി സാദ്ധ്യമല്ല. അത്രമാത്രം രാഷ്ട്രങ്ങൾ അടുത്തുപോയി. മനുഷ്യസമുദായത്തിനു് ഐക്യവും, തുല്യമായ ജീവിതസൗകര്യങ്ങളും കർത്തവ്യങ്ങളും കൂടിയേതീരൂ. പക്ഷെ, അതിലേയ്ക്കുള്ള മാർഗ്ഗമേതാണു്? അതു് വിൽക്കി നിർദ്ദേശിച്ചിട്ടുണ്ടോ? വിൽക്കി പറയുന്നതു് ഏഷ്യയിലെ രാഷ്ട്രമാകമാനം അമേരിക്കയുടെ മാതൃകയേയും ശക്തിയേയും ആദരിക്കുന്നുണ്ടെന്നാണു്. അതായതു്, അമേരിക്ക, അദ്ദേഹം കാണുന്നഏകലോകത്തിന്റെ പ്രവാചകനാണത്രെ. അതിലെത്രമാത്രം സത്യമുണ്ട്? ഒരു ചോദ്യം കുററിപ്പുഴയിൽനിന്നു പുറപ്പെടുന്നു. വിൽക്കി ഇന്ത്യ സന്ദർശിക്കാത്തതെന്തു്? ഏഷ്യയിലെ ഏററവും വലിയ രാഷ്ട്രങ്ങളിലൊന്നല്ലേ ഇന്ത്യ? ഇതിന്റെ ഉത്തരമായ മൌനംതന്നെ ആ ഏകലോകവാദത്തിന്റെ പൊള്ളത്തരം തുറന്നു കാട്ടുന്നു. അതിരിക്കട്ടെ. കഴിഞ്ഞ യുദ്ധകാലത്തു് ഏഷ്യയുടെ ഭൂരിഭാഗം അമേരിക്കയുടെ വശത്തുനിന്നു. അമേരിക്ക ജയിച്ചു. ഇന്നു് ഏകലോകാദർശം എവിടെ? ടോജോയേയും കൂട്ടരേയും വധിച്ചതുകൊണ്ടോ? ഏകലോകത്തിനു പകരം മറെറാരു ലോകമഹായുദ്ധത്തിന്റെ നാന്ദിയാണിന്നു കാണുന്നതു്. അമേരിക്കയ്ക്കു സോഷ്യലിസത്തിന്റേയും, സോഷ്യലിസത്തിന്റെ തൊട്ടിലായ റഷ്യയുടേയും നേരെ പ്രയോഗിക്കുന്ന നയമോ? ഫാസിസത്തിൽനിന്നു ജർമ്മനിയേയും ലോകത്തെ ഒന്നാകെയും രക്ഷിച്ച റഷ്യൻജനതയുടെ ശക്തി ഈ യുഗത്തിലെ ഒരു മഹാത്ഭുതമാണു്. അതിനെ സൃഷ്ടിച്ച അവരുടെ ശാസ്ത്രീയവും സംസ്കാരികവുമായ പുരോഗതി, ആ പഞ്ചവത്സരപദ്ധതികൾ, അസാധാരണവും അമൂല്യവുമായ മാതൃകയാണു്. ആധുനിക റഷ്യൻജനതയുടെ സംസ്കാരം, കഴിവുകൾ, സമുദായസംവി

ധാനം ഇവയെപ്പററിയുള്ള മനോഹരമായ, തുടിക്കുന്ന, സാക്ഷിപത്രം വെൻഡൽ വിൽക്കിയുടെ ഏകലോകംതന്നെ നൽകുന്നു. ലോകത്തിലെങ്ങും വ്യാവസായികവും സാമ്പത്തികവുമായ തകർച്ചകൾ നടമാടുമ്പോൾ റഷ്യയിൽ അനസ്യൂതമായ പുരോഗതിയായിരുന്നു. ഇതിൻെറ രഹസ്യമെന്തു്? ക്യാപ്പിററലിസ്റ്റു് വ്യവസായവും സമുദായവും ചരിത്രപ്രക്രിതികളുടെ 'മഞ്ഞുകാല'ത്തിലെത്തിയിരിക്കുന്നു. അവയ്ക്കു് ഇനി ജീവിക്കുവാനർഹതയില്ല. സോഷ്യലിസ്റ്റു് അടിസ്ഥാനത്തിലുള്ള, റഷ്യൻ മാതൃകയിലുള്ള, വ്യവസായമേ ഇനി വരൂ. അമേരിക്കയുടെ വ്യവസായത്തിൻെറ കഥയെന്തു്? അതിനു് ജീവിക്കണമെങ്കിൽ സാമ്പത്തികാടിമകളായി കുറെ രാഷ്ട്രങ്ങൾ വേണ്ടിയിരിക്കുന്നു. മാർഷൽപദ്ധതി ഏകലോകത്തിലേയ്ക്കുള്ള മാർഗ്ഗമല്ല, മൂടുപടമണിഞ്ഞ സാമ്രാജ്യത്വമാണു്. കുററിപ്പുഴയും ഷായും ആത്മവഞ്ചനകൂടാതെ പ്രഖ്യാപിക്കുന്നതുപോലെ റഷ്യൻ സമുദായവും ലോകത്തിലെ അദ്വിതീയരാജ്യതന്ത്രജ്ഞനായ സ്റ്റാലിനുമാണു് നവലോകത്തിൻെറ മാതൃക. അവരുടെ നേതൃത്വത്തിൽ, സോഷ്യലിസ്റ്റടിസ്ഥാനത്തിൽ നിർമ്മിക്കപ്പെടുന്ന ഒരു നവീനസമുദായസംവിധാനത്തെയും, നവീന സമ്പത്തികവ്യവസ്ഥിതിയെയും ആശ്രയിച്ചിരിക്കുന്ന ഏകലോകാദർശം. തകരേണ്ടവയെ തകർക്കുന്ന വിപ്ലവകാരികളാണു് നവീനലോകത്തിൻെറ സ്രഷ്ടാക്കൾ. സാമൂദായിക തകരാറുകളെ നിഷേധിച്ചുകൊണ്ടു്–അവയെ വച്ചു പുലർത്തിക്കൊണ്ടുതന്നെ നവലോകം തീർത്തുകളയാമെന്നാണു് ഗാന്ധിയുടേയും വിൽക്കിയുടേയും വ്യാമോഹം. അതുകൊണ്ടാണു് മുതലാളികളുടെ ചരടുപിടിത്തത്തിൻ കീഴിൽ ഭരണം നടത്തുന്ന അമേരിക്കയിലേയും ഇംഗ്ളണ്ടിലേയും രാജ്യതന്ത്രജ്ഞന്മാർ ഗാന്ധിയെ വാഴ്ത്തുന്നതു്. പക്ഷെ, അവരുടെ സ്വപ്നം വിഫലമാണു്. "ഗാന്ധിയുടെ സ്വപ്നം ഫലിക്കാൻപോകുന്നില്ലെന്നു വിളിച്ചുപറയുന്നതാരല്ലോ പ്രാപ്തകാലസംഭവങ്ങൾ. സ്വപ്നം ഫലിക്കും. ആരുടെ? പാവപ്പെട്ട കൃഷിക്കാരൻെറയും തൊഴിലാളിയുടേയും. അവരുടെ വർഗ്ഗം കോടികോടിയായി അണിനിരന്നുകഴിഞ്ഞിരിക്കുന്നു. ഭൂമിയിലെ ആറിലൊരുഭാഗത്തു് അവരുടെ സ്വപ്നം ഫലിച്ചു. അതുപോലെ ഇതരഭാഗങ്ങളിലും ഫലിക്കും. കാലത്തിൻെറ ശക്തിയാണതു്. അതിനോടെതിരിടാൻ ആർക്കും സാദ്ധ്യമല്ല." (രാമരാജ്യം)

ആധുനികലോകചലനങ്ങളുടെ നിശിതവും യുക്ത്യധിഷ്ഠിതവും സ്വതന്ത്രവുമായ വിമർശനങ്ങളുടങ്ങിയ ഈ ഗ്രന്ഥം ചിന്താദരിദ്രമായ മലയാളസാഹിത്യത്തിനു് എത്ര വലിയ ഒരു നേട്ടമാണെന്നു പറയേണ്ടതില്ലല്ലോ. അതിനേക്കാൾ പ്രയോജനം മറെറാന്നിനു് 'വിമർശരശ്മി' പ്രദാനംചെയ്യുന്നു—മനുഷ്യപുരോഗതിക്കു്.



# * തളിരുകൾ



പി. കെ. നാരായണപിള്ള

തളിരുകൾ—ശ്രീ. കടമ്മനിട്ട കേ. സി. കേശവൻനായരുടെ കവനവല്ലിയിലെ ചില തളിരുകളുടെ സമാഹാരമാണു് ഈ കൃതി. ഭാവാത്മകങ്ങളായ ലഘുകൃതികളുടെ രൂപം കൈക്കൊണ്ടിരിക്കുന്ന ഈ തളിരുകൾക്കു് എല്ലാറ്റിനും ഒരേ ഛായയുണ്ടു്. ആഴം കുറഞ്ഞ ഒരു ഛായ. പ്രേമം, പ്രകൃതി, പരാശക്തി, രാഷ്ട്രപുരോഗതി, സാമുദായിക അനീതി എന്നിങ്ങനെ പല വിഷയങ്ങളും മി. നായരുടെ ഭാവനാകിരണങ്ങൾ തട്ടി ഈ കൃതിയിൽ മിന്നിത്തിളങ്ങുന്നു.

'മറക്കില്ല' എന്ന കവിത പ്രേമദേവതയുടെ കടാക്ഷാഞ്ചലമേററ യുവഹൃദയത്തിന്റെ പ്രഥമസ്പന്ദനമാണു്. ആ 'മാമനു' മാരഞ്ചൊട്ടിൽ 'പൊന്നൊളിപൂണ്ട പുലരിക്കു തുല്യ'മായി നിന്നതും, അവളുടെ 'നിർമ്മലരാഗാർദ്രമാകിനനോട്ടവും,' മിന്നിമറയലും എങ്ങനെ മറക്കും? ഈ ഭാവഹാവാദികളെ സ്മരണമണ്ഡലത്തിൽ പുലർത്തുവാനുള്ള ശക്തി ഈ പ്രേമാവേശത്തിനുണ്ടു്. പക്ഷേ അതു മാത്രമേയുള്ളൂ. ഉന്നതജാതിയനായ ഒരു യുവാവു് അധഃസ്ഥിതസമുദായത്തിൽ പെട്ട തന്റെ കാമിനിയോടു്, സമുദായഭീഷണി വകവയ്ക്കാതെ ചെയ്യുന്ന വിവാഹ 'പ്രതിജ്ഞ'യിൽ പ്രേമത്തിന്റെ പ്രേരണാശക്തിയെക്കുറിച്ചുള്ള അവബോധം പ്രതിഫലിച്ചുകാണാം. അങ്ങനെ പ്രേമവീഥിയിൽ കവിഹൃദയം പുരോഗമിക്കുകയാണു്.

പ്രകൃതിയിലെ ലളിതസൗന്ദര്യത്തിന്റെ ചിത്രീകരണമാണു്, 'തളിരുകൾ,' 'തിരുവാതിര,' 'കാത്തിരിക്കയാം' എന്നിവയിലെ പ്രധാനാംശം. മാകന്ദശാഖയിലും ലതകളിലും ശോണാധരത്തിലും, തളിരു്; തളിരുകളാണു് 'ഉലകിടനതിനു ഉത്കർഷദങ്ങൾ'. ഇങ്ങനെ പേശലമായ ഒരു ഭാവനാഭൂമികയിൽ പൊതിഞ്ഞതാണു് 'തളിരുകൾ' എന്ന ലഘുകൃതി. 'തിരുവാതിര'യിൽ ചന്ദ്രികാസുന്ദരമായ മോഹനപ്രകൃതിയും മാനിനിമാരുടെ ഗാനഭാസുരവുമായ ലാസ്യവുമാണു് പ്രതിപാദ്യം. പ്രകൃതിരംഗത്തിലെ പ്രദർശനത്തിന്റെ ധന്മസാഫല്യം പ്രതീക്ഷിക്കുന്ന കവി 'കാത്തിരിക്കയാം' എന്ന കൃതിയിൽ ആ രംഗത്തെ മനോഹരമായി ഒന്നു ഭാവനചെയ്യുന്നുണ്ടു്. എന്നാൽ 'തളിരുകളി'ലെപ്പോലെയോ 'തിരുവാതിര'യിലെപ്പോലെയോ വെറും ലോലമായ ഒരു മോഹനതയല്ല ഈ കൃതിയിൽ കളിയാടുന്നതു്. ഇതിൽ പ്രതിഫലിക്കുന്ന ഹൃദയം കുറച്ചുകൂടി ചിന്താഭരിതമാണു്. പ്രകൃതിരംഗത്തിൽ ഈശന്റെ നാടകം അഭിനയിക്കുന്നതായി അതു് ഭാവനചെയ്യുന്നു; 'തിന്മയെ നശിപ്പിച്ചു നന്മയെ താലോലിപ്പാൻ' അതു് ചിന്മയനോടു് പ്രാർത്ഥിക്കുന്നു.

'കൈതൊഴാം' എന്ന കൃതിയിൽ ഈ വാസന കുറച്ചുകൂടി വികസ്വരമായിരിക്കുന്നു.

* കടമ്മനിട്ട കേശവൻനായർ അരുണോദയം വടക്കാഞ്ചേരി.

ബാലഗോപാലന്റെ മധുരമായ ഒരു സങ്കല്പം പ്രകൃതിയിലെ മോഹനദൃശ്യങ്ങളിൽ ആ സൗന്ദര്യസാരസർവസ്വത്തിന്റെ ദർശനം, 'എങ്ങും നിറഞ്ഞു മറഞ്ഞു നിൽക്കുന്നു' എന്ന നിഗമനം—ഇതാണു് ആ കവിതയുടെ സ്വഭാവം.

സാമുദായികജീവിതത്തിലെ അനീതികളും ധനികന്മാരുടെ ധർമ്മലോപവും, അധഃസ്ഥിതരുടെ നൈരാശ്യഭരിതമായ യാതനകളും ജനിപ്പിക്കുന്ന പ്രതിഷേധാത്മകമായ വികാരാവേശത്തിന്റെ പ്രകടനമാണു് ഒരു ചില്ലി, ദീനരോദനം, കരിയില, നുകവും കലപ്പയും, ഒരു ജാതി, തുടങ്ങിയ ഭാവഗീതങ്ങൾ. ഇവയിൽ ആദ്യത്തെ രണ്ടും യാചകരുടെ ദാരുണാവസ്ഥയും ധനികന്മാർ അവരോടു പ്രദർശിപ്പിക്കുന്ന ഹൃദയകാഠിന്യവും ആവിഷ്ക്കരിക്കുന്നു. ഒന്നിൽ, ക്ഷേത്രസമീപത്തിരുന്നു ഒരു ചില്ലി യാചിക്കുന്ന ഭിക്ഷക്കാരിയെ ആരാധനത്തിനു വരുന്നവർ അവഗണിക്കുന്നു. മറ്റതിൽ ഭക്തിമയമായ ദശമം വായിച്ചു കേൾക്കുന്ന ഒരു വൃദ്ധൻ കണ്ണില്ലാത്ത ഒരു യാചകന്റെ ദീനരോദനത്തിൽ ഭ്രാന്തെടുക്കുന്നു. ഇങ്ങനെയാണു സർവസാഹോദര്യത്തിൽ അധിഷ്ഠിതമായ മതത്തിന്റെ 'എഴപ്പെട്ട' അനുയായികൾ സഹജീവികളെ സഹായിക്കുന്നതു്! പതിതന്മാരുടെ നൈരാശ്യമാണു് 'കരിയില'യിൽ കാണുന്നതു്. അവർക്കു് ഉയരുവാൻ വഴിയില്ല. അന്യരു 'കളിരണിചരായകൾ ദാനം ചെയ്തതിന്റെ പുണ്യം മാത്രമാണു് അവർക്കു് ആശ്രയം. തങ്ങളുടെ ജഡം ഭാവിയിൽ വല്ല 'പുല്ലിനോ പൂവല്ലിക്കോ ശക്തി നൽകിയാലായി' എന്നു മാത്രമാണു് അവരുടെ ഏകമോഹം. നുകവും കലപ്പയുമായി പാടത്തേക്കു പോകുന്ന കൃഷിക്കാരന്റെ സ്വാതന്ത്ര്യവും ജഗത്ക്ഷേമകരവുമായ വൃത്തിയെ കവി അഭിനന്ദിക്കുന്നു. അതു് അവിച്ഛിന്നം തുടരുവാൻ അയാളെ പ്രേരിപ്പിക്കുന്നു. ഉദ്യോഗാർത്ഥികളായലയുന്ന അഭ്യസ്തവിദ്യരുടെ അലസതയെ മി. നായർ ഇതിൽ അപലപിച്ചിരിക്കുന്നു. 'ഒരു ജാതി' എന്ന കവിത ശ്രീനാരായണഗുരു നൽകിയ സന്ദേശത്തിന്റെ പ്രതിധ്വനിയാണു്.

പ്രഭാവോജ്ജ്വലമായ ഒരു ഭാവിപട്ടത്തു കെട്ടുവാനുള്ള കാഹളധ്വനിയാണു് 'പൂങ്കോഴി' മുഴക്കുന്നതു്. അതു് സുപ്തരെ ഉദ്ബുദ്ധരാക്കുന്നു. തമസ്സിന്റെ തല കൊയ്യുന്നു. അന്ധരെ അരുണോദയമറിയിക്കുന്നു. അങ്ങനെ ത്യാഗോദാരമായ അതിന്റെ ധന്യജീവിതം ജയിക്കുന്നു. ആകക്കൂടി പ്രകാശമാനമായ ഒരു ലോകത്തിന്റെ ഉദയത്തിനുവേണ്ടി വെമ്പൽകൊള്ളുന്ന ഒരു നിസ്വാർത്ഥ പ്രവർത്തകന്റെ പ്രതീതി ഇതിൽ വരുത്തിയിട്ടുണ്ടു്. 'പൂങ്കോഴി'യുടെ 'വീരകാഹള'ത്തോടു സദൃശമായ ഒരാഹ്വാനമാണു് 'പഞ്ഞിയുടെ പാട്ടു്.' ഈ ആഹ്വാനത്തിന്റെ മന്ദ്രധ്വനിയിൽ 'പിറന്ന മണ്ണിൽ പട്ടിണിപോക്കാൻ കരങ്ങളുയരട്ടെ' എന്നിങ്ങനെയുള്ള ഉദ്ബോധനങ്ങൾ തങ്ങി നിൽക്കുന്നു. രാജ്യസ്നേഹത്തോടും സഹകരണബുദ്ധിയോടുംകൂടി കൃഷി, വ്യവസായം, മുതലായവയിൽ സോത്സാഹം പ്രവർത്തിക്കുവാൻ ഭാരതത്തെ ഐശ്വര്യത്തിലാറാടിക്കുവാൻ, ജനങ്ങളെ പ്രേരിപ്പിക്കുന്ന ഇതുപോലുള്ള കവിതകൾ ഈ പ്രതിസന്ധിയിൽ പ്രത്യേകിച്ചും സ്പൃഹണീയങ്ങളാണു്.

പ്രസന്നമായ ഒരു ഭാഷാശൈലിയും വിശദമായ ഒരു പ്രതിപാദനരീതിയുമാണു് ഈ ലഘുകൃതികളിൽ സാധാരണയായി കാണുന്നതു്. "മറക്കില്ല" എന്ന കവിത ഇതിനു് നിദർശനമാണു്. കവിതയുടെ പേരിൽ കാട്ടുകേറുക മി. നായരുടെ പതിവല്ല. എ

ന്നാൽ പൂങ്കോഴി "കർഷക" ക്ഷേത്രത്തിന്റെ താഴികക്കുടമാണെന്നു പറയുമ്പോഴും, തളികളുടെ പിരളിയിൽ തരളതവരുമ്പോഴും മററു കവിയുടെ കാനനഗാഹനത്തിനുള്ള വാസന തലപൊക്കുന്നുണ്ടു്. അനതിവികസിതമായ ഈ വാസനയെ മി. നായർ അധികം താലോലിക്കയില്ലെന്നു് നമുക്കു പ്രതീക്ഷിക്കാം.

കവിതാവാസനയുടെ രോമാഞ്ചകസ്ഫുരണംകൊണ്ടു് അനുഗൃഹീതനായ കവി തന്റെ കാവ്യസൃഷ്ടിയുടെ കലാസൗഷ്ഠവത്തിൽ കൂടുതൽ ശ്രദ്ധാലുവായിരിക്കേണ്ടതാണെന്നു് ചില ലഘുകൃതികൾ വായിച്ചപ്പോൾ തോന്നാതിരുന്നില്ല. "ചെറുനാരങ്ങാ" എന്ന കൃതിനോക്കുക. പുത്രന്റെ ഓമനമുഖം ദർശിച്ചും അംഗകങ്ങൾ തലോടിയും ആനന്ദമനുഭവിക്കുന്ന മാതാവു് അവന്റെകയ്യിലിരുന്ന ചെറുനാരങ്ങാ കാണുമ്പോൾ ശോകപരിഗ്രസ്തയായിത്തീരുന്നു. പിന്നീടു് കവി കഥപറയുകയാണു്—പേപ്പട്ടികടിച്ച ഭർത്താവു് നാരങ്ങാവെള്ളംകുടിച്ചു് വിഷപ്രസംഗനിമിത്തം മരിച്ചുപോയ കഥ. ഇതു് കവി തന്നെത്താൻ പറയാതെ ആ മാതാവിന്റെ ഹൃദയസരസ്സിൽ അലതല്ലിയ സ്മരണകളെ അവരുടെ അനുഭവരൂപത്തിൽ ചിത്രീകരിച്ചിരുന്നെങ്കിൽ കവിതയുടെ കലാമൂല്യത്തിനു് മാററു കൂടുമായിരുന്നു. ഇങ്ങനെ വേറെയും ചിലതു് പറയുവാനുണ്ടാവും.

പൂർവകവികളുടെ കൃതികളെ അനുസ്മരിപ്പിക്കുന്ന ചില ഭാഗങ്ങൾ ഈ ലഘുകൃതികളിലുണ്ടെന്നുള്ള വസ്തുത ആപകർഷകമായല്ലെങ്കിലും ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. "ഒരു ചില്ലി" എന്ന കവിതയിലെ പല വരികളിലും ഉള്ളൂരിന്റെ വിചാരധാരയുടെ അതിപ്രസരമില്ലേ എന്നു് ശങ്കിക്കാവുന്നതാണു്. ഉദാഹരണം:

ജനിച്ചനാൾതൊട്ടു ജഗത്തിലെങ്ങും
സ്നേഹംലഭിക്കാത്തൊരിവൾക്കുപാർത്താൽ
ചപ്പത്തലക്കെട്ടയഗാർഹമല്ല;——
(വിചാരധാര)

പിറന്നിട്ടിന്നേവരെ-
സ്നേഹത്തിൻ ലേശംപോലും
പിരളാതങ്ങിങ്ങായി
ചിന്നിയ തലനാരും
(ഒരു ചില്ലി)

കവിയുടെ സൗന്ദര്യബോധത്തിനും ഭക്തിഭാവത്തിനും സാക്ഷ്യംവഹിക്കുന്ന 'കൈതൊഴാം' എന്ന കവിത

'ശ്യാമാസ്വംഗേ ചകിതഹരിണീ-
പ്രേക്ഷണേ ദൃഷ്ടിപാതഃ'

എന്നാരംഭിക്കുന്ന മേഘസന്ദേശ പദ്യത്തിന്റെ കരുവിൽ വാർത്തെടുത്തതാണു്; ഭംഗിയായിട്ടുണ്ടുതാനും.

കലാവാസനയും ആദർശദീക്ഷയുമുള്ള മി. കേശവൻനായരുടെ കവിതാകാമിനി അദ്ദേഹത്തിന്റെ സമാർജ്ജനീയമായ ദൃഢനൈപുണ്യത്തിന്റെ നിയന്ത്രണത്തിനും പ്രേരണയ്ക്കും വശംവദയായി സ്പൃഹണീയപഥങ്ങളിൽ പുരോഗമിക്കുമെന്നു് ഈ കൃതി വായിക്കുന്നവർക്കുണ്ടാകുന്ന പ്രതീക്ഷ സഫലമാകുവാൻ അദ്ദേഹത്തെ വൈധാവിദ്യ അനുഗ്രഹിക്കട്ടെ.

ശ്രീ. എ. പി. മന്മഥൻനായർ അവർകൾ എം. എ. എഴുതിയിട്ടുള്ള നിപുണമായ അവതാരിക ഈ കൃതിക്കും ഇതിന്റെ കർത്താവിനും ഉത്കർഷദമാണെന്നുള്ള വസ്തുത കൂടി രേഖപ്പെടുത്തിക്കൊണ്ടു് ഈ പുസ്തകാഭിപ്രായം പരിസമാപിപ്പിക്കുന്നു.



#  ഇതളുകൾ

★

(ശ്രീ. ജി. ശങ്കരക്കുറുപ്പിന്റെ, അടുത്തുതന്നെ പ്രസിദ്ധീകരിക്കാൻ പോകുന്ന 'ഇതളുകൾ' എന്ന കൃതിയുടെ അവതാരികയാണ്, താഴെ ചേർക്കുന്നത്.)

'നമ്മുടെ സിംബോളിക് കവി' എന്നൊരു വിശേഷണം ചേർത്താണ് അടുത്തകാലത്ത് ശ്രീ: ശങ്കരക്കുറുപ്പിനെപ്പററി നിരൂപകന്മാർ പറയാറു പതിവ്. 'സൂര്യകാന്തി' മുതൽ—അല്ലെങ്കിലെന്തിന്?—'സാഹിത്യ കൗതുക'ത്തിലെ ചില കവിതകൾതൊട്ടുതന്നെ, ഉദാഹരിച്ച് ഈ അഭിധാനത്തെ സമർത്ഥിക്കുകയും ചെയ്യാം. തന്റെ പ്രതിരൂപാത്മകമായ പ്രവണതയെക്കുറിച്ച് പല അനുഭവങ്ങളും നിരത്തിക്കാണിച്ച് കവിതന്നെ ഈയിടെ ഒരു പ്രബന്ധം എഴുതുകയുണ്ടായി. പ്രതിരൂപമെന്നാലെന്ത്, പ്രതിരൂപങ്ങൾ കവിഹൃദയത്തെ വശീകരിക്കുന്നതെങ്ങനെ, ആ ആകർഷണം കാവ്യപദ്ധതിയെ ബാധിക്കുന്നതെപ്രകാരം എന്നൊക്കെ അതിൽ പ്രതിപാദിച്ചിട്ടുണ്ട്. ആ സുചിന്തിതമായ വിശദീകരണം മനസ്സിലാക്കാൻ മനഃപൂർവം ശ്രമിച്ചിട്ടുകൂടി, അടുത്തകാലത്ത് കുറുപ്പിന്റെ കലാസരണിയിൽ വന്നുകൂടിയ ഒരു പരിവർത്തനത്തെപ്പററി എനിക്കുതോന്നുന്ന അഭിപ്രായത്തിനുമാററം വന്നിട്ടില്ല. അതങ്ങുപറഞ്ഞിട്ടാകാം ഗ്രന്ഥാവതരണം നിർവഹിക്കുന്ന ചടങ്ങ്.

'സൂര്യകാന്തി'യിലെ കവിതകൾ വായിച്ചുപോകുമ്പോൾ—വിശേഷിച്ചും 'സൂര്യകാന്തി'യും 'പങ്കജഗീത'വും 'അന്വേഷണ'വും മററും—പ്രമേയവും പ്രതിരൂപവും തമ്മിലുള്ള പൊരുത്തവും ലയവും നമ്മെ അവികലമായ ആനന്ദത്തിൽ ആറാടിക്കുന്നു. അയത്നചലിതങ്ങളെന്നോണം ഭാവനാസമുദ്രത്തിൽ ഒഴുകിവന്നുചേരുന്ന പ്രതിരൂപങ്ങൾ ഭാവതരംഗങ്ങളെ മുറുകെപ്പുണരുന്ന കാഴ്ചയാണ് നാം അവിടെ കാണുക. സ്വച്ഛസുന്ദരമായ ആകാശദേശത്ത്, ആരുടേയും ക്ഷണവും ശ്രമവും കൂടാതെ പ്രവേശിച്ച് സ്വച്ഛന്ദമായി വിഹരിക്കുന്ന മേഘമാലയെപ്പോലെ നിസർഗ്ഗാനുരൂപമായ പ്രതിരൂപങ്ങൾ ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്നും ഉദിച്ചുയരുകയാണ്. പ്രതിരൂപങ്ങൾ ലഭിക്കാൻ കവി തപസ്സുചെയ്യുന്നില്ല. ബുദ്ധിയെ പരക്കംപായാൻ വിട്ടിട്ട്, അതു ശേഖരിച്ചുകൊണ്ടുവരുന്ന പ്രതിരൂപങ്ങളെ കരുക്കളായി പ്രയോഗിക്കാൻ വട്ടം കൂട്ടുന്നില്ല. തനിക്കു 'സിംബോളിസം' കൂടിയേകഴിയൂ എന്ന ശാഠ്യവും അതേ തുടർന്നുള്ള ധിഷണാപരാക്രമങ്ങളും കവി കാണിക്കുന്നില്ലെന്നു ചുരുക്കം. 'സൂര്യകാന്തി' കഴിഞ്ഞ് 'പൂജാപുഷ്പ'ത്തിലും 'നിമിഷ'ത്തിലും 'മുത്തുകളി'ലും മററും വരുമ്പോൾ കഥ ഇങ്ങനെയല്ല. താരതമ്യേന നോക്കുമ്പോൾ കൂടുതലും സാമുദായികവും

* ജി. ശങ്കരക്കുറുപ്പ്. പി. കെ. മെമ്മോറിയൽ പ്രസ്സ്, തിരുവനന്തപുരം.

രാഷ്ട്രീയവുമായ ആലയങ്ങളും ആദർശങ്ങളുമാണല്ലോ ഈറപ്പാന്തത്ത കൃതികളുടെ വിഷയാധിഷ്ഠാനങ്ങൾ. അവയുടെ ആവിഷ്കരണത്തിന് പ്രതിരൂപാത്മകമായ പ്രതിപാദനമാണ് സ്വീകരിച്ചിട്ടുള്ളതും. പക്ഷേ, പ്രതിരൂപങ്ങളെ സംബന്ധിച്ചിടത്തോളം മുമ്പുണ്ടായിരുന്ന സ്വാഭാവികത ക്രമേണ കുറയുന്നു. ഹൃദയത്തിൽനിന്നും പൊട്ടിപ്പുറപ്പെടുന്ന ഊഷ്മളങ്ങളായ വികാരങ്ങൾ ആറിത്തണുക്കുന്നതുവരെ വേണമെങ്കിലും പ്രതിരൂപാന്വേഷകനായി സഞ്ചരിക്കാൻ കവി മടിക്കാത്ത മട്ടായിത്തീരുന്നു. ബദ്ധപ്പെട്ടു വലിച്ചിഴച്ചുകൊണ്ടുവരുന്ന പ്രതിരൂപങ്ങളെ യഥാസ്ഥാനം ഉറപ്പിച്ചു നിർത്താൻ പാടുപെടുന്നതും അവിടവിടെ കാണാം. 'സിംബോളിസ'ത്തിന്റെ ശക്തിയും ഗൌരവവും നശിച്ച് മൂന്നാംതരം സാവയവരൂപകത്തിന്റേയും രൂപകാതിശയോക്തിയുടേയും ശ്ലേഷത്തിന്റേയും നിലയിലേയ്ക്കു താണുപോകുന്ന പ്രയോഗങ്ങളാണ് അവയിൽ പലതും. ഇതിനകം പലരാലും മുക്തകണ്ഠം ശ്ലാഘിക്കപ്പെട്ടു കഴിഞ്ഞ 'ഒരു തീ'യും 'അലക്കുകാരി'യും എന്റെ അഭിപ്രായത്തിൽ മേൽക്കാണിച്ച ദോഷത്തിന് ദൃഷ്ടാന്തങ്ങളാണ്. ചില മഹാകവികൾ ഉപമാലങ്കാരങ്ങൾ പണിഞ്ഞെടുക്കാൻ മിനക്കെടുന്നതുപോലെ പ്രതിരൂപം ഉടനീളം ഒത്തുവരാൻ കുറുപ്പും ചിലപ്പോൾ ക്ലേശിക്കാറുണ്ട്. സ്വാഭാവികമെന്നു പറയേണ്ടൂ, ഈ പ്രയത്നത്തിന്റെ ഫലമായി ഭാവങ്ങൾ അവ്യക്തവും അനാകർഷകവും പരിക്ഷീണവുമായി പരിണമിക്കുകയും ചെയ്യും.

പിന്നീടുണ്ടായ പരിവർത്തനം—അതിനെപ്പററിയാണ് ഞാൻ ആദ്യമേ സൂചിപ്പിച്ചതു്—അത്യന്തം ശുഭാവഹമായ ഒന്നാണ്. അതിന്റെ മനോഹരമായ പ്രകാശികയാണ് ഞാൻ അവതരിപ്പിക്കുന്ന ഈ ഗ്രന്ഥം. കുറുപ്പിന്റെ കാവ്യകലയെ നിഷ്കർഷിച്ചു പഠിക്കുന്ന നിരൂപകൻ ഒരു നൂതന വ്യതിയാനത്തിന്റെ സുന്ദരമുദ്രയായി ഈ ഗ്രന്ഥത്തെ സ്വീകരിക്കുമെന്നാണ് എന്റെ വിശ്വാസം. സ്വതസ്സിദ്ധമായ കഴിവുകളിലേക്ക് കുറുപ്പിതാ തിരിച്ചെത്തിയിരിക്കുന്നു. ആ കഴിവിന്റെ പരമാവധി പ്രദർശിപ്പിക്കുകയും ചെയ്തിരിക്കുന്നു. അദ്ദേഹത്തിനും അദ്ദേഹത്തിന്റെ കാവ്യകലയ്ക്കും നടുക്ക് എങ്ങനെയോ ആവിർഭവിച്ച തിരശ്ശീല താഴെ വീഴുന്നു. ആ ഭാവഗൌരവം, ആ മിതഭാഷണം, 'കലപില' ശബ്ദിക്കാതെയും ആർത്തട്ടഹസിക്കാതെയും അന്തസ്സോടെ ഭാവങ്ങൾ വ്യഞ്ജിപ്പിക്കുന്ന ആ സമ്പ്രദായം അവയൊക്കെ അദ്ദേഹത്തിനു തിരിച്ചു കിട്ടിയിരിക്കുന്നു. നാം എന്നും അദ്ദേഹത്തെ വാഴ്ത്തിയിട്ടുള്ളതു് ഈ പ്രത്യേകതകളെച്ചൊല്ലിയാണ്. ആധുനിക മലയാളകവിതയുടെ ആശാദീപമായി അദ്ദേഹത്തെ പല വർഷങ്ങൾക്കുമുമ്പു നാം അംഗീകരിച്ചതു് ഈ അനുപമസിദ്ധികൾ അദ്ദേഹത്തെ അനുഗ്രഹിച്ചിരിക്കുന്നതുകൊണ്ടാണ്.

ഇനി നാം 'ഇതളുകളി'ലേക്കു കടക്കുക. കഴിഞ്ഞ രണ്ടു വർഷത്തിനകം ഭാഗ്യനിർഭാഗ്യങ്ങളുടെ പരകോടികൾ കണ്ട ഭാരതീയ ജീവിതത്തിന്റെ കലാമയമായ വ്യാഖ്യാനങ്ങളാണ് 'ഇതളുകളി'ൽ പലതും. വെളിച്ചവും ഇരുട്ടും സൗന്ദര്യവും വൈരൂപ്യവും വിജയവും അപജയവും നിറഞ്ഞ ആ രണ്ടു വർഷം! ഇരുനൂറു വർഷത്തിനുശേഷം ഉയർന്നെഴുന്നേൽക്കുന്ന മാതൃഭൂമി, മനുഷ്യരക്തംകൊണ്ടു പുഴകളും തടാകങ്ങളും സൃഷ്ടിക്കുന്ന മതഭ്രാന്തിന്റെ വേതാളകേളി, ഉയർത്തിപ്പിടിച്ച മാതൃമുഖം എന്നേക്കും താഴ്ത്തിവ

ള്ളുമാറ് രാഷ്ട്രപിതാവിനോടു നാം കാണിച്ച കൃതഘ്നത, ഇങ്ങനെ സാധാരണക്കാരന്റെ ഹൃദയത്തിൽപോലും മായാത്ത മുദ്രകൾ ഏൽപ്പിച്ച ഒരു കാലഘട്ടമാണ് കവിഭാവനയെ കൈകാര്യം ചെയ്യുന്നതു്. ഏതൊരു സർഗ്ഗകർത്താവിന്റെയും കഴിവുകളെ വെല്ലുവിളിക്കാൻപോരുന്ന മാഹാത്മ്യവും പ്രാധാന്യവും ഈ പ്രതിപാദ്യത്തിനുണ്ടെന്ന് സ്പഷ്ടം. എത്ര പറഞ്ഞാലും, എങ്ങനെ പറഞ്ഞാലും പറയുന്നവനും കേൾക്കുന്നവനും വേണ്ടുവോളമായി എന്ന് തൃപ്തിപ്പെടാൻ ഇടയില്ലാത്ത ഒരു വിഷയമാണതു്. ഒരു മഹനീയജനതയുടെ പുഞ്ചിരിയും കണ്ണുനീരും ഒരേ സമയം കവി കാണുകയാണു്. ചോര കളംകെട്ടിനിൽക്കുന്ന പുഴിമണ്ണിൽ ത്രിവർണ്ണപതാക വലിച്ചുയർത്തുന്നതും ഉത്തരക്ഷണത്തിൽ ധ്വജസ്തംഭം തകർന്നു താഴെ വീഴുന്നതും കണ്ണടച്ചുതുറക്കുന്ന നേരത്തിനകം സംഭവിക്കുകയാണു്. കവിയാണെങ്കിൽ നിമ്മമത്വം ഭാവിച്ചു ദൂരെ ഇരിക്കാൻ കഴിയുന്നവനല്ലാതാനും. കോടിക്കണക്കിനുള്ള മാതൃസന്താനങ്ങളിൽ ഒരുവൻ, കഴിഞ്ഞകാലത്തിന്റെയും വർത്തമാനകാലത്തിന്റെയും ഭാവിയുടെയും ഒരംശം, ദേശസ്നേഹത്തിന്റെ തൊട്ടിലിൽ വളർന്നു്, ദേശീയഗാനങ്ങൾപാടി ദേശീയമോക്ഷം കാണാൻ നോമ്പു നോററിരിക്കുന്ന ഒരു ഹൃദയം. ഈ സാഹചര്യങ്ങൾ നാം തികച്ചും ഗ്രഹിച്ചുവേണം 'ഇതളുകളി'ലെ മിക്കകൃതികളെപ്പററിയും വിധിയെഴുതുവാൻ. ആനന്ദിക്കുകയും വിലപിക്കുകയും ചെയ്യുന്നതിനിടയിൽ ചിന്തിക്കുകയും ചിന്തിച്ച് ആനന്ദിക്കുകയും ചിന്തിച്ചുവിലപിക്കുകയും ചെയ്യുന്ന ഒരനുഗൃഹീത കവിയാണ് കുറുപ്പ്. വികാരത്തിന്റെ പെരുവെള്ളപ്പാച്ചിൽ ഉണ്ടാക്കി അതിൽക്കൂടി ബോധംകെട്ടു താഴോട്ട് ഒഴുകിപ്പോകുന്ന ഒരാളല്ല അദ്ദേഹം. മററു ചിലകവികളുടെ കൃതികളെപ്പോലെ സാർവത്രികപ്രചാരം അദ്ദേഹത്തിന്റെ കവിതകൾക്ക് സിദ്ധിക്കാത്തതിനൊരു കാരണവും അതുതന്നെയാണെന്നു തോന്നുന്നു. കുറുപ്പ് സ്വാതന്ത്ര്യത്തെപ്പററി പാടുമ്പോൾ ഉന്മത്തനാവുന്നില്ല. ഗാന്ധിജിയുടെ നിര്യാണത്തെപ്പററി ദുഃഖിക്കുമ്പോൾ മൂർഛിച്ചു നിലത്തുവീഴുന്നില്ല. ഭാവനൈർമ്മല്യം കാണിക്കാൻ വ്യാക്ഷേപകശബ്ദങ്ങൾ സമൃദ്ധമായി പ്രയോഗിക്കുക എന്ന ഒഴുക്കൻ രീതിയല്ല അദ്ദേഹത്തിനുള്ളതു്. 'ഇന്നു നാം മനുഷ്യരായ്' 'വന്ദനം പറയുക' എന്നീ പേരുകളിൽ സ്വാതന്ത്ര്യോദയത്തെ അധികരിച്ചും 'ഭാരതേന്ദു', 'ഓർമ്മിക്കുന്നുവോ' എന്നീ ശീർഷകങ്ങളിൽ മഹാത്മജിയുടെ തിരോധാനത്തെ ആസ്പദമാക്കിയും എഴുതിയിട്ടുള്ള കൃതികൾ നോക്കിയാൽമതി ഈ വസ്തുത വെളിപ്പെടും. അതുപോലെതന്നെയാണ് ഹിന്ദുമുസ്ലീംവൈരവും പാകിസ്ഥാൻ സൃഷ്ടിയും കണ്ടു വേദനിക്കുന്ന കവിയുടെ 'ചരിത്രത്തിന്റെ കിനാവുകളും' 'റഷീദും'. ഈ കൃതികളുടെ മൗലികമായ വിജയരഹസ്യംതന്നെ വിചാരധാരയെ വികാരംകൊണ്ടും വികാരവായ്പിനെ വിചാരംകൊണ്ടും സുരുചിരമായി നിയന്ത്രിക്കുവാനുള്ള ശക്തിവിശേഷമാണ്. ആ കഴിവിന് അകമ്പടി സേവിക്കുന്ന സംക്ഷേപണക്ഷമത്വവും ധ്വന്യാത്മകത്വവും കുറുപ്പിന്റെ കവിതയുടെ ജന്മസ്വഭാവങ്ങളുമാണ്. പക്ഷേ ഈ സംക്ഷേപണശീലം ചിലപ്പോൾ അവ്യക്താർത്ഥപ്രതീതിയുടെ വക്കിൽവരെ ചെന്നു മുട്ടുന്ന രംഗങ്ങൾ അദ്ദേഹത്തിന്റെ കൃതികളിൽ സുലഭമാണെന്നു സമ്മതിച്ചേതീരൂ. 'ഇതളുകൾ' ഈ ദോഷശങ്കയിൽനിന്നു രക്ഷപ്പെട്ടു നിൽക്കുന്നു എന്നാണെന്റെ അഭിപ്രായം. ഗുണത്തിലും ദോഷത്തിലും നമ്മുടെ 'കുമാര'മഹാകവിയുടെ പാരമ്പര്യം അറിഞ്ഞോ അറി

യാതെയോ കുറച്ചു പുലത്തിപ്പോരുന്നു എന്നു കൂടി പറഞ്ഞു് അക്കാര്യം അങ്ങനെ നിറുത്തിവയ്ക്കാം.

ആശയങ്ങളേയും ആദർശങ്ങളേയും പ്രചരിപ്പിക്കാൻ ബോധപൂർവം സാഹിത്യത്തെ ഉപകരണമാക്കണമെന്ന സിദ്ധാന്തത്തെ കണ്ണുമടച്ചു താലോലിക്കുന്ന പല സാഹിത്യകാരന്മാക്കും—നമ്മുടെ നാട്ടിൽ മാത്രമല്ല, ലോകമൊട്ടുക്കു് എന്നുതന്നെ പറയാൻ ഞാൻ ധൈര്യപ്പെടുന്നു—കണ്ടുവരുന്ന ഒരു ദൂഷ്യം അവരുടെ കൃതികൾ പലപ്പോഴും ചുമട്ടുതാങ്ങികളായി രൂപാന്തരപ്പെട്ടുപോകുന്നു എന്നതാണു്, ആശയങ്ങളും ആദർശങ്ങളും മനസ്സിൽ കുമിഞ്ഞു കൂടുമ്പോൾ അവയെ എവിടെ എങ്കിലും സ്ഥാപിച്ചു്തെല്ലൊന്നാശ്വസിക്കാനുള്ള വെമ്പൽ; അതു തുടന്നു് ചിന്താമേദസ്സു വർദ്ധിച്ചു് കലയുടെ 'വിഭക്തഘനഗാത്രത്വം' നശിച്ചു് അസുന്ദരമായിത്തീരുന്ന കാഴ്ച. വിശ്വസാഹിത്യത്തിലെ പ്രസിദ്ധന്മാരായ പ്രചാരകന്മാക്കുപോലും പററിയിട്ടുണ്ടു് ഈ അപകടം. വ്യത്യസ്തതകൾ കാണുകയില്ലെന്നു് ഞാൻ അത്ഥമാക്കുന്നില്ല. സാമാന്യഗതി ചൂണ്ടിക്കാണിച്ചു എന്നേ ഉള്ളു. ഭാവനോന്മിഷിതമാകാത്ത ആശയങ്ങൾക്കു് ഒതുക്കവും തിളക്കവും കിട്ടുക സാദ്ധ്യമല്ല. ഭാവനാശക്തി എന്നതു ഒരു കള്ള നാണയമാണെന്നു വിശ്വസിക്കുന്ന ഒരുതരം ചിന്തകന്മാരെപ്പററി ഞാനൊന്നും പറയുന്നില്ല. സംഘബലം വർദ്ധിപ്പിക്കാൻവേണ്ടി ഭാവനാദരിദ്രന്മാരെപ്പോലും കവിവേഷം കെട്ടിക്കാൻ പുറപ്പെട്ടിട്ടുള്ളവക്കു് അങ്ങനെ വിശ്വസിക്കാതെ തരമില്ലല്ലോ. ഭാവനാവിലാസംകൊണ്ടു് അനുപ്രാണിതമായ വികാരങ്ങളേയും വിചാരങ്ങളേയും ലയപ്പെടുത്തി നിമ്മിക്കുന്ന സന്ദേശംമാത്രമേ ഉത്തമസാഹിത്യത്തിൽനിന്നും നാം പ്രതീക്ഷിക്കുന്നുള്ളു. അല്ലാത്ത സന്ദേശങ്ങൾ നൽകാൻ ശാസ്ത്രസാഹിത്യം തയ്യാറെടുത്തുനില്പുണ്ടല്ലോ. ഇത്രയും പറയേണ്ടിവന്നതു് കുറുപ്പിന്റെ സന്ദേശപ്രചരണസമ്പ്രദായത്തെപ്പററി സൂചിപ്പിക്കാനാണു്. കലയെ കൊന്നു കാര്യംപറയാൻ കുറുപ്പു് ഇഷ്ടപ്പെടുന്നില്ല. സുന്ദരമായ ചട്ടക്കൂട്ടിനുള്ളിൽ ആലിഖിതമായ സന്ദേശമേ അദ്ദേഹത്തിനു നൽകാനുള്ളു. കവിതയിലെ സംഗീതത്തിൽ പ്രസംഗത്തിന്റെ ഒച്ചകലത്തി അപശബ്ദമുണ്ടാകുന്നില്ല. ഭാവനയുടെ നിലാവെളിച്ചത്തിൽ വിരിഞ്ഞുയരുന്ന ആശയങ്ങളാണു് അദ്ദേഹം ആവിഷ്കരിക്കുന്നതു്. ഒരേ ഒരു കവിതയിലെ ചില ഭാഗങ്ങൾമാത്രം ഞാൻ ഇവിടെ പകത്താം.

1. "ക്ഷീണമാം ചന്ദ്രക്കല പിന്നെയും—
   പടിഞ്ഞാറേ
   ക്കോണിലെച്ചിതറിന മുകിലിൻ—
   വക്കിൽക്കൂടി
   നിജമാം പ്രകാശത്തിൻ രാജ്യത്തെ—
   യീഷദ്രക്ത
   നിറമാമതിരിട്ടു നീളവേ തിരിക്കുന്നു."
   (ചരിത്രത്തിന്റെ കിനാവുകൾ)—

2. "മതവൈരത്തിൻ ജ്വലജ്ജ്വാലയാൽ
   സംസ്കാരത്തിൻ
   ചിതയാവതോർത്തോർത്തു വിളറിയും—
   കളിന്ദജ
   ചുഴിയിൽ,ചുഴിയിൽ, തൻ ശോകത്തെ
   വിഴുങ്ങിക്കൊ—
   ണ്ടൊഴുകീശ്ലഥനീലവേണിയാമു—
   പാന്തത്തിൽ."

3. "ജപമാലയെ രാജ്യലക്ഷ്മിതൻ—
   ഗളത്തിങ്കൽ
   ജയിയാമൗറംഗസീബിറുക്കുംവരെച്ചുററി

ചോരയാൽ, കണ്ണീരിനാൽ, പവിത്രം
ജപമാല
ഘോരദർശനമായി, ചെടങ്കോലു:–
ഞെരിഞ്ഞതല്ലോ."

ഹിന്ദുമുസ്ലിം കലാപത്തെ വിഷയമാക്കി രചിച്ചിട്ടുള്ള ആ കൃതിയിലെ പശ്ചാത്തലം തന്നെ ഒരു രമണീയസങ്കല്പമാണ്. 'ഭാരതേന്ദു'വിലും 'പാടുന്ന കല്ലുകളി'ലും 'ഓമ്മിക്കുന്നുവോ'? എന്ന കൃതിയിലും തുടക്കംതൊട്ട് ഒടുക്കംവരെ ഒരു കലാകാരന്റെ കണ്ണും കൈയും പ്രവർത്തിക്കുന്നുണ്ട്. ശുഷ്കമായ വിവരണങ്ങളോ ദീർഘമായ വർണ്ണനകളോ കൊണ്ടു വിരസമാകുന്ന ഘട്ടങ്ങൾ കവിയുടെ കവിതയിൽ കാണുകയില്ല. ആശയത്തിൽനിന്നും ആശയത്തിലേയ്ക്ക്, സങ്കല്പത്തിൽനിന്നും സങ്കല്പത്തിലേയ്ക്ക്, ഭാവരേഖയിൽനിന്നും ഭാവരേഖയിലേയ്ക്ക് അനുക്ഷണം കുതിച്ചുപായുന്ന ഒരു ഹൃദയമാണ് കവിയുടെ. നിശ്ചലതയ്ക്കെതിരാണ് അദ്ദേഹത്തിന്റെ കാവ്യകല. ഈ കുതിച്ചുപാട്ടത്തോടൊത്ത് അനുവാചകനും എപ്പോഴും എത്തിയെന്നു വരികയില്ല. എത്താൻ കഴിയാത്തവന് അത്ഥഗ്രഹണക്ലേശം, എപ്പോഴും എത്തിക്കൊണ്ടിരിക്കുന്നവന് കുറെ കഴിയുമ്പോൾ അവിശ്രാന്തികൊണ്ടുള്ള ക്ഷീണം,—ഇതുരണ്ടും സ്വാഭാവികമാണ്. വിശേഷിച്ചൊരു ശ്രമവും ക്ഷീണവും കൂടാതെ ആ ശീഘ്രപലനത്തെ പിൻതുടരാൻ കഴിയുന്നവർക്കുമാത്രമേ കവിയുടെ കാവ്യലക്ഷ്മി ആത്മാവർജ്ജകമായി അനുഭവപ്പെടുകയുള്ളു. പ്രേമമോ ദേശീയതയോ സോഷ്യലിസമോ ഈശ്വരസാക്ഷാത്ക്കാരമോ എന്തുതന്നെ വിഷയമായാലും അലങ്കാരമോ പ്രതിരൂപമോ ശുദ്ധമായ ആഖ്യാനമോ എന്തുതന്നെ കരുവായാലും അദ്ദേഹത്തിന്റെ കവിത നിരക്ഷരനു പാടാനുള്ളതല്ല; ചിന്തകനു രസിക്കാനുള്ളതാണ്. ആ "ബൂർഷ്വാച്ചുവ്"മാററാൻ അദ്ദേഹവും സഖാക്കളും ശ്രമിച്ചു പരാജിതരാകേണ്ടതില്ല. അതു് അദ്ദേഹത്തിന്റെ ആത്മാംശമാണ്. അതിൽ അദ്ദേഹത്തിനു് അഭിമാനിക്കുകയും ചെയ്യാം.

എൻ. കൃഷ്ണപിള്ള
യൂണിവേഴ്സിററികോളേജ്.



# * രണ്ടിടങ്ങഴി



കെ. ബാലകൃഷ്ണൻ

കുട്ടനാട്ടെ നെൽപാടങ്ങൾക്കിടയിൽ ജനിച്ചുവളൎന്ന തകഴി ഒരു ചെറുകഥാകൃത്തിനേക്കാൾ കൃഷിക്കാരനാണ്. എന്നും രാവിലെ ഉറക്കമുണരുമ്പോൾ അദ്ദേഹത്തിനു പ്രഭാതവന്ദനം പറയാൻ പച്ചപ്പട്ടുവിരിച്ച നെൽപ്പാടങ്ങൾ നിരന്നു കാണാൻ കഴിയും. പ്രകൃതിയുടെ അമൂല്യങ്ങളായ വിഭവസമ്പത്തുകൾ ഒരു കവിതാത്മകമായ അന്തരീക്ഷം സൃഷ്ടിക്കും. പക്ഷെ ആ ശോഭക്കിടയിലൂടെ ജീവിതവുമായി പോരാടുന്ന ഉത്സാഹഭരിതരും അതേസമയംതന്നെ ദുഃഖനിമിഗ്നരുമായ ഒരു ജനസമൂഹമുണ്ട്. തകഴിയുടെ പല കഥകൾക്കും ഒരു പക്ഷെ പ്രചോദനം നൽകിയിരിക്കാനിടയുള്ള ആ പുലമാടങ്ങളുടെ ജീവനുള്ള ഒരു ചിത്രമാണ് 'രണ്ടിടങ്ങഴി'.

ആണിനു വിലവച്ചു കല്യാണം നടക്കുന്ന ഈ ലോകത്തു "പ്രയത്നത്തിനുമൂല്യം" എന്ന സിദ്ധാന്തമാചരിച്ചു പെണ്ണിനു വില കൊടുത്തു പുരുഷന്മാർ വാങ്ങിക്കൊണ്ടുപോകുന്ന രീതി ഒരു നാടകഭംഗിയോടുകൂടി വിവരിച്ചുകൊണ്ടാണ് ഈ പുസ്തകം തുടങ്ങുന്നതു്. മനുഷ്യൻ ഭൂമിയുമായി സാത്മ്യം പ്രാപിച്ചും കുടിയാൻ തമ്പുരാനുമായി സാത്മ്യം പ്രാപിച്ചും കഴിഞ്ഞിരുന്ന കാലഘട്ടംമുതൽ വർഗ്ഗസമരത്തിന്റെ തീഷ്ണത വർദ്ധിച്ചിട്ടുള്ള ആധുനികഘട്ടവരെയുള്ള ചരിത്രം പല ചിത്രങ്ങളിലൂടെ നിരത്തിവയ്ക്കുകയാണ് തകഴി ചെയ്തിട്ടുള്ളതു്. അതുല്യനായ ഒരു കലാകാരന്റെ അംഗുലീമുദ്രകൾ ഈ പുസ്തകത്തിന്റെ പല ഭാഗങ്ങളിലും കാണാൻ കഴിയുന്നുണ്ട്. കുട്ടനാട്ടെ പുലയരുടെ പ്രാകൃതമായ "കാട്ടുഭാഷ"യിലാണ് ഗ്രന്ഥം ഭൂരിഭാഗവും എഴുതിയിട്ടുള്ളതു്. ഭാര്യയെ പ്രാണനെക്കാൾ സ്നേഹിക്കുന്ന ഒരു ഭർത്താവാണ് നായകൻ. പ്രയത്നത്തിൽ അവൻ അഭിമാനംകൊള്ളുന്നു. അവനെ ചുമതലയേല്പിച്ചിട്ടുള്ള കണ്ടത്തിൽ ഏററവും കൂടുതൽ നെൽവിളയണമെന്നു അവനു നിർബന്ധമുണ്ട്. ഇരവുപകലില്ലാതെ അവൻ അദ്ധ്വാനിച്ചു പണിയെടുത്തു. കൊയ്ത്തായി. പതിവുകാരിപ്പുലയികൾ കററകൊയ്യുമ്പോൾ ചില നെന്മണികൾ താഴെ വീണുപോകുന്നതുപോലും അവൻ സഹിച്ചില്ല. അതിനൊരു വഴക്കുകൂടി. സ്വന്തം സന്താനത്തോടുള്ള അധികാരംഭാവിച്ചു അവൻ രണ്ടു കതിരെടുത്തു വട്ടിയിലിട്ടു ഒന്നു തിളപ്പിച്ചു കടിക്കാൻ തിരിച്ചു. കരത്തട്ടിലിരുന്ന ജന്മി അതുകണ്ടു. കതിർ അവിടെയിടാൻ പറഞ്ഞു. ഒരു മിന്നൽ ചിന്താമണ്ഡലത്തിലൂടെ പാഞ്ഞുപോയപോലെ അവനു തോന്നി. പിന്നെ അവന്റെ ചിന്തമുഴുവൻ ചോദ്യരൂപത്തിലായിരുന്നു. ചുററുപാടുകൾ മുഴുവനും ഫണമുയർത്തി നിൽക്കുന്ന ചോദ്യചിഹ്നങ്ങൾ! "നിങ്ങൾ വിതയ്ക്കുന്നു മാളരുണ്ണുന്നു" എന്നു കവി പാടിയതിന്റെ അർത്ഥം അവൻ മനസ്സിലാക്കി. ചില നിത്യസത്യങ്ങൾ അവൻ കണ്ടുപിടിച്ചു. കൂലികിട്ടുന്നതു കരുണകൊ

* തകഴി ശിവശങ്കരപ്പിള്ള മംഗളോദയം, തൃശ്ശിവപേരൂർ.

ണമല്ലെന്നു. കിട്ടാനുള്ളതു ചോദിച്ചുവാങ്ങാമെന്ന്. പക്ഷെ, ഈ പുതിയ പ്രകാശം അപകടങ്ങൾക്കു വിത്തുപാകുന്നതുമുണ്ടായിരുന്നു. ജന്മിക്കു അവന്റെ നേരെ വിരോധമായി. അവൻ കൂട്ടാക്കിയില്ല. അവന്റെ അപ്പൻ മരിച്ചപ്പോൾ അടക്കാൻ സ്ഥലമില്ലാതെ അവൻ കുഴഞ്ഞു. പക്ഷെ പരാജയപ്പെട്ടില്ല. ഭീകരമായ നിശ്ശബ്ദതയിലൂടെ അവൻ പിതാവിന്റെ ശരീരവുമായി ഒരു തോണിയിൽ കയറി പുഴയുടെ മദ്ധ്യത്തിലെത്തി ഒരു വലിയ കല്ലു ആ ശവശരീരത്തിന്റെ കഴുത്തിൽകെട്ടി. കായലിന്റെ ഓളങ്ങൾ നീട്ടിയ സൗഹാർദ്ദം നിറഞ്ഞ ഹസ്തങ്ങളിലേയ്ക്കു ജീവിതത്തിന്റെ ദീർഘകാലസ്മരണ അവൻ വലിച്ചെറിഞ്ഞു. അങ്ങനെ ആ പ്രശ്നത്തിനു അവൻ പരിഹാരം കണ്ടുപിടിച്ചു. കാൺഗ്രസ്സും തിരഞ്ഞെടുപ്പുമെല്ലാം അവന്റെ ജീവിതത്തിലെ സംഭവങ്ങൾ പോലെ കഴിഞ്ഞുപോകുന്നുണ്ട്. കാലം അവനെ വർഗ്ഗബോധമുള്ളവനാക്കി. ഭാര്യയുടെ ഹൃദയത്തുടിപ്പിനു വർഗ്ഗത്തിന്റെ ഹൃദയസ്പന്ദനത്തെ അടിമപ്പെടുത്തി പിടിച്ചുനിർത്തുവാനുള്ള ശക്തി നശിച്ചു. സ്വപ്നംകണ്ട ചില പ്രതീക്ഷകളുടെ പിന്നാലെ എല്ലാം ത്യജിച്ചു അവൻ പാഞ്ഞുപോയി. അങ്ങനെ സംഭവബഹുലമായ ആ ജീവിതം ജയിൽ മുറികൾവഴി അവസാനം ഭാര്യയുടെ സമീപത്തുതന്നെയെത്തുന്നു. അതാണ് കഥ. പക്ഷെ അതല്ല ഈ പുസ്തകത്തിന്റെ സൗന്ദര്യം.

ഈ ഇതിവൃത്തത്തിനു ഇതിനുമുമ്പും ചിലർ രൂപം നൽകിയിട്ടുണ്ട്. പലരുടേയും ഭാവന ഈ നെല്പാടങ്ങൾക്കു മീതെ പറന്നിട്ടുണ്ട്. പക്ഷെ മറ്റുള്ളവർക്കാ ആ നെൽപ്പാടങ്ങളുടെ ചിത്ര അവയുമായി അഭേദ്യബന്ധമുള്ള ആ പുലയരുമൊത്തു ഈ ചൈതന്യത്തോടെ പകർത്താൻ കഴിഞ്ഞിട്ടില്ല. കുട്ടനാട്ടിലെ പാടങ്ങളും ആത്മാക്കളും ഈ പുസ്തകത്തിന്റെ എല്ലാ പുറങ്ങളിലുമുണ്ട്. ചിലപ്പോൾ അവർ കൂട്ടംകൂടി പൊട്ടിച്ചിരിക്കും? ഒന്നുരണ്ടു മദ്യപിച്ചു ലോകകാര്യങ്ങളെപ്പററി പ്രാകൃതമായ ചർച്ചകൾ നടത്തും. പഠിപ്പുകൂടാതെ അവരിൽചിലർ മാർക്സിസത്തിന്റെ പാഠങ്ങൾ ചൊല്ലും. പെണ്ണുങ്ങൾതമ്മിൽ പിണങ്ങും. പഠിച്ച "കൊച്ചമ്പ്രാൻ" പുലക്കള്ളിയെ വാഴക്കൂട്ടങ്ങൾക്കിടയിലൂടെ അനുധാവനം ചെയ്യും. പക്ഷെ, പട്ടണത്തിലെ കലീ കൾക്കു അത്ഭുതമുളവാക്കുന്ന കുട്ടനാട്ടെ പുലച്ചിയുടെ പാതിവ്രത്യം 'കൊച്ചുതമ്പുരാക്കന്മാരെ' ഭഗ്നാശരാക്കും. ഇങ്ങനെ ഒന്നിനുപുറകെ ഒന്നായി ആ ചിത്രങ്ങൾ നിരക്കുന്നു. ഒരു കലാസൃഷ്ടി എന്ന നിലയിൽ തകഴിയുടെ ഏററവും വലിയ വിജയമാണ് "രണ്ടിടങ്ങഴി."

മലയാള സാഹിത്യത്തിൽ ഈ രീതിയിൽ ഇതിലും നല്ല ഒരു കൃതി ഉണ്ടായിട്ടില്ലെന്നു പറയാം.

പക്ഷെ എല്ലാം യാഥാർത്ഥ്യങ്ങളുമായി ബന്ധപ്പെട്ട ചിത്രങ്ങളാണോ എന്ന കാര്യത്തിൽ സംശയമുണ്ട്. ചിരുതയുടെ ചാരിത്ര്യം അഭിനന്ദനീയമാണെന്നു പറയാമെങ്കിലും, കുട്ടനാട്ടെ പുലച്ചിയുടെ പാതിവ്രത്യത്തെപ്പററി എത്രയേറെ യക്ഷികഥകളുണ്ടെങ്കിലും പത്തു പന്ത്രണ്ടുവർഷക്കാലം ചാത്തനും ചിരുതയും ഒന്നിച്ച് ഒരു ഭവനത്തിൽ സഹോദരങ്ങളെപ്പോലെ കഴിയുക വിശ്വസനീയമായിത്തീരുകയില്ല. പ്രത്യേകിച്ചും ചാത്തൻ ചിരുതയുടെ ഒരു ആരാധകനായിരിക്കെ ഒരു പക്ഷെ മനുഷ്യന്റെ ചിന്താസാഗരത്തിന്റെ അഗാധഹൃദങ്ങളിൽ കടന്നു പതിരും കതിരും തിരിച്ചറിയുവാനുള്ള കഴിവുകേടായി ഗ്രന്ഥകാരനു ഈ നിരൂപണം തോന്നിയേക്കാം.

# * അപ്രസ്റ്റോളജർ



എം. കൃഷ്ണൻനായർ

ബി. എ. (ആണേഴ്സ്)

അനുഗൃഹീതനായ ഒരു ചെറുകഥാകൃത്തു് എന്ന നിലയിൽ പ്രസിദ്ധനായിത്തീർന്നിട്ടുള്ള ശ്രീമാൻ കാരൂർ നീലകണ്ഠപ്പിള്ളയുടെ കലാഭംഗി തികഞ്ഞ ഏതാനും കഥകളുടെ ഒരു സമാഹാരമാണു് അപ്രസ്റ്റോളജർ. ആകർഷണീയമായ പശ്ചാത്തലം, അവ്യാജസുന്ദരമായ ഫലിതം, സ്വച്ഛവും ഹൃദയസ്പർശിയുമായ സ്വഭാവാവിഷ്കരണം, ചൈതന്യപൂർണ്ണങ്ങളായ സംഭാഷണങ്ങൾ എന്നിങ്ങനെയുള്ള കലാഗുണങ്ങൾകൊണ്ടു് ഇതിലെ മിക്കകഥകളും മനോഹരങ്ങളായിത്തീർന്നിട്ടുണ്ടു്. കഥികന്റെ ലളിതവും സരസവുമായ ഭാഷാരീതി വ്യംഗ്യഭംഗിയേയും സുനിശ്ചിതമായ ഏകാഗ്രതയേയും പ്രകടമാക്കുന്നു. മനുഷ്യരാശിയുടെ സർവവിധത്തിലുള്ള ഭാവങ്ങളേയും സ്പർശിക്കുന്ന പ്രസ്തുത കഥകൾ, ചില പ്രത്യേകപരിതഃസ്ഥിതികളിൽ മനുഷ്യർ ചിന്തിക്കുന്നതും പ്രവർത്തിക്കുന്നതും എങ്ങനെയാണെന്നു് കലാസുഭഗമായി ചിത്രീകരിച്ചു കാണിക്കുന്നു. മാനവസമുദായത്തോടു് കഥികനുള്ള അനുഭാവവും അതിന്റെ ബലഹീനതകളിൽ അദ്ദേഹത്തിനു തോന്നുന്ന കാരുണ്യവും കഥകളുടെ കടുത്ത യാഥാർത്ഥ്യത്തിനു അൽപമൊരു അയവു വരുത്തിയിട്ടുണ്ടു്. വൈവിധ്യവും വൈചിത്ര്യവും പ്രദർശിപ്പിക്കുന്ന ഈ കഥാഗ്രന്ഥത്തിൽ സ്നേഹം, വ്യഭിചാരം സാമുദായികമായ അസമത്വങ്ങൾ ദാരിദ്ര്യം എന്നിവയെയെല്ലാം

---

മാർക്സിന്റെ ശാസ്ത്രം തകഴിയുടെ പുസ്തകത്തിലൂടെ പുറത്തുവരുന്നു എന്നു പറയാനും തികച്ചും സാദ്ധ്യമല്ല. വർഗ്ഗബോധത്തോടുകൂടി സുസംഘടിതമായി ഉയരുന്ന കർഷകന്റെ ശബ്ദം അവസാനം ഒരു സങ്കരവർഗ്ഗ സംഘടനയുടെ സംയുക്ത നേതൃത്വത്തിലേക്കു് തിരിച്ചു വിടുകയാണു് ഗ്രന്ഥകാരൻ ചെയ്യുന്നതു്. ഒരു ഘട്ടത്തിൽ ഇട നിലക്കാർ തൊഴിലാളികളുടെ വർഗ്ഗസംഘടനയെ അനുകൂലിക്കുമെന്ന സിദ്ധാന്തമനുസരിച്ചാണെങ്കിൽ അതു മുതലാളിത്തസംഘടനയായ കോൺഗ്രസ്സ് വഴിയല്ലെന്നു മാർക്സിസത്തിൽ വിശ്വസിക്കുന്ന ഗ്രന്ഥകാരൻ സമ്മതിക്കേണ്ടിവരും. ഈ ഒരു പോരായ്മ ഒഴിവാക്കിയാൽ രണ്ടിടങ്ങഴി മാർക്സിസത്തിന്റെയും ഒരു നേട്ടമാണു്.

പുരോഗമന സാഹിത്യകാരന്മാർ എന്തൊക്കെ പറഞ്ഞാലും മാർക്സിസക്കാർ കുററങ്ങൾ കണ്ടുപിടിച്ചാലും "രണ്ടിടങ്ങഴി" അതുല്യമായ ഒരു കലാസൃഷ്ടിയാണെന്ന കാര്യം ആർക്കും നിഷേധിക്കാൻ സാദ്ധ്യമല്ല. അതിനുള്ള പുഷ്പഹാരം ഞാൻ തകഴിയെ അണിയിക്കുന്നു.

(ദേശാഭിമാനിയിൽനിന്നു്)



* ഗ്രന്ഥകർത്താ കാരൂർ നീലകണ്ഠപ്പിള്ള പ്രസാ, നാഷനൽ ബുക്ക്സ്റ്റാൾ കോട്ടയം.

പ്രതിപാദ്യവിഷയങ്ങളായി സ്വീകരിച്ചിരിക്കുന്നു.

ദാരിദ്ര്യസമ്പൂർണ്ണമായ ജീവിതത്തിന്റെ വൈരസ്യത്തേയും ശോചനീയാവസ്ഥയേയും അനുവാചകന് രസഭംഗം സംഭവിക്കാത്ത മട്ടിൽ പ്രതിഫലിപ്പിക്കുവാൻ ശ്രീ. കാരൂരിന് അസാമാന്യമായ വൈചക്ഷണ്യമുണ്ട്. അന്ത്യോളജറിലെ കുടുംബബഡ്ജററ് എന്ന കഥ ഇതിന് മകുടോദാഹരണമാകുന്നു. കഥയുടെ പുറകിൽ കാഥികനുണ്ടെന്നുള്ള പ്രതീതി നമുക്കു തോന്നുന്നേയില്ല. ആ കഥയിലെ നായകനും കാരൂരിനെപ്പോലെ ഒരു വാദ്ധ്യാരായതുകൊണ്ടാവാം. ഏററവും മിതമായ ഒരു കുടുംബബഡ്ജററുണ്ടാക്കികൊടുക്കുന്നവർക്ക് സമ്മാനം കൊടുക്കുന്നതാണെന്ന് സഹകരണസംഘം രജിസ്ത്രാർ പരസ്യപ്പെടുത്തിയിരിക്കുകയാണ്. ആ പരസ്യം കണ്ടപ്പോൾ നമ്മുടെ വാദ്ധ്യാർ, നിഷ്പ്രയാസമായി അതു സാധിച്ചുകളയാമെന്ന് ഉറച്ചു. കാരണം; അത്ര മിതമായി ബഡ്ജററുണ്ടാക്കുവാൻ അയാൾ അല്ലാതെതന്നെ നിർബന്ധിതനാണ്. പക്ഷേ താനുണ്ടാക്കിക്കൊണ്ടിരുന്നതു് ഒരു കമ്മററിബഡ്ജററായിരുന്നു. അയാളുടെ ചുരുങ്ങിയ ശമ്പളംകൊണ്ടു് അതേ നിവൃത്തിയുള്ളു. സമ്മാനത്തിനുവേണ്ടി ബഡ്ജററുണ്ടാക്കുവാൻതുടങ്ങിയപ്പോൾ അയാൾക്കു സർവ്വത്ര സംശയമായി. ഉപ്പിനെത്ര, മുളകിനെത്ര, എന്ന്. ഭാര്യയെ വിളിച്ച് ഓരോന്നിനും ചോദ്യമായി. കുറേയായപ്പോൾ അവൾക്കും ദേഷ്യംവന്നു. അങ്ങനെ നിരാശനായി നമ്മുടെ വാദ്ധ്യാർക്ക് പിൻവാങ്ങേണ്ടിവന്നു. കാരൂരിന്റെ ധർമ്മബോധം ഈ കഥയിൽ നല്ലതുപോലെ കാണാം. ഭർത്താവ് ഏററവും ഗൗരവത്തോടെ ഒരു മാസത്തേക്ക് എത്ര ചക്രത്തിന്റെ ഉപ്പു വേണമെന്നു ചോദിക്കുമ്പോൾ ഭാര്യക്ക്— അവൾ വളരെ അനുസരണമുള്ളവളായിട്ടുകൂടെ അതൊരു ബോറായിതോന്നുന്നു. ഈ സമാഹാരത്തിലെ ഏററവും നല്ല കഥയല്ലെങ്കിൽ ഏററവും നൂതനത്വമുള്ള ഈ കഥയുടെ തലക്കെട്ട പുസ്തകത്തിനു കൊടുത്തിരുന്നെങ്കിൽ അല്പംകൂടി ഉചിതമായേനേ എന്നും എനിക്കു തോന്നുന്നു.

ഫലിതസമ്മിശ്രങ്ങളായ സംഭാഷണങ്ങളും ഹൃദയസ്പൃക്കായ പര്യവസാനവും ഈ കഥയുടെ സൗകുമാര്യത്തിന് മാററു കൂട്ടുന്നുണ്ട്. മലയാളഭാഷയിലെ അത്യുത്തമങ്ങളായ ചെറുകഥകളുടെ കൂട്ടത്തിൽ 'കുടുംബബഡ്ജററി'നും, അനിഷേധ്യമായ സ്ഥാനമുണ്ടായിരിക്കും.

ദാരിദ്ര്യത്തിന്റെ അസഹനീയതകളെ അഭിവ്യഞ്ജിപ്പിക്കുന്ന മറെറാരു കഥയാണ് 'ഭർത്താവ്'. ഭാര്യയുടെ കഴിവുകളേയും അവൾ അധ്വാനിച്ച് ഉണ്ടാക്കുന്ന ധനത്തേയും അപഹരിക്കുന്നതിൽ ദത്തശ്രദ്ധനായി വർത്തിക്കുന്ന ഒരു ഭർത്താവിന്റെ അലസജീവിതത്തെ പ്രസ്തുത കഥ അയത്നലളിതമായി പ്രതിഫലിപ്പിക്കുന്നു.

ദാരിദ്ര്യത്തേയും തൽഫലമായി ഉണ്ടാകുന്ന ജീവിതക്ലേശങ്ങളേയുംപോലെ കാഥികനെ ആകർഷിച്ചിട്ടുള്ള മറെറാരു കാര്യമാണ് വ്യഭിചാരം. പക്ഷേ വ്യഭിചാരത്തിന്റെ ബീഭത്സതയോ, നിഷേധാത്മകത്വമോ ചിത്രീകരിക്കുവാൻ ശ്രീ. കാരൂർ ഒരുമ്പെടുന്നില്ല. സാമുദായികമായ ഈ മാലിന്യത്തെ മാപ്പസാങ്ങും തകഴിയും ശക്തിയായ ഭാഷയിൽ അപലപിക്കുന്നുണ്ട്. എന്നാൽ ശ്രീ. കാരൂർ അത്തരത്തിലല്ല വ്യഭിചാരത്തെ സമീപിച്ചിട്ടുള്ളതു്. ഒരു ഗ്രാമീണകന്യകയുടെ പരിശുദ്ധിയിൽ കളങ്കംചേർക്കുവാൻ പരിശ്രമിക്കുന്ന ഒരു നാഗരികനെ 'വഴിപോക്കൻ' എന്ന കഥയിൽ കാഥികൻ

അവഹേളിക്കുന്നുണ്ടെങ്കിലും അദ്ദേഹത്തിന്റെ ആക്ഷേപശരങ്ങൾക്ക് ലക്ഷ്യപ്രാപ്തി സിദ്ധിക്കുന്നില്ല. ന്യായരഹിതമായി ധനമാർജ്ജിക്കണമെന്ന് കരുതുന്ന ഒരു ദുരാഗ്രഹിയുടെ അഭിലാഷം വിഫലീഭവിക്കുന്നതിനേയും ജീവിതകാലംമുഴുവൻ പരിചാരകവൃത്തിയിൽ കഴിഞ്ഞുകൂടിയ ഒരു വയസ്സന്റെ ദുഃഖാത്മകമായ ചരിത്രത്തേയും "അയാളുടെ ഗ്രന്ഥങ്ങൾ" വൃദ്ധൻ എന്നീ കഥകളിലൂടെ യഥാക്രമം വിവരിച്ചിരിക്കുന്നു. ക്ലേശസമ്പൂർണ്ണമായ ജീവിതത്തിൽ ചിലക്ഷണങ്ങളാകുന്ന സഹതാപത്തെ ആധാരമാക്കി അതിൽനിന്ന് നീചമായരീതിയിൽ ധനം സമ്പാദിക്കാൻ ശ്രമിക്കുന്ന ഒരു കുടുംബത്തിന്റെ കഥയാണ് 'പപ്പുനായർ' അതുപോലെ മനുഷ്യസമുദായത്തിന്റെ യഥാസ്ഥിതിക വിശ്വാസങ്ങളെ ആയുധമാക്കി ഉപജീവനമാർഗ്ഗം കണ്ടുപിടിച്ച ഒരു ബുദ്ധിമാന്റെ ചരിത്രമാണ് 'അസ്ട്രോളജറിൽ, നാം സന്ദർശിക്കുന്നത്.

മററുള്ളവരെ കളിപ്പിക്കുന്നതിന്റെ പാപത്തേക്കാളധികം വേഗം കളിപ്പിക്കപ്പെടാൻതക്ക പാകത്തിൽ നിൽക്കുന്ന നമ്മുടെ സമുദായത്തിന്റെ നിലയെപ്പററിയാണ് അതു വായിക്കുമ്പോൾ നമുക്ക് ബോധ്യപ്പെടുക. ആ അസ്ട്രോളജർ ഒരു കൊച്ചുമിടുക്കൻതന്നെയാണ്. പക്ഷേ അത്തരം മിടുക്കന്മാരിൽനിന്ന് രക്ഷപ്പെട്ടു നിൽക്കാൻതക്കവണ്ണം നാം ബോധവാന്മാരായി തീരേണ്ടിയിരിക്കുന്നു. അതാണ് കാരൂർ നമ്മോടാവശ്യപ്പെടുന്നതു്.

ഓരോകഥയും എടുത്തു വിസ്തരിക്കേണ്ട ആവശ്യമിനിയില്ല. കാരൂരിന്റെ എല്ലാ കഥാസമാഹാരങ്ങളേയുംപോലെ കളിയും കാര്യവും ഒന്നിച്ചുചേർന്നതാണ് ഈ കൃതിയും. പക്ഷേ അദ്ദേഹം ആദ്യകാലത്തെക്കാൾ അല്പംകൂടി ലഘുവായ പ്രമേയങ്ങളിൽ ഇന്ന് കൂടുതൽ ശ്രദ്ധപതിപ്പിക്കുന്നുണ്ടു്. അങ്ങനെ മുമ്പിലത്തെക്കാൾ ഒരു കനക്കുറവ് പൊതുവേ വന്നിട്ടുണ്ട്. ഇപ്പോൾ ആദ്യത്തെ സമാഹാരമായ 'കാരൂർ കഥകൾ' ലെ അമ്മ, ലുബ്ധൻ മുതലായ കഥകൾ സ്മരിച്ചുകൊണ്ടാണ് ഞാനിതു പറയുന്നതു്. ഹൃദയത്തിന്റെ അടിത്തട്ടിലേക്കു കടക്കുന്ന-വികാരവ്യാമർദ്ദകങ്ങളായ-ആ കഥകളിൽനിന്ന് കാരൂർ വിട്ടുപോവുകയാണോ എന്തോ? ഏതായാലും മററാരുടേയും അല്ലാത്ത ഒരു വ്യക്തിത്വം ഈ നർമ്മകഥകളിലും കാരൂർ പ്രകടിപ്പിക്കുന്നുണ്ട്. അതൊരു വലിയ ഭാഗ്യവുമാണ്. നമ്മുടെ ഭാഷയിൽകൂടി സായ്പിന്റെ ആശയങ്ങൾ വീണ്ടും വീണ്ടും തികട്ടിവയ്ക്കുന്നതു കണ്ടു് മനം മടുത്ത നമുക്ക് കാരൂരിനെപോലെ പരതന്ത്രരല്ലാത്ത ചില കഥികന്മാർ തീർച്ചയായും വേണം.



# * ഉൽകൃഷ്ട രംഗങ്ങൾ



ശ്രീവർദ്ധനത്തു്
എൻ. കൃഷ്ണപിള്ള M. A., L. T.

'സൂതേ സൂകരയുവതീ-സുതശതമതി ദുർഭഗം ഝടിതി! കരിണീ ചിരായ സൂതേ സകല മഹീപാലലാളിതം കളഭം'!! പെൺപന്നി പെട്ടെന്നു കൊള്ളരുതാത്ത അനേകം കുട്ടികളെ പെറുകൂട്ടുന്നു; ഒരു പിടിയാന സകല മഹീപാലരും കൊണ്ടാടുമാറു് ഒരു ആനക്കുട്ടിയെ വളരെക്കാലത്തിനിടയ്ക്കു മാത്രം പ്രസവിക്കുന്നു—ഈ സൂക്തിരത്നത്തിന്റെ സാരം ഗ്രന്ഥരചയിതാക്കൾ സശ്രദ്ധം വീക്ഷിക്കണമെന്നു് അന്തരിച്ചുപോയ വിദ്വന്മണി ശ്രീ പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മ ഒരിക്കൽ ഉദ്ഘോഷിച്ചിട്ടുള്ളതു് ഇന്നത്തെ മലയാളഗ്രന്ഥകാരന്മാർ പലരും അറിയേണ്ടതാണു്. മലയാളഭാഷയ്ക്കും സൽഗ്രന്ഥങ്ങളുടെ ദാരിദ്ര്യമാണുള്ളതു്. സൂകരപ്രസവംപോലെ സാഹിത്യാഭാസ കൃതികൾ ഒട്ടേറെ ഒരാൾതുട്ടതി രചിച്ചുവിടുന്നതുകൊണ്ടു് യശസ്സും ധന്യത്വവും സംപാദിക്കുന്നില്ല. തോമസ് ഗ്രേ എന്ന ആംഗല കവിയുടെ യശശ്ചന്ദ്രിക മുഖ്യമായി തന്റെ ഒരു ചെറു വിലാപകാവ്യം ആലംബിച്ചു് ഇന്നും പരിശോഭിക്കുന്നു.

പക്ഷെ, സൽഗ്രന്ഥരചന ക്ഷിപ്രസാദ്ധ്യമല്ല. പാണ്ഡിത്യം, കലാസൃഷ്ടി, കൗശലം, ഔചിത്യം, രചനാസാമർത്ഥ്യം എന്നീ വിശിഷ്ടഗുണങ്ങൾ ഒരു സൽഗ്രന്ഥകാരനു വേണ്ടിയിരിക്കുന്നു. ഇത്തരക്കാരുടെ സംഖ്യ ഇന്നു വളരെ കുറഞ്ഞുപോകുന്നു.

എന്നാൽ ഈ ദാരിദ്ര്യദശയ്ക്കു പരിഹാരം നൽകിയേക്കാവുന്ന അല്പപക്ഷത്തിന്റെ ഗണനയിൽ 'ഉൽകൃഷ്ടരംഗങ്ങളു'ടെ കർത്താവിനെ ഉൾപ്പെടുത്താമെന്നു കാണുന്നതു് ആശ്വാസകരമാണു്. തൽപ്രണേതാവായ ശ്രീ. ബി. പത്മനാഭപിള്ള എം. ഏ തിരുവിതാംകൂർ ഗവർമ്മെന്റു നിശ്ചയിച്ചിട്ടുള്ള പ്രസിദ്ധീകരണവകുപ്പിലെ സീനിയർ പണ്ഡിററാണെന്നു് അറിയുന്നു. ഗ്രന്ഥവായനയിൽ പിന്നാക്കം നിൽക്കുന്ന ഞാൻ ഈ കൃതിയുടെ നാമത്താൽ പ്രഥമം ആകൃഷ്ടനാവുകയും ചെറുതെങ്കിലും ഇമ്പം ചേർക്കുന്നതായിക്കണ്ടു് ഒരേ ഇരുപ്പിൽ തന്നെ വായിച്ചുതീർക്കയും ചെയ്തു. ഇതു് എന്നെപ്പോലെ പലരേയും ആകർഷിച്ചിരിക്കണമെന്നതിൽ തർക്കമില്ല. എങ്കിലും, അതിനുള്ള ഹേതുക്കൾ കുറഞ്ഞൊന്നു് ഇവിടെ സംഗ്രഹിക്കുന്നതു് വിഹിതമാകുമല്ലോ.

രാമായണം, ഭാരതം, മണിപ്രവാളശാകുന്തളം ഇവ ആധാരമാക്കി വിരാടനഗരിയിൽ, കാശ്യപാശ്രമത്തിൽ, അശോകവനികയിൽ, രാവണസദസ്സിൽ, ശരശയനത്തിൽ, എന്ന അഞ്ചു രംഗങ്ങൾ യഥാക്രമം

* ഗ്രന്ഥകർത്താവു്—ബി. പത്മനാഭപിള്ള എം. ഏ. ദേവീകുമാർ കമ്പനി, തിരുവനന്തപുരം. വില അണ. എട്ടു്.

സൈരന്ധ്രീകീചകോപഗമഭാഗം, ശകുന്ത
ളാദുഷ്ഷന്തപുനർദ്ദർശനാഘട്ടം, രാവണപ്ര
ത്യാഗമനാന്തരം സീതാഹനുമത്സന്ദർശന
രംഗം, രാവണസദസ്സിൽ വച്ചുള്ള ഹനുമദു
പദേശഭാഗം, യുധിഷ്ഠിരനു ഭീഷ്മർ ഉപ
ദേശംചെയ്യുന്ന സന്ദർഭം എന്നിവ സംബ
ന്ധിച്ചുള്ള കഥാഭാഗങ്ങൾ പരാമർശിച്ച് ഇ
തിൽ രചിച്ചിരിക്കുന്നു. രംഗങ്ങൾ വായിച്ച
തിൽ അവ മേല്പറഞ്ഞ കൃതികളിലെ കഥാ
സമ്പ്രദായം ഉപേക്ഷിച്ചു ഭേദപ്പെട്ട പരിത
സ്ഥിതികൾക്കു യോജിക്കുമാറ് വിമർശനാ
ത്മകമായ ഒരു നൂതനപദ്ധതി സമാശ്രയി
ച്ചിരിക്കുന്നതായിക്കണ്ടു. പ്രകൃതഗ്രന്ഥകാര
ന്റെ ഉദ്ദേശം വിശ്വസാഹിത്യ ഗ്രന്ഥങ്ങളി
ലെ വിജ്ഞാനദ്യോതകങ്ങളായ വിശിഷ്ട
രംഗങ്ങളിലേയ്ക്കു സാമാന്യജനങ്ങളുടെ അ
ന്വേഷണബുദ്ധി ഉണർത്തിവിട്ടു ജ്ഞാനസ
മ്പാദനത്തിനാവശ്യമായ ജിജ്ഞാസ വളർ
ത്തിവിടണമെന്നതാണ്. ശ്ലാഘനീയമായ
ഈ ഉദ്ദേശം സാധിപ്പാൻ കൈക്കൊണ്ട വി
മർശനസമാരംഭം ഭാഷാസാഹിത്യത്തിന് ഒരു
നവ്യപ്രസ്ഥാനം അരുളുന്നപോൽ തോന്നു
ന്നു. ഈ മാർഗ്ഗം ആശ്രയിച്ച ഗ്രന്ഥകാര
ന്റെ ആദ്യശ്രമഫലമാണു പ്രകൃതകൃതി.

എന്നാൽ ഗ്രന്ഥപ്രണേതാവു തന്റെ
പ്രതിജ്ഞ എത്രകണ്ടു പാലിച്ചിട്ടുണ്ടെന്നു
ശോധിക്കയാണ് അനന്തരകരണീയം. ഓ
രോ രംഗവും പ്രത്യക്ഷപ്പെടുവാൻ തക്കവ
ണ്ണം സന്ദർഭം വിശദമാക്കുന്നുണ്ട്. തന്നെ
യുമല്ല തൽപ്രവിഷ്ടപാത്രങ്ങളെ മുൻനിർത്തി
ക്കൊണ്ടുള്ള ചർച്ചയിൽ കഥാവസ്തു ഒട്ടാകെ
യും മർമ്മഭാഗങ്ങൾ വിശേഷിച്ചും കരാമലകം
പോലെ തെളിഞ്ഞു ശോഭിക്കുന്നു. 'ഗുണം
പിശാചിനുമുണ്ടെങ്കിൽ വിഗണിക്കാവത
ല്ലെ'ന്ന ന്യായപ്പടി, ചില രംഗങ്ങൾ പരി
ശോധിക്കുന്നപക്ഷം ഒരു നിഷ്പക്ഷന്യാ
യാധിപനെപ്പോലെ പെരുമാറിട്ടുണ്ടെന്നു
കാണാം. തന്റെ ഉക്തികൾക്കു തെളിവെ
ന്നോണം മേൽ പ്രസ്താവിച്ച കൃതികളിൽനി
ന്നു സന്ദർഭോചിതമായ ഉദ്ധാരണങ്ങളും
ലോകോക്തികളും തത്ത്വസൂക്തികളും ഇതിൽ
വിന്യസിച്ചിരിക്കുന്നു. രംഗം ഓരോന്നിലും
സ്ഥായിയായി ഒരു ഭാവവും, അതിനെ പു
ഷ്കലമാക്കുന്ന വിഭാവാദികളും സമഞ്ജ
സം വളർത്തപ്പെട്ടിരിക്കയാൽ ഓരോന്നും ഭാ
വപ്രധാനമായ ഗദ്യഖണ്ഡകാവ്യമായി പ
രിഗണിക്കാവുന്നതാണ്, ഇതിൽ പ്രയുക്ത
മായിരിക്കുന്ന ഗദ്യരചനാപ്രണാളിക്കും ഒരു
നവീനത്വം കാൺമാനുണ്ടെന്നും വ്യക്തമാ
കുന്നു.

ഇങ്ങനെ സംക്ഷിപ്തമായിച്ചെയ്ത സാമാ
ന്യലക്ഷണങ്ങൾക്ക് ഒരു വൈശദ്യം നൽ
കേണ്ടിയിരിക്കുന്നു. രംഗങ്ങളിൽവച്ചു മെച്ച
മെന്നു ഗ്രന്ഥകാരനും മതിച്ചെന്നു തോന്നും
വിധം പ്രഥമസ്ഥാനത്തു ചേർത്തിരിക്കുന്ന
'വിരാടനഗരിയിൽ'നിന്ന് ഉദാഹരണങ്ങൾ
ഉദ്ധരിക്കാവുന്നതാണ്. പ്രഥമഖണ്ഡികയി
ലെ പ്രഥമവാക്യം തന്നെ വിരാടരാജധാ
നിയിൽ സൈരന്ധ്രിയായി കഴിയുന്ന പാ
ഞ്ചാലിയുടെ ദയനീയസ്ഥിതിസൂചകമാ
ണ്. അതോടുകൂടി നമ്മുടെ ശ്രദ്ധ നിരന്ധ്
രമായി ആ സാധ്വിയിൽ ചെന്നു പതിയു
ന്നു. അവസ്ഥാന്തരതാരതമ്യസ്മരണകൾ
ആ മഹതിയുടെ തൽക്കാലസ്ഥിതി അതിക
രുണമാക്കുന്നു. ഇന്ദ്രപ്രസ്ഥത്തിൽ സകല
സൌഭാഗ്യങ്ങളും അനുഭവിച്ച രാജമഹിഷി
പദത്തെപ്പററിയുള്ള ചിന്തകളും ദുസ്ഥിതി
നിവാരണചിന്തകളും കലർന്നുപോകുന്നു.
തന്നെപ്പോലെ ദുസ്ഥിതി അനുഭവിച്ച സീതാ
ദേവിയുടെ ചരിത്രം ആശ്വാസാർത്ഥം സ്മ
രിക്കുന്നു. ഏതവസ്ഥയിലും 'സമഭാവന'
മന്നേ സംതൃപ്തിക്കു നിദാനമെന്നു കാണു

കയും ചെയ്യുന്നു. ഇങ്ങനെ സങ്കടപ്പെടുന്നുവളെങ്കിലും പാഞ്ചാലി വൈരനിര്യാതനത്തിൽ തീവ്രനിഷ്ഠയാണെന്നു് അഴിച്ചിട്ടിരിക്കുന്ന കുന്തളഭാരത്തിന്റെ കഥ ഓർമ്മിപ്പിക്കയും, ശ്രീപാർവതീദേവി, ജനകാത്മജ, കൈകേയി എന്നിവർ ചില സാഹസകൃത്യങ്ങൾക്കു് ഉദ്യുക്തരായ അവസരം സ്ത്രീസഹജവൃത്തിയെന്നോണം വികാരാനുഭാവസൂചകമായി ശ്ലഥകേശജാലം ആലംബിച്ചുവെന്നു് ഉദാഹരണങ്ങൾകൊണ്ടു വ്യക്തമാക്കയും ചെയ്യുന്നു.

ശ്ലഥബന്ധമായ ചികുരഭാരത്തിന്റെ സ്മരണയെത്തുടർന്നു കാമപരിതപ്തനാകുവാൻ കീചകനെ പ്രേരിപ്പിച്ചതിൽ പ്രധാനസ്ഥാനം ആ കുന്തളരാജിക്കു കിട്ടുന്നു. അംഗഭംഗിക്കു അടുത്ത സ്ഥാനമേ ലഭിക്കുന്നുള്ളു. ഇങ്ങനെ പഞ്ചാലിയുടെ രൂപലാവണ്യത്തിനു മാററു കൂട്ടുകയും തൽസമയം കീചകനിൽ സാമാന്യജനം കാണുന്ന അപരാധത്തിനു ലാഘവം കല്പിക്കുകയും ചെയ്യുന്നതു് ഒരു അഭിനവകല്പനയെന്നു സമ്മതിക്കണം. കൂടാതെ ചന്ദ്രൻ, കൗശികൻ, ഗാലവപത്നി, ഇന്ദ്രൻ മുതലായവർ സമാനസന്ദർഭങ്ങളിൽ തന്നെപ്പോലെ ചില നടപടിപ്പിശകുകൾ കാട്ടിയതു് തന്റെ ഭാഗത്തെക്കു തെളിവായി കീചകൻ ഹാജരാക്കുന്നതും ചതുരമായിരിക്കുന്നു. സൈരന്ധ്രിക്കു് ഈ സമീപനം ഒട്ടും പിടിക്കായ്കയാൽ 'ആ ചുവലമിഴികൾ അഗ്നികണം വമിച്ചു' എന്ന ശക്തിസ്ഫുരിതചൂർണ്ണകയിൽ ആ വീരക്ഷത്രിയനായികയുടെ ഉഗ്രകോപം വർണ്ണിച്ചിരിക്കുന്നതു് അത്യന്തം ഹൃദ്യമത്രെ. 'സ്ത്രീകളുടെ സഹോദരസ്നേഹത്തിന്നു് അളവില്ലെ'ന്നു സുദേഷ്ണയുടെ ധർമ്മസങ്കടാവസ്ഥയിലെ വികടമായ പെരുമാററ വിശദമാക്കുന്നു. 'കറമററ സ്നേഹം സദ്വൃത്തരേയും ചിലപ്പോൾ ദുർവൃത്തരാക്കാറുണ്ടെന്നു" ഒരു പാഠം അതോടൊപ്പം ഗ്രഹിക്കുന്നു. സുദേഷ്ണയുടെ ആരോപവാക്യങ്ങളും ഭംഗിയാകുന്നുണ്ടു്. തത്സമയം പരമഖിന്നയായ പാഞ്ചാലി തന്റെ പൂർവ്വജന്മസ്മരണ ലജ്ജയോടായിരിക്കും നിർവഹിച്ചതു്. മുജ്ജന്മത്തിലെ ഒടുങ്ങാത്ത കാമത്തിനു പററിയ കഠിനശിക്ഷയായി അവർ ഇതു കണ്ടുകാണും. 'പൂർവജന്മത്തിലെ ആഗ്രഹത്തിനു് ഒരു പൂർണ്ണവിരാമം ഇജ്ജന്മത്തിലെങ്കിലും ആവശ്യമാണു്.' എന്നത്രെ തീർപ്പുകല്പിക്കുന്നതു്. കീചകൻ അനുഗ്രാഹ്യനാകുമാറു് തദപരാധം ലഘൂകരിപ്പാൻ 'നിത്യനവോഢയായ സൈരന്ധ്രിക്കു് ഇനി ഒരു ജന്മംകൂടാതെ കഴിപ്പാൻ കീചകനെപ്പോലുള്ള പരിപന്ഥികൾ അനുഗ്രഹംതന്നെയാണു്.' ഈ ഭാഗം വായിക്കുമ്പോൾ വാസ്തവത്തിൽ പാഞ്ചാലി കീചകന്റെ പേരിൽ ബഹുമാനം കാട്ടാഞ്ഞതു പോരായ്മയാണെന്നു തോന്നിപ്പോകുന്നു. ഇപ്രകാരമത്രെ നിഷ്പക്ഷമായ ചിന്താസമ്പ്രദായം; ദുഷ്ടനായ കീചകനിലും ഗുണംകാണുന്നു. വിഷ്ണുഭക്തയായ പാഞ്ചാലി കീചകനിൽനിന്നു മുക്തയായെങ്കിലും പ്രതീകാരപരമായി, വലലന്റെ അജ്ഞാതവാസകഥാരൂപസാന്ത്വനങ്ങൾ ചെവിക്കൊള്ളാതെ തൽക്ഷണം കീചകവധം സാധിക്കയാണു് ആ ഭർത്തൃബഹുമാന്യ ചെയ്തതു്. പാഞ്ചാലിയുടെ ദാസ്യവും ഈ സംഗതിയുടെ പ്രകാശനവും ഒരുമിച്ചു അവസാനിപ്പിച്ചതും ഉചിതമായിരിക്കുന്നു.

ഇപ്രകാരം വ്യാസനിശ്ചയപ്പടി പാഞ്ചാലിയെ സീത, സാവിത്രി, ദമയന്തി മുതലായ സതീരത്നങ്ങളിൽനിന്നു ഭിന്നയായി ഒരു വീരപത്നിയായും, ക്ഷാത്രതേജസ്വിനിയായും ഭർത്തൃസമ്മാന്യയായും, വിഷ്ണുഭക്തിയുക്തയായും മററും എത്രയും കുറച്ചുഭാഗ

വിശ്വസാഹിത്യകാരൻ

# പ്രേമചന്ദ്

പാൽക്കുളങ്ങര,
എൻ. ശ്രീധരൻനായർ

സുപ്രസിദ്ധഹിന്ദി സാഹിത്യകാരനായ ശ്രീ പ്രേമചന്ദ് പന്ത്രണ്ടു് കൊല്ലങ്ങൾക്കു് മുമ്പു് അതായതു് 1936 ജൂൺ 26-ാംനു- ബനാറീസിൽവച്ചു് അന്തരിച്ചു. ഹിന്ദിസാഹിത്യത്തിന്റെ പുരോഗതിക്കുവേണ്ടി അവസാനകാലംവരെ അദ്ദേഹം തൂലിക ഉപയോഗിച്ചു. പ്രേമചന്ദിന്റെ ജീവിതം കഷ്ടപ്പാടുകൾ നിറഞ്ഞ ഒന്നായിരുന്നു. എന്നാൽ തന്റെ മാർഗ്ഗത്തിലുള്ള സകല പ്രതിബന്ധങ്ങളേയും തട്ടിത്തകർത്തു് അദ്ദേഹം മുന്നോട്ടു പോവുകതന്നെ ചെയ്തു. താൻ ഒരിക്കലും ഒരു വലിയ കലാകാരനാണെന്നു് ജനങ്ങളോടു് അദ്ദേഹം ഭാവിച്ചിരുന്നില്ല. നേരെമറിച്ചു് സാധുക്കളായ ജനങ്ങളുടെ മദ്ധ്യത്തിൽനിന്നുകൊണ്ടു് അവർക്കുവേണ്ടി അദ്ദേഹം പൊരുതുകയാണു് ചെയ്തതു്. സംഭവബഹുലമായ ആ ജീവിതത്തിലേയ്ക്കും, സാഹിത്യകൃതികളിലേയ്ക്കും നമുക്കൊന്നു കടന്നു നോക്കാം.

## ബാല്യവും വിദ്യാഭ്യാസവും

1880 ജൂലായി 31-ാംനു- കാശിയിൽനിന്നു് നാലുമൈൽ അകലെയുള്ള 'മതസ്വലാംഹി' എന്ന ഗ്രാമത്തിൽ പ്രേമചന്ദ് ജനിച്ചു. ഇദ്ദേഹത്തിന്റെ ശരിയായ നാമധേയം ധനപതിറാവു് ശ്രീവാസ്തവ എന്നായിരുന്നു. മുൻഷിയായിരുന്ന കാലത്തു് ബ്രിട്ടീഷ് സ്വേച്ഛാധിപത്യത്തിനെതിരായി ലേഖനങ്ങൾ എഴുതിയിരുന്നതു കാരണം നിയമത്തിന്റെ ഘനത്തഹസ്താ അദ്ദേഹത്തെ കൂടെക്കൂടെ ഉപദ്രവിച്ചുകൊണ്ടിരുന്നു, അതിനാൽ പ്രേമചന്ദ് എന്ന തൂലികാനാമധേയം അദ്ദേഹം സ്വീകരിച്ചു.

---

ങ്ങൾക്കുള്ളിൽ അത്യന്തം ചമല്ക്കാരമായി ചിത്രീകരിച്ചിരിക്കുന്നു.

ഇതിൽ പ്രയോഗിച്ചിരിക്കുന്ന വാക്യരചനാസമ്പ്രദായം ഇത്തരം പ്രബന്ധങ്ങൾക്കു വളരെപ്പററിയതായി തോന്നുന്നു. അർത്ഥഗർഭങ്ങളായ ചൂർണ്ണികകളാണു് ഇതിലെ ഭൂരിഭാഗം വാക്യങ്ങളും. അപ്രകൃതമായി ഒരു വാക്യമോ പദമോ പ്രയോഗിച്ചിട്ടുള്ളതായി ഓർക്കുന്നില്ല. മിക്കപ്പോഴും കാണുന്ന ഐകരൂപ്യമുള്ള അക്ഷരങ്ങളുടേയും പദങ്ങളുടേയും ആവർത്തനം കൃത്രിമമാകാത്തമട്ടിൽ മാധുര്യലാളിത്യാദിഗുണങ്ങൾ തിളങ്ങുന്ന വാക്യങ്ങളിൽ പ്രയോഗിച്ചുകാണുന്നു. സംസ്കൃതവും മലയാളവും ഇണങ്ങിച്ചേരുന്ന ഒരു രചനാസമ്പ്രദായമാണു ശ്രീ. പത്മനാഭപിള്ളക്കുള്ളതു്.

ഈ കൃതിയുടെ പ്രസ്താവനയിൽ ചെയ്ത പ്രതിജ്ഞ പാലിക്കുമാറു് മാന്യഗ്രന്ഥകാരൻ ഈ സദുദ്യമം തുടർന്നു നടത്തി കൈരളിക്കു് ഇനിയും വിശിഷ്ടകൃതികൾ സമ്പാദിച്ചുകൊടുക്കുമാറാകട്ടെ!



പ്രേമചന്ദിന്റെ പിതാവിന്റെ നാമധേയം ആജെബ്ലാൽ എന്നായിരുന്നു. പോസ്റ്റ്പ്യൂണായിരുന്ന ആജെബ് ലാലിന് പ്രതിമാസം കിട്ടുന്ന ഇരുപതുറുപ്പാകൊണ്ടായിരുന്നു ആ കുടുംബം നിത്യവൃത്തി കഴിച്ചുപോന്നതു്. പിതാവിനു് കൂടെക്കൂടെ പല സ്ഥലങ്ങളിലേയ്ക്കും സ്ഥലമാററം കിട്ടിക്കൊണ്ടിരുന്നതിനാൽ പ്രേമചന്ദിനു് വിദ്യാഭ്യാസം നിർബാധം തുടരുവാൻ സാധിച്ചിരുന്നില്ല. വളരെ ചെറുപ്പകാലത്തിലേതന്നെ പ്രേമചന്ദിനു് ദാരിദ്ര്യവുമായി പടവെട്ടേണ്ടിയിരുന്നു. പതിനഞ്ചുവയസ്സുപ്രായമുള്ളപ്പോൾ അമ്മ മരിച്ചു. ആ സംഭവം പ്രേമചന്ദിനെ വല്ലാതെ ഉലച്ചിച്ചു. അച്ഛൻ രണ്ടാമതു് വിവാഹം കഴിച്ചു. രണ്ടാമമ്മയിൽനിന്നു് ക്രൂരമായ പെരുമാററമാണു് പ്രേമചന്ദിനു് ലഭിച്ചതു്. പ്രേമചന്ദ് അവരുടെ കൂടെയുള്ള സഹവാസം വെറുത്തു. തൻമൂലം പിതാവിന്റെ സാഹചര്യവും പ്രേമചന്ദിനു് നഷ്ടപ്പെടേണ്ടതായിവന്നു. ഒൻപതാം ക്ലാസ്സിൽ പഠിക്കുമ്പോൾ ഫീസ്സ് കൊടുക്കുവാൻ പണം ഇല്ലാത്തതു നിമിത്തം ദിവസം ഏഴു മൈൽ അകലെയുള്ള ഒരു ഗ്രാമത്തിൽ ചെന്നു് പഠിപ്പിച്ചു് അതിൽനിന്നു് കിട്ടുന്ന തുഛമായ ഏഴു് രൂപാകൊണ്ടു് അദ്ദേഹം വിദ്യാഭ്യാസം തുടർന്നു. ഈ കഷ്ടത ച്ചുററുപാടുകളെ അഭിമുഖീകരിച്ചുകൊണ്ടു് അദ്ദേഹം മെട്രിക്കുലേഷനും പാസ്സായി.

## ഉദ്യോഗജീവിതം

പഠിത്തം തുടർന്നു് ഒരു വക്കീലായി തീരണമെന്നായിരുന്നു പ്രേമചന്ദിന്റെ ആഗ്രഹം. എന്നാൽ ആ അഭിലാഷത്തിന്റെ മുമ്പിൽ സാമ്പത്തികപ്രശ്നം ഒരു ചോദ്യചിഹ്നമായി നിന്നിരുന്നു. വളരെ പണിപ്പെട്ടു് ഒരു സക്കാർ വിദ്യാലയത്തിൽ ഒരു മുൻഷിപ്പണി കിട്ടി, രാവിലെ മുതൽ വൈകുന്നേരംവരെ തുടർച്ചയായി എട്ടു മണിക്കൂർ "നാക്കിട്ടു് അലയ്ക്കുന്നതിനു്" പ്രതിഫലമായി 30 രൂപാ ലഭിച്ചിരുന്നു. 1904-ൽ അദ്ധ്യാപകന്മാക്കുള്ള പരീക്ഷയിൽ അദ്ദേഹം വിജയിയായി. അതിനടുത്ത കൊല്ലത്തിൽ "ബെന്തർഘട്ട്" എന്ന സ്ഥലത്തെ ഡെപ്യൂട്ടി ഇൻസ്പെക്ടരായി നിയമിക്കപ്പെട്ടു. ഉദ്യോഗം നോക്കിക്കൊണ്ടുതന്നെ അദ്ദേഹം എഫ്. എ. പാസ്സായി. അതിനാൽ പ്രേമചന്ദിനു് "ഗോറാഘ്പൂർ" എന്ന സ്ഥലത്തെ ഗവമ്മെൻറു് നോമ്മൽസ്കൂളിൽ അസിസ്റ്റൻറു് ഹെഡ്മാസ്റ്ററായി ഉദ്യോഗക്കയററം നൽകി. എന്നാൽ 1921-ൽ നിസ്സഹകരണപ്രസ്ഥാനം, ഗാന്ധിജിയുടെ സത്യഗ്രഹം മുതലായ രാഷ്ട്രീയ പ്രാധാന്യമുള്ള സംഭവങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ വിദ്യാലയത്തിന്റെ ഘ റത്ത ചുമരിനകത്തു് ഒരു അദ്ധ്യാപകനായിട്ടിരിക്കുവാൻ പ്രേമചന്ദ് ആഗ്രഹിച്ചില്ല. ആ അദ്ധ്യാപകപ്പണി അദ്ദേഹം വലിച്ചെറിഞ്ഞു. ഒരു രാഷ്ട്രീയ പ്രവത്തകനായ പ്രേമചന്ദിനെ തൽപ്രവത്തനത്തിൽനിന്നും പിൻതിരിപ്പിക്കുവാൻ പലരും ശ്രമിച്ചു് വിഫലമായി. 400 ക. പെൻഷനും 'റാവു് സാഹിബ്' എന്ന ബിരുദവും പ്രേമചന്ദിനു കൊടുക്കുവാൻ ഗവണ്മെൻറു് തീരുമാനിച്ചു. വെള്ളിപ്പണത്തിനോ, റാവുസാഹിബ് ബിരുദത്തിനോ ആ നിസ്സ്വാത്ഥസേവകനെ രാഷ്ട്രീയ പ്രവത്തനങ്ങളിൽനിന്നു് വ്യതിചലിപ്പിക്കുവാൻ കഴിഞ്ഞില്ല.

## ലേഖകൻ

പ്രേമചന്ദ് വളരെ ശൈശവത്തിലെതന്നെ ഒരു ലേഖകനായിരുന്നു. ഏഴാം ക്ലാസ്സിൽപഠിച്ചുകൊണ്ടിരിക്കുന്ന കാലത്തുതന്നെ അദ്ദേഹം 'റെയിനോഴ്ഡി'ന്റെ നോവലുകൾ വായിച്ചിരുന്നു. അന്നു് അദ്ദേഹം വാ

യിച്ചുകൂട്ടത്തിൽ അദ്ദേഹത്തെ ഏററവും ആകർഷിച്ചതു് വിക്ടർഹ്യൂഗോവിൻെറ 'ലാ മിറബിലേ'യായിരുന്നു. ആ പുസ്തകത്തെപ്പററി പ്രേമചന്ദ് ഇങ്ങനെ പറയുന്നു.

"ഞാൻ പല ഭാഷയിലുള്ള അനവധി പുസ്തകങ്ങൾ വായിച്ചിട്ടുണ്ടു്. എന്നാൽ എന്നെ ഏററവും കൂടുതൽ ആകർഷിച്ചതു് 'ലാ മിറബിലേ ആയിരുന്നു. അതുപോലെ ഞാൻ മറെറാരു പുസ്തകത്തിനേയും ഇഷ്ടപ്പെട്ടിരുന്നില്ല. എന്തെന്നാൽ അതു് ഒരു സ്വപ്നലോകത്തിലെ ഒരു കഥയല്ല. സ്വതന്ത്രനായി ജനിക്കുന്ന മനുഷ്യന് അവൻെറ ഹ്രസ്വമായ ജീവിതകാലത്തിനിടയ്ക്കു് എത്ര എത്ര കടുത്ത ചുററുപാടുകളെയാണു് അഭിമുഖീകരിക്കേണ്ടിവരുന്നതു് എന്നു് ഞാൻ ഈ പുസ്തകത്തിൽ നിന്നുമാണു് മനസ്സിലാക്കിയതു്. വിശപ്പുനിമിത്തം ഒരു അപ്പം മോഷ്ടിക്കേണ്ടിവന്ന അതിലെ കഥാനായകനു് എത്ര ഭയങ്കരമായ ശിക്ഷയാണു് 'നിയമം' നൾകിയതു്."

കോൺപൂരിൽനിന്നും പുറപ്പെട്ടിരുന്ന 'സമാന'എന്ന മാസികയിൽ പ്രേമചന്ദ് രാഷ്ട്രീയലേഖനങ്ങൾ തുടർച്ചയായി പ്രസിദ്ധീകരിച്ചിരുന്നു. ലേഖനങ്ങൾക്കു പുറമെ ആ മാസികയിൽ മാസക്കുറിപ്പുകൾ, ചെറുകഥകൾ മുതലായവ അദ്ദേഹം എഴുതിയിരുന്നു. "സ്വരാജ്യം" എന്ന പദം ഉച്ചരിക്കുന്നവരെപ്പോലും കാരാഗൃഹത്തിലാക്കിയിരുന്ന ഒരു കാലമായിരുന്നു അതു് ഗാന്ധിജി പണ്ഡിററ്ജി മുതലായവരുടെ നേതൃത്വം ജനങ്ങളിൽ പുത്തനായൊരാവേശം കത്തിവച്ചു. പ്രേമചന്ദ് 'സമാന'യിൽ എഴുതിയിരുന്ന ലേഖനങ്ങളും ചെറുകഥകളും ബ്രിട്ടീഷ്ഗവണ്മെൻറിനെ സ്പർശിച്ചിട്ടുള്ളതായിരുന്നു. 'സ്വരാജ്യസേവിതൻ' എന്ന തൂലികാനാമധേയത്തിലായിരുന്ന ലേഖനങ്ങൾ അതിൽ പ്രസിദ്ധീകരിച്ചിരുന്നതു്. ഗവമ്മെൻറ് ആ ലേഖകനെ കണ്ടുപിടിക്കുവാൻ രഹസ്യവകുപ്പു് ഉദ്യോഗസ്ഥനെ നിയമിച്ചതുകൂടാതെ ആ പത്രത്തിൻെറ അധിപക്കു് ഒരു വലിയ തുക ഗവണ്മെൻറിലേയ്ക്കു് പിഴകൊടുക്കേണ്ടതായും വന്നു.

## കഥാകൃത്തു്

'സേവാസദനം' എന്ന പ്രേമചന്ദിൻെറ പ്രഥമ നോവൽ 1914–ൽ പ്രസിദ്ധീകൃതമായി. ഒരു വേശ്യയുടെ ജീവിതത്തെ പുരസ്കരിച്ചാണു് പ്രസ്തുത നോവൽ എഴുതിയിട്ടുള്ളതു്. അന്നുവരെ പറയാതിരുന്ന ഒരു വസ്തുവിനെ പശ്ചാത്തലമാക്കി മേൽപറഞ്ഞ പുസ്തകം എഴുതിയപ്പോൾ നിരൂപകന്മാർ ആ കൃതിയെ രൂക്ഷമായി വിമർശിച്ചു. ഈ പുസ്തകം സാഹിത്യലോകത്തു് ഒരു വലിയ 'ശബ്ദം' ഉളവാക്കി. ആ പുസ്തകത്തിൽനിന്നും താഴെ ഒരു ഭാഗം ഉദ്ധരിക്കുന്നു:—

"വഞ്ചകന്മാരും, ദുഷ്ടന്മാരുമായ ജന്മികളും, കൈക്കൂലി ഉദ്യോഗസ്ഥന്മാരും, അന്യായപ്പലിശവാങ്ങുന്ന ഹുണ്ടികക്കാരും, തൻകാര്യം നോക്കുന്ന സ്നേഹിതന്മാരും, അഭിമാനത്തോടും ബഹുമാനത്തോടും കൂടി ആരാധിക്കുന്ന സമുദായത്തിൽ എന്തുകൊണ്ടാണു് ഡാൽമന്ദി വളർന്നുകൊണ്ടിരിക്കുന്നതു്? (ഡാൽമന്ദി കാശിയിൽനിന്നും പത്തുമൈൽ അകലെയുള്ള ഒരു വേശ്യാകേന്ദ്രം) പല വഴികളിൽക്കൂടിയും ദുർമ്മാർഗ്ഗമായി സമ്പാദിക്കുന്ന പണമത്രയും അവിടെയാണു് ചെന്നു കുമിയുന്നതു്. എന്നു് ഈ അന്യായപ്പലിശയും, തട്ടിപ്പറിയും, ഇല്ലാതാകുന്നുവോ അപ്പോൾ ഡാൽമന്ദിയും ഇല്ലാതാകും. അവിടെയുള്ള പക്ഷികൾ അന്നു് പറന്നുപോകും—അല്ലാതെ അതിനുമുമ്പോരിക്കലും സാദ്ധ്യമല്ല."

തൻെറ ചെറുകഥകൊണ്ടും, ആഖ്യായികകൊണ്ടും നിലവിലിരുന്ന സകല ദുഷിച്ച

സാമൂഹ്യ പാരമ്പര്യങ്ങളോടും നടപടികളോടും അദ്ദേഹം പൊരുതിയിട്ടുണ്ടു്. പ്രേമചന്ദ് നിഷ്ക്കരുണം എതിർത്തിട്ടില്ലാത്ത സാമുദായിക ദൃഷ്യങ്ങൾ ഇല്ലെന്നുതന്നെ പറയാം. സാമൂഹ്യമായ പശ്ചാത്തലത്തിലാണ് അദ്ദേഹത്തിന്റെ എല്ലാ കഥാപാത്രങ്ങളും നിലകൊള്ളുന്നതു്. ഒരു നോവലെഴുത്തുകാരനെന്ന നിലയിലോ, ചെറുകഥാകൃത്ത് എന്ന നിലയിലോ പ്രേമചന്ദ് അധികം പ്രഖ്യാപനായതു് എന്നു തീർത്തുപറയുവാൻ സാദ്ധ്യമല്ല. അദ്ദേഹത്തിന്റെ 225 ചെറുകഥകളും സശ്രദ്ധം വായിക്കുകയാണെങ്കിൽ ഒരു പ്രശസ്തനായ കാഥികനെന്ന പേരിനാണ് കൂടുതൽ അർഹൻ എന്ന് പറഞ്ഞുപോകും. പക്ഷേ, അദ്ദേഹത്തിന്റെ ആ കർമ്മഭൂമിയോ, ഗോദാനോ ഒന്നുവായിച്ചുനോക്കുക. നിങ്ങൾ പറയും പ്രേമചന്ദ് ഒരു ഒന്നാംതരം ആഖ്യായികകാരനെന്ന്. ഇതിനു് സംശയമില്ല. പ്രേമചന്ദിന്റെ കൃതികളിലെല്ലാംതന്നെ സ്ത്രീത്വത്തെ ബഹുമാനിക്കുന്നതിനു് കുറവുകാണിച്ചിട്ടില്ല. മനുഷ്യന്റെ അന്ധമായ മാംസഭാഗത്തെ അദ്ദേഹം വെറുത്തിരുന്നു. അദ്ദേഹത്തിന്റെ ഒരു കഥാപാത്രമായ സുമാൻ ഒരു തികഞ്ഞ വേശ്യയാണെങ്കിലും അവളെ ഒരു നർത്തകിയായിമാത്രമേ കഥയിൽ ചിത്രീകരിച്ചിട്ടുള്ളൂ. തന്റെ കൃതികളിൽക്കൂടി അദ്ദേഹം ശൈശവവിവാഹത്തെകർശനമായി എതിർക്കുന്നുണ്ടു്. അതേസമയത്തു് വിധവാ വിവാഹത്തെ അനുകൂലിക്കുവാനും മടി കാണിക്കുന്നില്ല.

## പത്രാധിപർ

രാഷ്ട്രീയമായ ഉദ്ദേശങ്ങളോടുകൂടിയാണ് അദ്ദേഹം 'ഹംസ്' എന്ന മാസിക തുടങ്ങിയതു്. അദ്ദേഹം അതിൽ പുരോഗമനപരമായ അനവധി ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. 'മഹാജനസഭ്യത' (ബാങ്കുടമസ്ഥന്മാരുടെ നാഗരികത്വം) എന്ന പേരിൽ എഴുതിയ ലേഖനത്തിൽക്കൂടി അദ്ദേഹം പറയുന്നു:—

"ഈ നാഗരികത്വം ഇന്നത്തെ സമുദായത്തെ രണ്ടായി മാററിയിരിക്കുന്നു—ഒന്നു് ചൂഷകന്മാരുടേതു്, മററതു് ചൂഷിതന്മാരുടേതു്. റഷ്യയിൽമാത്രമേ ഈ ബാങ്കുടമസ്ഥന്മാരുടെ ഈ സൂത്രവേലകൾ പററാതുള്ളൂ."

1932-ൽ എഴുതിയ ഒരു ലേഖനംകൊണ്ടു് അദ്ദേഹം ഒരു കമ്മ്യൂണിസ്റ്റ്ശത്രുഅല്ലെന്നു് തെളിയുന്നുണ്ടു്. അദ്ദേഹം നിർഭയനായി ഇങ്ങനെയെഴുതി:

"കമ്മ്യൂണിസം വ്യാപിക്കുകയോ വ്യാപിക്കാതിരിക്കുകയോ ചെയ്യട്ടെ. എന്നാൽ ഒരു കാര്യം തീർച്ചപ്പെട്ടിട്ടുണ്ടു്. അതായതു് സാമൂഹ്യഘടനയെ കുറിച്ചുള്ള സിദ്ധാന്തം തികച്ചും മാറിക്കഴിഞ്ഞിരിക്കുന്നു."

## കല കലക്കുവേണ്ടിയോ?

ഒരുജനകീയ സാഹിത്യകാരനായിത്തീർന്ന ശ്രീ. പ്രേമചന്ദ് 'കല കലയ്ക്കുവേണ്ടി'യെന്നുള്ള വാദത്തെ കർശനമായി എതിർത്തു. ജനങ്ങളാൽ കൈകാര്യം ചെയ്യപ്പെടുന്നകലകളെല്ലാം ജനങ്ങളുടെ ഉൽക്കർഷത്തിനുവേണ്ടിയുള്ളതാണ്. ഹിന്ദിസാഹിത്യത്തിലെ വിമർശകന്മാർ ജനങ്ങളുടെ ആവശ്യങ്ങൾക്ക് 'കല, നിലകൊള്ളുകയാണെങ്കിൽ അതിനു് വളർച്ച ലഭിക്കാതെ അധഃപതിച്ചു് പോകുമെന്നു് അഭിപ്രായപ്പെട്ടു. ഈ അഭിപ്രായത്തെ ഖണ്ഡിച്ചുകൊണ്ടു് 'ഹംസ്' മാസികയിൽ പ്രേമചന്ദ് ഇങ്ങനെയെഴുതി—

"കല പ്രത്യക്ഷമായാലും, പരോക്ഷമായാലും എപ്പോഴും സാമൂഹ്യമായ ആവശ്യങ്ങ

ളെ നിറവേററണമെന്ന് എനിക്ക് ശക്തിയായ അഭിപ്രായമുണ്ട്. 'Propaganda' എന്ന പദത്തിന് നമ്മുടെ നിരൂപകന്മാർ കൊടുക്കുന്ന വ്യാഖ്യാനം വളരെ വിചിത്രമായ ഒന്നാണ്. എന്നാൽ ഉത്തേജമായ ചിന്തക്ക് "പ്രചാരവേലയല്ലാതെ മറെറാന്നുമാകുവാൻ വയ്യ, ആവുകയുമരുത്. ഈ ആവശ്യത്തിന് പററിയ ശക്തി സാഹിത്യത്തിന് മാത്രമാണുള്ളത്."

പ്രേമചന്ദ് ജന്മിമാരുടെയും, മുതലാളിമാരുടേയും ക്രൂരത, വഞ്ചന മുതലായവ തന്റെ കൃതികളിൽക്കൂടി വെളിച്ചത്ത് കൊണ്ടുവന്നു. ഇതിൽ അക്കൂട്ടർ കോപാന്ധരായി. അദ്ദേഹത്തിന്റെ കൃതികൾ വായിക്കുന്നവരെപ്പോലും അവർ ഹിംസിച്ചു. കൂടാതെ പ്രേമചന്ദ് 'മുസ്ലിംങ്ങളെ നന്നായി ചിത്രീകരിക്കുന്നുവെന്നും, ഹിന്ദുക്കളെ ആക്ഷേപിക്കുന്നുണ്ടെന്നും അവർ വമ്പിച്ച നുണ പറഞ്ഞു പരത്തി. എന്നാൽ ഈ കള്ളപ്രചരണത്തിലൊന്നും വാടുന്ന ഒരു 'തൊട്ടാവാടി'യായിരുന്നില്ല ആ കൃതികൾ. കാലം ചെല്ലുംതോറും ആ കലാസൃഷ്ടിക്ക് മേന്മ വർദ്ധിച്ചുകൊണ്ട് തന്നെവരുന്നു.

## പുരോഗമനസാഹിത്യകാരൻ

ആദ്യമായി ഇൻഡ്യയിൽ ഒരു പുരോഗമനസാഹിത്യകാരന്മാരുടെ സംഘടന സ്ഥാപിച്ചത് പ്രേമചന്ദ് ആണ്. അതിന്റെ ആദ്യത്തെയോഗം 1936-ൽ പ്രേമചന്ദിന്റെ അദ്ധ്യക്ഷതയിൽ ലക്ക്നൌവിൽ വച്ച് നടന്നു. അന്നത്തെ അദ്ധ്യക്ഷപ്രസംഗത്തിലെ ചില ഭാഗങ്ങൾ ഇവിടെ ചേർക്കുന്നു:—

"നമുക്ക് സൌന്ദര്യത്തിന്റെ മാനദണ്ഡം ഒന്നു മാററാതെ തരമില്ല. ഇതുവരെയും ധനികത്വത്തിന്റെയും വിലാസിതയുടെയും ഒരു രൂപമായിരുന്നു അത്. നമ്മുടെ കലാകാരൻ ഇപ്പോഴും ധനികന്മാരുടെ പക്ഷംപിടിച്ചാണ് വാദിക്കുന്നത്. ന്യൂനപക്ഷക്കാരായ അവരുടെ സുഖദുഃഖങ്ങളും, ആശയും നൈരാശ്യവും മത്സരവും ദ്വേഷവും മററും വർണ്ണിക്കുന്നതിലാണ് നമ്മുടെ സാഹിത്യകാരന്മാർ അധികവും ശ്രദ്ധിക്കുന്നത്. കലാകാരന്റെ സൃഷ്ടി എപ്പോഴും ആനന്ദസംഗീതം മുഴങ്ങുന്ന ജന്മിമാരുടെ പ്രാസാദങ്ങളിലേക്കും അവരുടെ പൂന്തോട്ടങ്ങളിലേക്കുമാണ് ഗമിച്ചുകൊണ്ടിരിക്കുന്നത്. പൊട്ടക്കുടിലുകളും ഭഗ്നഭവനങ്ങളും അയാളുടെ ശ്രദ്ധയെ അല്പംപോലും ആകർഷിച്ചിരുന്നില്ല. അവയൊന്നും മനുഷ്യത്വത്തിന്റെ പരിധിയിൽപെടാത്ത വസ്തുക്കളായി ഗണിച്ചിരിക്കുകയാണ്. അവയെപ്പററി അയാൾ എപ്പോഴെങ്കിലും ചിന്തിച്ചിട്ടുണ്ടെങ്കിൽ തന്നെ അവയെ പരിഹസിക്കുവാൻ വേണ്ടിമാത്രമാണ്. പണമില്ലാത്ത ആ സാധുവും മനുഷ്യനാണ്. അവനും ഒരു ഹൃദയമുണ്ട്. അതിലും അഭിലാഷങ്ങൾ തിങ്ങിക്കൂടുന്നുണ്ട്. ഇതിലൊന്നിലും നമ്മുടെ കലാകാരന്മാർക്ക് ശ്രദ്ധയില്ല അവരുടെ ഭാവന എപ്പോഴും സൌന്ദര്യവതിയായ സ്ത്രീയെ വർണ്ണിക്കുന്നതിലുംമററുമാണ് ചിലവഴിക്കാറുള്ളത്. കുഞ്ഞിനെ കീറപായിൽ പാടത്തിനരികത്ത് കിടത്തി ഉറക്കിയിട്ട് കഠിനവേനലിൽ പാടത്തു വേലചെയ്യുന്ന ദരിദ്രയായ അവളിൽ സൌന്ദര്യം അയാൾ കാണുന്നില്ല. ലിപസ്റ്റിക്കിട്ട ചുണ്ടുകളിലും, പൌഡർ അണിഞ്ഞ മുഖത്തും, ആഭരണങ്ങളണിഞ്ഞ കഴുത്തിലുമാണ് സൌന്ദര്യം നിലകൊള്ളുന്നതെന്ന് അയാൾ തീർച്ചയാക്കികഴിഞ്ഞിട്ടുണ്ട്. എണ്ണമയമില്ലാത്ത ആ തലമുടിയിലും വാടിയ കവിൾത്തടങ്ങളിലും സൌന്ദര്യം പ്രവേശിക്കുന്നതെങ്ങനെയെന്ന് അയാൾ



# * വി. സി. ബാലകൃഷ്ണപ്പണിക്കർ

★

കൈനിക്കര കുമാരപിള്ള

വി. സി. ബാലകൃഷ്ണപ്പണിക്കരെപ്പറ്റി ചിന്തിക്കുമ്പോഴെല്ലാം കുരുക്ഷേത്രത്തിൽ മിന്നിമറഞ്ഞ സമഗ്രധീരനായ സൗഭദ്രനെയാണ് ഞാൻ സ്മരിക്കുക. മാതൃഗർഭത്തിൽവച്ചുതന്നെ പണിക്കരുടെ സാഹിത്യാഭ്യസനം പൂർത്തിയായതായി തോന്നിപ്പോകുന്നു. എന്തുകൊണ്ടെന്നാൽ കേവലം ബാല്യത്തിൽതന്നെ സാഹിത്യക്ഷേത്രത്തിൽ പ്രവേശിച്ച അദ്ദേഹം ആദ്യമായി കാലുകുത്തിയപ്പോഴും അറയ്ക്കാതെയും വിറയ്ക്കാതെയുമാണ്. അന്യർക്ക് ദീർഘകാലത്തെ നിരന്തരാഭ്യാസംകൊണ്ടും നേടാനാവാത്ത അനായാസരമണീയമായ പദവിന്യാസകൗശല്യം ആ കുമാരൻ കൂടെപ്പിറപ്പായിരുന്നു.

പതിനെട്ടുവയസ്സിനുമുൻപ് അന്നത്തെ പെരുംകെട്ട സാഹിത്യകാരന്മാരുടെ മുൻപന്തിയിൽ പണിക്കർ സ്ഥാനം ഉറപ്പിച്ചുകഴിഞ്ഞു. കവി, കാവ്യാലങ്കാരശാസ്ത്രജ്ഞൻ, നാടകകൃത്ത്, സാഹിത്യനിരൂപകൻ, വാഗ്മി, ഈ നിലകളിലും, ബഹുജനഹൃദയത്തിൽ ഉൽകൃഷ്ടങ്ങളായനുതനാശയങ്ങൾ, വിതറിയും, നിശിതവും നിർഭയവുമായ ചോദിക്കുന്നു. പക്ഷേ ഇതെല്ലാം സങ്കുചിതമായ ദൃഷ്ടിയുടെ ദോഷമാണ്. അകലാകാരന്റെ സൗന്ദര്യാന്വേഷണങ്ങളായ ദൃഷ്ടികൾ വിസ്തൃതമായാൽ ലിപ്സ്റ്റിക്ക് അണിഞ്ഞ ചുണ്ടുകളുടെയും കവിൾത്തടങ്ങളുടെയും പിന്നിൽ സൗന്ദര്യഗർവവും, നിഷ്ഠുരതയും ഒളിഞ്ഞു കിടപ്പുണ്ടെങ്കിൽ ഈ ശുഷ്കാധരങ്ങളിലും വാടിയ കവിൾത്തടങ്ങളിൽ പ്രവഹിക്കുന്ന അശ്രുബിന്ദുക്കളിലും ത്യാഗവും ശ്രദ്ധയും സഹനശീലവും ഉണ്ടെന്നുള്ള യാഥാർത്ഥ്യം അയാൾക്ക് കാണാൻ കഴിയും.

## സരസ്വതിപ്രസ്സ്

തന്റെ സാഹിത്യപരിശ്രമംമൂലം സമ്പാദിച്ച പണം മുടക്കി 'സരസ്വതിപ്രസ്സ്', തുടങ്ങി. അതു ഒടുവിൽ ഒരു പരാജയമായിട്ടാണ് അവസാനിച്ചതു്. പ്രേമചന്ദിന്റെ സകല കൃതികളും ഈ പ്രസ്സിലാണ് അച്ചടിച്ചിട്ടുള്ളതു്. ഈ പ്രസ്സിൽനിന്നു 'മാധുരി' എന്ന പത്രം ആരംഭിച്ചു. ഈ സമയം വിദ്യാർത്ഥികൾക്ക് വേണ്ടി പ്രാഥമികപാഠങ്ങൾ അദ്ദേഹം എഴുതികൊടുത്തു. എന്നാൽ ഇതുകൊണ്ട് ഒന്നും പ്രേമചന്ദന് കടങ്ങളിൽനിന്ന് വിമുക്തനാകുവാൻ സാധിച്ചില്ല. 1934-ആയപ്പോഴേക്കും അദ്ദേഹത്തിന്റെ കടം 15000 രൂപയായി വർദ്ധിച്ചു. ഈ കടം തീർക്കുന്നതിനുവേണ്ടി ബോംബെയിൽ ചലച്ചിത്രത്തിന് കഥയെഴുതികൊടുക്കാമെന്നുള്ള ഉദ്ദേശത്തോടെ അദ്ദേഹം ബോംബെയിലേക്കു പോയി. എന്നാൽ അതും ഒടുവിൽ ഒരു പരാജയമായിട്ടാണ് തീർന്നതു്. തകർന്നഹൃദയവുമായി തിരിച്ചെത്തിയ അദ്ദേഹം 1936-ൽ എന്നേന്നേക്കുമായി സുഖസുഷുപ്തിയിൽ ലയിച്ചു.

---

* (തിരുവിതാംകൂർ റേഡിയോ നിലയത്തിൽനിന്നു പ്രക്ഷേപണം ചെയ്തതു്.)

നിരൂപണങ്ങൾമൂലം ഉദ്യോഗസ്ഥമണ്ഡലത്തിൽ ഭയാശങ്കകളിയററിയും സമുജ്ജ്വലമാംവിധം പത്രപ്രവർത്തനം നടത്തിയ പത്രാധിപർ എന്ന നിലയിലും പണിക്കരെപ്പോലെ പ്രശസ്തിനേടിയ മറെറാരു പതിനെട്ടാം വയസ്സുകാരനെ ലോകചരിത്രത്തിൻെറ ഏടുകൾതന്നെ തിരഞ്ഞാലും കാണാൻ കഴിയുമെന്നു തോന്നുന്നില്ല.

വളരെക്കുറച്ചു വിവരങ്ങൾ മാത്രമേ നമുക്കു പണിക്കരെപ്പററി കിട്ടിയിട്ടുള്ളു. അടുത്തകാലത്തെ നമ്മുടെ ഇടയിൽ സകലരുടെ ശ്രദ്ധയേയും ആകർഷിച്ചുകൊണ്ടു ജീവിച്ച ഒരു അനുഗ്രഹീതൻെറ ജീവിതത്തെപ്പററി തുച്ഛമായ അറിവുമാത്രമേ നമുക്കു സമ്പാദിക്കാൻ കഴിഞ്ഞിട്ടുള്ളു എന്ന പരമാർത്ഥം നമ്മെ ലജ്ജിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യേണ്ടതാണ്. ഈ മാതിരി കാര്യങ്ങളിൽ നമുക്കുള്ള ഗർഹണീയമായ ഉദാസീനതയുടെ ഒരു തികഞ്ഞ ദൃഷ്ടാന്തമാണിതു്.

മലബാറിൽ ഏറനാട്ടുതാലൂക്കിൻെറ തെക്കേഭാഗത്തു് ഊരകം അംശത്തിൽ, വെള്ളാട്ടു ചെമ്പവശ്ശേരി വീട്ടിൽ 1064 കുംഭമാസത്തിൽ ബാലകൃഷ്ണപ്പണിക്കർ ജനിച്ചു. അച്ഛൻ കൃഷ്ണനുണ്ണിനായർ കപ്പേടത്തു കുടുംബത്തിലെ ഒരു അംഗമായിരുന്നു. സ്ഥാനമാനംകൊണ്ടു പുരാതന നായർ കുടുംബങ്ങളായിരുന്നു രണ്ടും. എന്നാൽ പണിക്കരുടെ ജനനകാലത്തു് രണ്ടും ക്ഷയിച്ചു് അനൈശ്വര്യത്തിൽ അടിഞ്ഞു കഴിഞ്ഞിരുന്നു.

പുറത്തയച്ചു പഠിപ്പിക്കാൻ വേണ്ടുന്ന സ്ഥിതി ഇല്ലായ്കയാൽ പണിക്കരുടെ പ്രാരംഭവിദ്യാഭ്യാസം നാട്ടാശാന്മാരുടെ കീഴിൽ വീട്ടിൽവച്ചുതന്നെ നടന്നു. ഒരു കുരപ്പൻ പൂശാരിയിൽ നിന്നു് അല്പം സംസ്കൃതവും അഭ്യസിച്ചു.

ഉത്തേജകമായ യാതൊരു സാഹചര്യവുമില്ലാതിരുന്നിട്ടും ബാലനായ ബാലകൃഷ്ണനിൽ കവിതാവാസന പ്രത്യക്ഷപ്പെട്ടു. മകൻെറ അസാമാന്യമായ ജന്മസിദ്ധികൾ മനസ്സിലാക്കിയ അച്ഛൻ അവൻെറ ഉപരിപഠനത്തിനു വഴി അന്വേഷിച്ചു. ഒടുവിൽ കോഴിക്കോട്ടു പടിഞ്ഞാറെ കോവിലകത്തെ പ്രസിദ്ധപണ്ഡിതനും ഔദാര്യനിധിയുമായിരുന്ന വിദ്വാൻ ഏട്ടൻ തമ്പുരാനെ കൃഷ്ണനുണ്ണിനായർ അഭയം പ്രാപിച്ചു. അവിടുന്നു് പ്രതിഭാശാലിയായ ആ ബാലനെ ഉദാരമായിത്തന്നെ അനുഗ്രഹിച്ചു. ഏകദേശം നാലുകൊല്ലത്തോളം സ്വസന്താനങ്ങളോടൊന്നിച്ചു താമസിപ്പിച്ചു് അദ്ദേഹം പണിക്കരെ പഠിപ്പിച്ചു. പണിക്കർക്കു സംസ്കൃതത്തിലും ശാസ്ത്രങ്ങളിലും സാമാന്യം നല്ല പാണ്ഡിത്യം സിദ്ധിച്ചതു് അങ്ങനെയാണ്. സഹപാഠികളിൽ നിന്നു് ഇംഗ്ലീഷിലും അല്പം പരിചയം പണിക്കർ ഇക്കാലത്തു നേടി.

പണിക്കർ തമ്പുരാനോടു് അകമഴിഞ്ഞു കൃതജ്ഞനായിരുന്നുവെങ്കിലും കൊട്ടാരം സേവയിൽ തുടരാൻ നൈസർഗ്ഗികവും സമുജ്ജ്വലവുമായ സ്വാതന്ത്ര്യതൃഷ്ണ ആ അഭിമാനിയെ അനുവദിച്ചില്ല. അതുകൊണ്ടു പതിനെട്ടു വയസ്സു് തികയുന്നതിനു മുൻപു തന്നെ ആ ദാസ്യം പരിത്യജിച്ചു വിശാലമായ ലോകരംഗത്തേക്കു് ഇറങ്ങി.

ഒരു സാഹിത്യകാരനെന്ന നിലയിൽ പണിക്കർ ഇതിനകംതന്നെ പ്രശസ്തനായിക്കഴിഞ്ഞു. കുമാരസ്തോത്രമാല, നാഗാനന്ദം, മണിപ്രവാളം, ഭാഷാസൂക്തിമുക്താമണിമാല ഇത്രയും കവിതകളും, കുമാരചരിത്രനാടകം, ഇന്ദുമതീസ്വയംവരം ഇങ്ങനെ രണ്ടു നാടകങ്ങളും, പ്രതാപരുദ്രീയത്തിൻെറ

ഛായപിടിച്ച് മാനവിക്രമീയം എന്ന് ഒരു അലങ്കാരശാസ്ത്രഗ്രന്ഥവും പണിക്കർ പതിനെട്ടു വയസ്സിനു മുൻപു രചിച്ചുകഴിഞ്ഞതായി പി. വി. കൃഷ്ണവാര്യർ പറയുന്നു. ഇതിൽ ചിലതു കണ്ടുകിട്ടിയിട്ടില്ല.

ഏതായാലും യൗവനത്തിന്റെ പടിവാതിലിൽ കാലുകുത്തിയ കാലത്തുതന്നെ പണിക്കർക്ക് സ്വന്തം ശക്തികളിൽ വിശ്വാസം ഉണ്ടായിക്കഴിഞ്ഞു എന്നും ജീവിതലക്ഷ്യം നിശ്ചയിച്ചുകഴിഞ്ഞു എന്നും തീർച്ചയാണ്. എന്തുകൊണ്ടെന്നാൽ പത്രപ്രവർത്തനത്തിലേയ്ക്കാണ് പണിക്കർ ഈ ഘട്ടത്തിൽ തിരിയുന്നതു്. കോഴിക്കോട്ടുനിന്ന് പുളിയമ്പാറ കൃഷ്ണമേനോൻ നടത്തിയിരുന്ന 'മനോരമ'യിൽ അൽപകാലം പയററിയതിനുശേഷം, പി. ഐ. കൃഷ്ണന്റെ ഉടമസ്ഥതയിൽ തൃശ്ശൂർനിന്ന് ആരംഭിച്ച കേരളചിന്താമണിപ്പത്രത്തിന്റെ ആധിപത്യം പണിക്കർ സ്വീകരിച്ചു. പതിനെട്ടാം വയസ്സിൽ പത്രാധിപത്യം! യുവപത്രാധിപരുടെ ശ്രദ്ധ സകല വിഷയങ്ങളിലും ഗാഢമായി പതിഞ്ഞു. രാജ്യകാര്യങ്ങളെപ്പററി സ്വതന്ത്രവും ധീരവുമായ നിരൂപണങ്ങൾ ചിന്താമണിയിൽ അടിക്കടി പ്രത്യക്ഷപ്പെട്ടുതുടങ്ങി. പണിക്കരുടെ ഗദ്യശൈലി പ്രസന്നവും ഊർജ്ജസ്വലവും ആയിരുന്നു. ആവശ്യംപോലെ മാരകമായ മൂർച്ചയും അതു പ്രദർശിപ്പിച്ചു. ഉദ്യോഗസ്ഥ ദുഷ്പ്രഭുക്കന്മാർ ഈ ബാലന്റെ തൂലികയെ ജാമദഗ്ന്യന്റെ പരശുധാരയെക്കാൾ ഭയന്നു. കൊള്ളക്കാർക്കു പൊറുതിയില്ലാതായി. വനചക്രവർത്തി എന്ന ദുഷ്പേരു പിടിച്ച ഒരു ആൾവാർ ചെട്ടിയാർ പണിക്കരുടെ നിശിതാസ്ത്രങ്ങൾ പൊറുക്കാനാവാതെ നാടുവിട്ടുപോലും.

കേരളചിന്താമണിപ്പത്രാധിപരുടെ ശ്രദ്ധ കൊച്ചിയിലെയും കേരളത്തിലെയും കാര്യങ്ങളിൽ മാത്രമല്ല, വ്യാപരിച്ചതു്. ബംഗാൾവിഭജനത്തോടുകൂടി ഉത്തരപ്രാന്തങ്ങളിൽ ഉദയംചെയ്തു് അചിരേണ ഭാരതം ആസകലം വ്യാപിച്ച ഉൽക്കടമായ ദേശീയ പ്രബുദ്ധതയെ ആദ്യമായി സ്വാഗതംചെയ്ത കേരളീയരിൽ ഒരാളാണ് പണിക്കർ. മഹാജനഹിതത്തിൽ അധിഷ്ഠിതമായ ഭരണമേ സൽഭരണമാകയുള്ളു എന്ന് പത്രപംക്തികളിലും പ്രസംഗവേദികളിലും പണിക്കർ തീക്ഷ്ണമായി വാദിച്ചുതുടങ്ങി.

അന്ന് കൊച്ചിദിവാൻജിയായിരുന്ന എ. ആർ. ബാനർജി ഈ പത്രാധിപാഭിമന്യുവിനെ അതിരററു ബഹുമാനിച്ചിരുന്നു എന്നാണ് അറിയുന്നതു്.

ചിന്താമണി പ്രവർത്തനത്തിൽ വ്യാപൃതനായി ഏകദേശം മൂന്നുകൊല്ലത്തോളം പണിക്കർ തൃശ്ശൂരിൽ കഴിച്ചു. അക്കാലത്തു് അദ്ദേഹം ഒരു പ്രേമബന്ധത്തിൽപെട്ടു എന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. പ്രേമപാത്രത്തെപ്പററിയോ ആ ബന്ധത്തിന്റെ സ്വഭാവത്തെപ്പററിയോ നമുക്ക് ഒന്നും അറിഞ്ഞുകൂടാ. പണിക്കർ പത്തൊൻപതാംവയസ്സിൽ ചിന്താമണിയിൽ പ്രസിദ്ധപ്പെടുത്തിയ വിലാപത്തിന്റെ നിദാനം ഒരു യഥാർത്ഥ വിയോഗമാണെങ്കിൽ, അതിൽ പ്രകടിതങ്ങളായിരിക്കുന്ന വികാരവിചാരങ്ങൾ കേവലം കവികല്പിതങ്ങളല്ലെങ്കിൽ, ആ ബന്ധത്തെപ്പററി സമുദായത്തിന്റെ അഭിപ്രായം എന്തുതന്നെ ആയിരുന്നാലും അതു് പ്രഗാഢവും പാവനവുമായിരുന്നു എന്നുവേണം വിചാരിക്കാൻ.

ഏകദേശം ഇരുപത്തിയൊന്നാമത്തെ വയസ്സിൽ പണിക്കർ മലബാറിലേയ്ക്കു മടങ്ങി. തിരൂരിൽനിന്ന് ചില മാന്യന്മാരുടെ സഹായത്തോടുകൂടി 'മലബാറി' എന്ന പത്രം തുടങ്ങി. ചിന്താമണി പ്രദർശിപ്പിച്ച ധീരവും

ഉൽകൃഷ്ടവുമായ പത്രാധിപനയംതന്നെ ഇതിലും പ്രകടമായി. കേരളപത്രിക, കേരളസഞ്ചാരി, മനോരമ മുതലായി ഉത്തരകേരളത്തിൽ ചിരപ്രതിഷ്ഠയും പ്രശസ്തിയും സമാർജ്ജിച്ചിരിക്കുന്ന പത്രങ്ങളോടു് 'മലബാറി' ജനനനിമിഷം മുതൽ കിടപിടിക്കയും പലകാര്യത്തിലും അവയെ അതിശയിക്കുകയും ചെയ്തുവത്രെ! സ്വദേശീയാദർശപ്രചരണത്തിനും ജനാധികാരസ്ഥാപനത്തിനും പണിക്കർ പത്രദ്വാരാ പ്രയത്നിച്ചതുകൂടാതെ ഇക്കാലത്തു് ഒരു 'സ്വദേശഭക്തസമാജം' ആരംഭിക്കുകയുമുണ്ടായി.

പൗരസ്വാതന്ത്ര്യ സമരത്തിന്റെ കേരളക്കരയിലെ ആദ്യത്തെ പ്രയോക്താവും രക്തസാക്ഷിയുമായ കെ. രാമകൃഷ്ണപിള്ളയുടെ നാട്ടുകടത്തലിനെ പണിക്കർ നിശിതമായി വിമർശിച്ചു. എന്നാൽ രാമകൃഷ്ണപിള്ളയുടെ അമിതവാദങ്ങളെയും ചിലപ്പോൾ വ്യക്തിവിദ്വേഷകലുഷിതമാകുമായിരുന്ന പത്രാധിപനയത്തെയും പണിക്കർ അഭിനന്ദിച്ചില്ല എന്നുള്ളതും ഇവിടെ സ്മർത്തവ്യമാണ്. പണിക്കരും പിള്ളയും അടുക്കുകയും അകലുകയും ഒന്നിച്ചു കഴിഞ്ഞു എന്നാണ് അറിവ്. കേട്ടുകേൾവികൊണ്ടു് അന്യോന്യം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്ത ഈ പത്രാധിപകേസരികൾ ആദ്യമായി പരസ്പരം കണ്ട സന്ദർഭത്തിൽ രാമകൃഷ്ണപിള്ളയുടെ പത്രധർമ്മവിലോപത്തെ പഴിച്ചു്, "ഏതാണ്ടൊരുവന്റെ ഇന്ദ്രിയചാപല്യങ്ങളെക്കൊണ്ടു് പത്രപംക്തിയെ ദുഷിപ്പിച്ചതു് ധീകൃത്യമാകുമോ!" എന്നു പണിക്കർ ചോദിച്ചു എന്നും രാമകൃഷ്ണപിള്ള അസുഖത്തിൽ പിരിഞ്ഞു എന്നുമാണ് കഥ. അതു് എങ്ങനെയായാലും പണിക്കർ രാജ്യകാര്യവിമർശങ്ങളിൽ ധീരതയോടൊപ്പം പാകതയും നിർദ്ദാക്ഷിണ്യത്തോടൊപ്പം നിഷ്പക്ഷവും താത്വികവുമായ ഒരു സമീപനസമ്പ്രദായവും പ്രദർശിപ്പിച്ചിരുന്നു.

മലബാറിയും ദേശഭക്തസമാജവും ദീർഘകാലം പ്രവർത്തിച്ചില്ല. കാരണം പ്രധാനപ്രവർത്തകന്റെ ശരീരപ്രവർത്തനംതന്നെ തകരാറിലായതാണ്. സ്വശരീരത്തോടു് പണിക്കരെപ്പോലെ കാഠിന്യം കാട്ടിയിട്ടുള്ളവർ വളരെ കാണുകയില്ല. ദിനരാത്രവ്യത്യാസം പരിഗണിക്കാതെ അദ്ദേഹം അവിശ്രമം അതികഠിനമായി അദ്ധ്വാനിച്ചു. ആഹാരം വിശ്രമം, നിദ്ര, ഇതെല്ലാം കേവലം അനിയതവും അപര്യാപ്തവുമായിരുന്നു. ഒരു ആംഗലശൈലിയെ അനുകരിച്ചു പറഞ്ഞാൽ, പണിക്കർ ജീവിതത്തിരിയുടെ രണ്ടറ്റവും കത്തിക്കുകയല്ല ചെയ്തതു്, അതു് ആകെത്തന്നെ എരിക്കുകയാണ്. പ്രകൃത്യാതന്നെ ദുർബലനും കൃശഗാത്രനുമായിരുന്ന ആ യുവാവ് ഇരുപത്തിമൂന്നാംവയസ്സിൽ ക്ഷയരോഗബാധിതനായി.

കോട്ടയ്ക്കൽ പി. എസ്. വാര്യരുടെ സമർത്ഥവും സശ്രദ്ധവും ആയ ചികിത്സയിൽ നാലഞ്ചുമാസംകൊണ്ടു് സുഖക്കേടിനു ശമനമുണ്ടായി. കുറെക്കൂടി സൂക്ഷിച്ചു ജീവിക്കണമെന്നും രോഗം വീണ്ടും ഉണ്ടാകുന്നപക്ഷം അവിടെത്തന്നെ ചെല്ലണമെന്നും നിർദ്ദേശിച്ചു് അദ്ദേഹം പണിക്കരെ യാത്രയാക്കി.

പണിക്കർ അല്പകാലം സ്വദേശത്തു വിശ്രമിച്ചു. എന്നാൽ ഒന്നും ചെയ്യാതെ ഒരു കുഗ്രാമത്തിൽ അടങ്ങിയിരിക്കുക അദ്ദേഹത്തിനു് അസാദ്ധ്യമായിരുന്നു. നാമമാത്രമായ ഈ വിശ്രമത്തിനുശേഷം അദ്ദേഹം കൊച്ചിയിൽ പ്രത്യക്ഷപ്പെട്ടു. അവിടെ അദ്ദേഹത്തിന്റെ പ്രേരണയിൽ ചിലർകൂടി ചക്രവർത്തി എന്നു് ഒരു മുദ്രണാലയവും അതേപേ

രിൽതന്നെ ഒരു പത്രവും ആരംഭിച്ചു. ഒരു കൊല്ലത്തില്പരം അതിന്റെ അധിപരായി പണിക്കർ പ്രവർത്തിച്ചു. പഴയപടി സർവ്വശക്തികളും അതിൽ വിനിയോഗിച്ചു. ശരീരത്തിന്റെ മൌലികാവകാശങ്ങൾപോലും പിന്നെയും വിഗണിക്കപ്പെട്ടു. രോഗം പൂർവ്വാധികം ശക്തിയായി പ്രത്യാഗമിച്ചു. പലയിടത്തും പല ചികിത്സയും പരീക്ഷിച്ചു. ഒന്നും ഫലിച്ചില്ല. ഒടുവിൽ രോഗമൂർച്ഛയിൽ വീണ്ടും കോട്ടയ്ക്കലെത്തി. വൈദ്യരത്നത്തിന്റെ ചികിത്സാപാടവം ഒരിക്കൽക്കൂടി വിജയിച്ചു. മൂന്നു മാസത്തെ ചികിത്സകൊണ്ടു അല്പം ആശ്വാസമുണ്ടായി. ബാക്കി ചികിത്സ വീട്ടിൽവച്ചു് ആകാമെന്നു കരുതി പണിക്കരെ ഒരു മഞ്ചലിൽ എടുപ്പിച്ചുകൊണ്ടു് അനുജൻ കൃഷ്ണനുണ്ണിനായർ ഊരകത്തേയ്ക്കു തിരിച്ചു. എന്നാൽ വഴിക്കുവച്ചു് മഞ്ചൽ ഒരു കടമ്പക്കുററിയിൽ തട്ടുന്നതിനിടയായി. പണിക്കർക്കു് അതുകാരണം ഒരു വിലക്കമുണ്ടായി. വീട്ടിൽ ചെന്നിട്ടും അതു മാറിയില്ല. അല്പദിവസങ്ങൾക്കുള്ളിൽ, ഇരുപത്തിയഞ്ചു വയസ്സു് തികയുന്നതിനുമുമ്പു് ആ അൽഭുത ജീവിതം അവസാനിച്ചു.

പണിക്കരുടെ ആകൃതി പ്രത്യക്ഷത്തിൽ അനാകർഷകമായിരുന്നെങ്കിലും അതിനു അവ്യാഖ്യേയമായ എന്തോ ഒരു വശ്യതയുണ്ടായിരുന്നു. അദ്ദേഹത്തെ ആദ്യമായികാണാൻ ചെന്ന കുന്നത്തു ജനാർദ്ദനമേനോൻ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "കറുത്തു മെലിഞ്ഞു് അസുന്ദരരൂപനായ ഒരു ചെറുപ്പക്കാരൻ വൈരസ്യം വഴിയുന്ന മുഖത്തോടെ ആപ്പീസിലേക്കു കയറിവരുന്നതുകണ്ടു ഒരു വക പുച്ഛരസത്തോടുകൂടിയാണു അവിടെ അയാളിൽനിന്നു വാക്കുകൾ പുറപ്പെട്ടതു്. എനിക്കു് ആ മനുഷ്യനെ പിടിച്ചതേയില്ല. പക്ഷേ മേനോൻ തുടരുന്നു, 'ഞാൻ ആളെ ന്നു കേട്ടയുടനെ ആ മുഖത്തിൽ അവ്യാജസുന്ദരമായുണ്ടായ പ്രഫുല്ലത എന്റെ ഹൃദയത്തിൽ നിറഞ്ഞു കിടന്നിരുന്ന അവജ്ഞയെ വിദ്യുദ്ദീപംപോലെ മാച്ചുകളഞ്ഞു. ആ നിമിഷംമുതൽ എനിക്കു പണിക്കരുടെ മുഖം പ്രിയദർശനമായിത്തീർന്നു."

സാഹിത്യകാരൻ എന്ന നിലയിൽ പണിക്കർക്കുള്ള സ്ഥാനം നിർണ്ണയിക്കാൻ മുതിരുന്ന ആൾ ഒന്നുരണ്ടു കാര്യങ്ങൾ എപ്പോഴും സ്മരണയിൽ ഉറപ്പിച്ചു നിർത്തുന്നില്ലെങ്കിൽ അബദ്ധത്തിൽ ചാടാനാണെളുപ്പം. മലയാളസാഹിത്യത്തിന്റെ ഇന്നത്തെ നേട്ടങ്ങളുമായി പരിചയിച്ചിട്ടുള്ള ഒരാൾ പണിക്കരുടെ സാഹിത്യകൃതികളിൽ പ്രത്യേകമായ മേന്മ വളരെയൊന്നും കണ്ടില്ലെന്നുവരാം. പക്ഷേ മലയാളസാഹിത്യത്തിന്റെ അന്നത്തെ അവസ്ഥയുടെയും പണിക്കരുടെ പ്രായത്തിന്റെയും പശ്ചാത്തലത്തിൽ ആ കൃതികൾ പഠിക്കുന്ന ഒരാൾ അത്ഭുതാദരപരവശനായിപ്പോകും.

പല കാര്യത്തിലും ആശ്ചര്യജനകമായ പ്രത്യേകതയാണു പണിക്കർ കാട്ടിയിട്ടുള്ളതു്. ഏതൊരു കവിയുടെയും ഹൃദയത്തെ ആദ്യമായി ത്രസിപ്പിക്കുന്നതു പ്രായേണ പ്രണയവികാരത്തിന്റെ ആവേശമാണു്. എന്നാൽ പണിക്കരുടെ ആദ്യകവിതകൾ നാം അറിയുന്നിടത്തോളം ഭക്തിസ്യന്ദികളും വൈരാഗ്യദ്യോതകങ്ങളുമാണു്. ലൌകികസുഖങ്ങളോടു സ്പഷ്ടമായ പരാങ്മുഖത്വം അദ്ദേഹത്തിന്റെ മിക്ക കൃതികളിലും പ്രദർശിപ്പിക്കുന്നുണ്ടു്. അന്നത്തെ കവികളെ സാമാന്യേന ബാധിച്ചിരുന്ന സംസ്കൃതകവിസങ്കേതദാസ്യവും, വ്യക്തിത്വശൂന്യമായ യാന്ത്രികാനുകരണപ്രവണതയും, അത്യന്തം കൃത്രിമങ്ങളായ അലങ്കാരാഭ്യാസങ്ങളും പണിക്കരുടെ കവിതകളിൽ തുലോം വിരള

മാണു്. അസുഭഗവും ദുർബലവുമായ 'കാവ്യശരീരം നിരർത്ഥപദങ്ങൾ തിരുകി തടവും മുഴയും മറച്ചു മേനി പിടിപ്പിക്കുന്ന ഏർപ്പാടു സർവസാധാരണമായിരുന്ന അക്കാലത്തു് അർത്ഥമില്ലാത്ത ഒരൊററവാക്കു തന്റെ ബാല്യകാലകവിതകളിൽപോലും പണിക്കർ ഉപയോഗിച്ചിട്ടില്ല എന്നുള്ളതു് അത്ഭുതംതന്നെയാണു്. അന്നത്തെ മികച്ച കവികളെല്ലാം മഹാകാവ്യരചനാഭ്യാസവ്യഗ്രതയിൽ വിയർത്തു വിവശരായിക്കൊണ്ടിരുന്നപ്പോൾ, ആ വ്യവസായത്തിലും അനായാസം വിജയിക്കുമായിരുന്ന ഈ യുവാവു് അതിനു്, പുറംതിരിഞ്ഞു ഹൃദയസ്പർശിയായ ഖണ്ഡകാവ്യരൂപത്തെ താലോലിച്ചതും പ്രത്യേകം സ്മർത്തവ്യമാണു്. മധുരമണിപ്രവാളത്തിന്റെ നിർഗ്ഗളപ്രവാഹത്തിലും ശബ്ദാർത്ഥങ്ങളുടെ സമീചീനമായ അന്വയജ്ഞാനത്തിലും പണിക്കരെ അതിശയിക്കാൻ ഒരു മലയാളകവിക്കും കഴിഞ്ഞിട്ടില്ലെന്നുതന്നെ പറയാം.

അന്നത്തെ പത്രങ്ങൾ ഗദ്യപദ്യസങ്കലിതങ്ങളായിരുന്നു. പണിക്കരുടെ പല കൃതികളിലും പത്രപംക്തികളിലെ വിടവു് അടയ്ക്കാനോ ആന്തരമായ പ്രചോദനത്താലോ അപ്പോഴപ്പോൾ പെട്ടെന്നു് എഴുതിയിട്ടുള്ളവയാണു്. 'മങ്കിഗീത'യെന്ന കിളിപ്പാട്ടു്, മനോഹരമായ ആ വൈരാഗ്യഗീത, ഒരു രാത്രി കേവലം രണ്ടു യാമംകൊണ്ടു് എഴുതിത്തീർന്നതാണത്രെ. എന്നാൽ ദ്രുതകവനത്തിൽ പ്രായേണ സംഭവിക്കാറുള്ള അനവധാനത്തിന്റെ ഒരു ലക്ഷണവും ആ കവിതകളിലൊന്നിലും നാം കാണുന്നില്ല. ദ്വിതീയാക്ഷരപ്രാസവാദത്തിൽ പണിക്കർ പ്രതിപക്ഷത്തോടു് ആനുകൂല്യം കാട്ടിയതിൽ പരിഭവിച്ചു് കേരളവർമ്മ വലിയകോയിത്തമ്പുരാൻ 'മലബാറി'പ്പത്രം തിരസ്കരിച്ചപ്പോൾ അതിനെ സംബന്ധിച്ചു് പണിക്കർ തമ്പുരാനയച്ച ശ്ലോകം ഒരു നിമിഷകവിതയായിരുന്നു. അതിലെ വിവിധാർത്ഥപുഷ്ടമായ നിന്ദാസ്തുതിയുടെ സ്വാരസ്യം ആലോചിക്കുന്തോറും നമ്മെ അത്ഭുതവിവശരാക്കുന്നു. ഇതാണു ശ്ലോകം:—

മൂന്നാണങ്ങേയ്ക്കുപത്നീദയിതകൾ, അവരിൽ
 സ്വസ്ഥയാരേക, കഷ്ടം!
പിന്നീട്ടുള്ളോൾപുകൾപെണ്ണു, വളപര-
 പുരാന്തങ്ങളിൽ സഞ്ചരിപ്പൂ;
ഭാഷായോഷിത്തുപെററീ പ്രജകൾ വളരെ-
 യായിങ്ങനർത്ഥത്താലായി,
വാർദ്ധക്യംകൊണ്ടവറ്റിൽ ചിലതിനു ചെ-
 ലവേകാനുമാകാതെയായോ?

തമ്പുരാനെ ഇതിനെക്കാൾ ഭംഗിയായി സ്തുതിക്കാനോ ഇതിനെക്കാൾ ഭംഗിയായി പരിഹസിക്കാനോ സാദ്ധ്യമല്ല. വാത്സല്യനിർഭരമായ ഒരു നീണ്ട കത്തായിരുന്നുപോലും ഇതിനു് അവിടുന്നയച്ച മറുപടി.

കവിതാദേവി ഈ അനുഗൃഹീതയുവാവിന്റെ കിങ്കരിയായിരുന്നു എന്നാണു് ഇതെല്ലാം തെളിയിക്കുന്നതു്. നാഗാനന്ദംമണിപ്രവാളവും, ഇന്ദുമതീസ്വയംവരം നാടകവും വാസുദേവ-ദുർഗ്ഗാഷ്ടകങ്ങളും കൗമാരകൃതികളാണെന്നുള്ള പരമാർത്ഥം വല്ലവരും പറഞ്ഞറിയിച്ചില്ലെങ്കിൽ നാം മനസ്സിലാക്കുകയില്ല. അക്കാലത്തെ കൃതികളുടെ കൂട്ടത്തിൽ സമുന്നതമായ സ്ഥാനത്തിനു് അവ ഓരോന്നും അർഹമാണു്. അവയിൽ കുറവുകൾ കാണാൻ കഴിയും. പക്ഷെ അന്നത്തെ മററു കവിതകളെ അപേക്ഷിച്ചു് ആ കുറവുകൾ ഇത്ര കുറച്ചുമാത്രം കേവലം ബാലനായ ഈ കവി പ്രദർശിപ്പിക്കുന്നതാണു്. ആശ്ചര്യം. അപൂർണ്ണവികസിതമായ പ്രതിഭയുടേയോ അശിക്ഷിതാഭിരുചികളുടേയോ ലാഞ്ഛനകൾ അവയിൽ പ്രത്യക്ഷപ്പെടുന്നില്ല. ആശയങ്ങളിലും പ്രതിപാദനത്തിലും പ്രകടമാകുന്ന ത

ന്റെ ദവും അക്ലിഷ്ടതയും പക്വതയും ഭാഷയുടെ തെളിമയും അഴകും ഒഴുക്കും നമ്മെ വിസ്മയിപ്പിക്കുന്നു.

സുവ്യക്തനായ് സുസുഖിയായ് സുഖ-
മായ് സുരക്ഷ
മവ്യക്തനായധികനായണവായമനഃ
ദിവ്യപ്രദീപ്തിയൊടു ദിക്കഖിലംവിളക്കും
ഭവ്യപ്രദായകഭവാൻ ഭവുകം തരേണം.

.........................................................

മററിപ്പൊഴില്ലടിയനത്ഥന നിൻപദത്താർ
പററിപ്പരാത്മതരഭക്തിമുഴുത്തു പാരം
മുററിപ്പെരുത്തൊരു ഭവഭ്രമമററുമോക്ഷം
പററിപ്പരം പരമാംപദമേറണം ഞാൻ.

എന്നിങ്ങനെ വാസുദേവാഷ്ടകത്തിലും

ചിരമിവൻ ഭവസിന്ധുവിലാത്തിയാം
തിരയടിപ്പിലലഞ്ഞുഴയും വിധൌ
തരമെഴും തവ സൽകൃപ തോണിയായ്
വരണമേ രണമേദുരവിക്രമേ!

തവ, രമേശവിധാതൃമുഖാമര-പ്രവര-
മേദുരമാനസ ഹംസികേ
സുവരമേകുവതിന്നിവനൻപൊഴും-
ശിവരമേവരമേന്നി വണങ്ങുവൻ.

ഇത്യാദി അയത്നരമണീയമായ യമകപ്രാസത്തിന്റെ കാഞ്ചനച്ചിലങ്കകൾ കിലുക്കിക്കൊണ്ടു ദുർഗ്ഗാഷ്ടകത്തിലും മോഹനലാസ്യം നടത്തുന്ന കാവ്യലക്ഷ്മിയുടെ ഭർത്തൃപദം അന്നത്തെ ഏതൊരു പ്രൗഢകവിക്കാണ് അഭികാമ്യമായ അലങ്കാരമാകാത്തതു്? ഇങ്ങനെ ധാരാളം ഉദാഹരണങ്ങൾ ഇന്ദുമതീസ്വയംവരം നാഗാനന്ദം മുതലായ ഇതര കൗമാരകൃതികളിൽനിന്നും ഉദ്ധരിക്കാൻ കഴിയും.

ദേവീസ്തവത്തിൽ ഈ യുവകവിയുടെ ഭാവനയും ചിന്തയും ഉത്തുംഗങ്ങളാകുന്നു. കവനകലാചാതുര്യം അസൂയാർഹവും.

കാദംബകാട്ടിലത്യുജ്ജ്വലകനകമണീമണ്ഡ-
പത്തിങ്കലാവി
മ്മോദം മാണിക്യവീണാമധുരരവമിണങ്ങു-
ന്നഗാനങ്ങൾപാടി
വേദജ്ഞന്മാർക്കുപോലും വെളിവിലറിയു-
വാനാവതല്ലാത്തവിദ്യാ
ഭേദാ ചെയ്തുല്ലസിക്കും പരമശിവപരാ-
ശക്തി പാലിക്കണം നീ.

കുസുമാസ്ത്രംപോലെ മൃദുലമനോഹരമായ കാവ്യശയ്യ നോക്കുക! ഇതാ ഇനി ഉദ്ധരിക്കാൻ പോകുന്ന ശ്ലോകം ശ്രദ്ധിച്ചു പരിശോധിച്ചാൽ ഒരു വിശേഷപ്പെട്ട അലങ്ക കാരിയെ നിങ്ങൾ കാണും:

നാദബ്രഹ്മാണ്ഡഭാണ്ഡച്ചെളികളവതി-
നായാസുരക്കാടെരിച്ച
ന്നോരത്തെവാട്ടമേൽക്കാതമരിനിര കുളി-
ർപ്പിച്ചു നീയെന്നു കേൾപ്പു
പാരംചിന്താഗ്നിവേവിച്ചൊരു മമഹൃദയം
ശുദ്ധമാക്കുന്നതിന്നോ
ഭാരം, ചാരംചുമക്കുന്നൊരു നിയമമെഴും
നീലകണ്ഠന്റെ ജായേ?

ഫലിതത്തിൽ പണിക്കർ പ്രായേണ വിമുഖനാണെങ്കിലും അതിലും സമർത്ഥമായി പെരുമാറാൻ കഴിയുമെന്നുള്ളതിന് രസികത്വംനിറഞ്ഞ ഈ ശ്ലോകം ഒരു നല്ല തെളിവാണ്.

രൗദ്രത്തിന്റെ വലന്തലയിലും കൗമല്യത്തിന്റെ ഇടന്തലയിലും ഇടവിട്ടും ഒന്നിച്ചും പെരുമാറി ശബ്ദമദ്ദളത്തിൽനിന്ന് ഒരു അൽഭുതമേളം ഉയർത്തിയിരിക്കുന്നതു കേൾക്കുക:—

കാലാഗ്നിജ്വാലപോലെ കരുമന-
കളിയാടുന്ന കൈവാളുലച്ചും
ഹേലാഹുങ്കാരമാർന്നും മൃദുമണിമയ
പ്പൊൻചിലമ്പൊച്ചപൂണ്ടും

നീലാളിപൂങ്കുലക്കെട്ടേന്തിമലർ വിതറും മട്ടു
യുദ്ധാങ്കണത്തിൽ
ചേലായ് നൃത്തം ചവിട്ടും നടവരദയിതേ–
ദേഹിമേ ദേഹസൗഖ്യം!

ഭയാനകതയെക്കൊണ്ടു് ലളിതലാവണ്യത്തിന്റെ മട്ടുലകരം ഗ്രഹിപ്പിച്ചു നൃത്തം ചെയ്യിപ്പിക്കുന്ന ഈ ഇന്ദ്രജാലം വിസ്മയാവഹംതന്നെ.

സാമ്രാജ്യഗാഥ, ഭൂപാലമംഗളം, ഹാനോവർ വംശാവലി മുതലായ ആംഗലസാമ്രാജ്യപ്രഭാവസ്പർശികളായ കൃതികളേയും, ജീവിതത്തിന്റെ സകല വശങ്ങളേയും വിവേകത്തികവോടെ സരസമായി നിരൂപണംചെയ്യുന്ന 'ചില നീതിസാരങ്ങളേ'യും വിട്ടിട്ടു് പണിക്കരുടെ കാവ്യകലയുടെ യശസ്തംഭങ്ങളായി വിരാജിക്കുന്ന വിലാപവിശ്വരൂപങ്ങളിലേയ്ക്കു നമുക്കു് ഒന്നു കണ്ണോടിക്കാം.

വിലാപം പണിക്കരുടെ പത്തൊൻപതാം വയസ്സിലെ കൃതിയാണു്. അതിലെ ആദ്യത്തെശ്ലോകംതന്നെ വിശങ്കടവും നിർമ്മൂകവുമായ ശോകത്തിൽ മരവിച്ചു നിൽക്കുന്ന ഒരു അത്ഭുതപ്രപഞ്ചത്തെ അവതരിപ്പിക്കുന്നു.

തിങ്ങിപ്പൊങ്ങും തമസ്സിൽ കടലിലൊരു–
കുടംപോലെ ഭൂചക്രവാളം
മുങ്ങിപ്പോയീ മുഴുക്കെ, കുളിരിളകുമിളം–
കാററുതാനേനിലച്ചു;
മങ്ങിക്കാണുന്ന ലോകപ്രകൃതിയുടെ
പകർപ്പെന്നമട്ടന്നു മൗനം
തങ്ങിക്കൊണ്ടർദ്ധരാത്രിക്കൊരു പുരുഷ–
നിരുന്നീടിനാനാടലോടെ.
കണ്ണിൽ കണ്ണീർനിറച്ചിട്ടകമിടറിവിടും
വീർപ്പുകൊണ്ടാശ്ശുമിന്നി

ട്ടെണ്ണി പ്രാപഞ്ചികക്കാളടിയുടെനടുവിൽ–
പെട്ടു വല്ലാതെമുങ്ങി,
മണ്ണിൽ ചൈതന്യമററു് പൊടിപുരണ്ടു
വാടിക്കിടക്കുന്ന പെണ്ണി–
ന്റെ പൂമേനിതാങ്ങി, നീട്ടാനുംകൂടിവയ്യാ–
തെരിയുമൊരു വിളക്കിന്റെ മുൻപിൽ
പാരം വീർപ്പിട്ടുലയ്ക്കുത്തെരിയുമൊരു–
മുഖം, മുത്തൊളിബാഷ്പധാരാ
സാരംതിങ്ങിക്കലങ്ങീടിന മിഴികൾ, നിറം–
മങ്ങിവിങ്ങുംകപോലം
ചാരംപോലേ വിളർത്താരുടലിവയൊടു–
മപ്പുരുഷൻ എന്ന വിദ്യുൽ
സാരത്തിൽ വിദ്യയാലൊട്ടിളകുമൊരു ചെറും
പാവയെപ്പോലിരുന്നു.

ഒടുവിൽ,

പൊന്നാമൽ ചെമ്പകത്തിൻ മലരടി
പണിയും കാന്തതൻ മെയ്യുമെല്ലേ
ത്തന്നോടൊപ്പിച്ചുമത്തിത്തഴുകിയൊരുവിധം
ഗദ്ഗദംപൂണ്ടുരച്ചു.

ഇതാണു വിലാപത്തിന്റെ മുഖവുര. പണിക്കരുടെ വിലാപത്തിന്റെ വൈശിഷ്ട്യം അതിന്റെ ഹൃദയംഗമമായ സ്വാഭാവികതയാണു്. വിശ്വവിഖ്യാതങ്ങളായ വിലാപകാവ്യങ്ങളിൽ പലതിന്റെയും സംവിധാനത്തിൽ കൃത്രിമത്വം കലർന്നിട്ടുണ്ടു്. അവ വികാരത്തെക്കാൾ വിചാരത്തെയാണു് സ്പർശിക്കുന്നതു്. അവയെല്ലാംതന്നെ യഥാർത്ഥമോ കല്പിതമോ ആയ താപസാഗരം താണ്ടി തത്ത്വചിന്താമണ്ഡലത്തിന്റെ കരപററി അവിടെ ആത്യന്തികസത്യങ്ങൾകൊണ്ടു് ഒരു ശാന്തിതല്പം നിർമ്മിച്ചു് അതിൽ വിശ്രാന്തികൊള്ളുകയാണു് ചെയ്യുന്നതു്. ഈ കവിക്കാകട്ടെ കദനത്തിന്റെ നിലയില്ലാത്ത കയത്തിൽ നീന്തി നീന്തി കുഴയുകയും കൂടെക്കൂടെ തത്ത്വചിന്തകളുടെ

പൊങ്ങുതടിയിൽ കടന്നുപിടിച്ചു അല്പനിമിഷം ആശ്വസിക്കുകയും, കൈവഴുതി വീണ്ടും അഴലിന്റെ ആഴത്തിലേക്കു മറിഞ്ഞു താഴ്ന്നു കഷ്ടനിക്കുകയുമാണു ചെയ്യുന്നതു്. കരളലിയിക്കുന്ന കാഴ്ചയാണതു്.

ബാലാദിത്യൻ കരത്തലാരിമയൊടു തരലോ-
ടീടവേ പാടലശ്രീ
ലീലാരംഗാ പ്രഭാതപ്രകൃതിയുടെ മുദുസ്സി-
ഗ്ധഗണ്ഡംകണക്കേ
മേലാലെത്തും വിപത്തിൻ വിപുലതയെ
വിചാരിച്ചു നോക്കുന്നതിന്നും
മേലാതേനിന്നൊട്ടുക്കം പടുച്യുതലപനീർ
പ്പൂവു ചുംബിച്ചിടുന്നു.
ഓമൽ പൂവെണ്ണിലാവിൽ കുളിർമയൊടു
കുളിച്ചൊട്ടുമൂടും പ്രസൂന
ക്ഷൗമം ചാർത്തിസ്സുഗന്ധപ്പൊടി വിതറി
വിളങ്ങുന്ന മല്ലീമതല്ലീ
ആമട്ടുച്ചയ്ക്കണിക്കരിയുമുടലുലഞ്ഞൊന്നു-
റച്ചിട്ടുവീഴും
തൂമഞ്ഞിൻ തുള്ളിയാലേ വിമലമതിവൃഥാ-
തന്നെ ബാഷ്പം പൊഴിപ്പൂ.

എന്നിങ്ങനെ പ്രപഞ്ചത്തിലെ സുന്ദരവസ്തുക്കളുടെ നശ്വരഭാവത്തെക്കുറിച്ചു പരിചിന്തിച്ചിട്ടു "നാദാന്തബ്രഹ്മനിഷ്ഠാവഴിയിലക മുറച്ചേവരമാർത്താലും, വേദാന്തക്കാൻ വെളിച്ചം വിരഹമഷിപിടിച്ചു മങ്ങിപ്പോകുന്നെന്നു സ്വയംസമ്മതിക്കുകയും, 'ഭവച്ചങ്ങല വലയിലകപ്പെട്ടു് കാലാലയത്തിൻ വാതിൽക്കൽ പോയി മുട്ടിത്തിരിയെ വരുന്ന തന്റെ ജീവിതം ഭാരഭൂതമാണെന്നു വിലപിക്കുകയും,

നീലക്കാർമുടിമങ്ങുന്നിളമതി, കൊടുതാം
മിന്നൽ പായുന്ന നാഡീ
ജാലത്തിൽക്കൂടി, ദീർഘശ്വസനനിളകവേ
ബാഷ്പവർഷം വരുന്നു;
പാലഞ്ചും വാണിയാളേ തവ വിരഹവി-
ഷാരാംബുധിക്കോളിളക്കം
കാലത്തിന്നൊത്തിരിപ്പൂ, കണ്ണവനുടെകരാം
ക്കെട്ടിതാ പൊട്ടിയല്ലോ?

എന്നു് നിശ്ശേഷമായ നൈരാശ്യത്തിൽ നിപതിക്കുകയും ചെയ്യുന്നു.

കണ്ണും കരളുമില്ലാത്ത നിയതിയുടെ കടുത്ത പ്രഹരമേററു പിടക്കുന്ന ഹൃദയത്തിന്റെ തുടിപ്പും തേങ്ങലും ദീനദീനമായ രോദനവും ഈ വിലാപത്തിന്റെ ഓരോ വരിയും വാക്കും സുവ്യക്തം പ്രതിധ്വനിപ്പിക്കുന്നു.

'വിശ്വരൂപം' നിശാരഞ്ജിതരമണീയമാകുന്ന വിശ്വരൂപത്തിന്റെ ഒരു മനോഹരചിത്രമാണു്. സൂര്യാസ്തമയം മുതൽ അടുത്ത പ്രഭാതംവരെ സാഗരതീരത്തിൽ വിഹരിക്കുന്ന കവിഹൃദയത്തിന്റെ ദിവ്യാനുഭൂതികളാണു് അതു വിവരിക്കുന്നതു്. ആദ്യന്തസുന്ദരമായ ആ കവിതയിൽനിന്നു് ഏതുഭാഗമാണുദ്ധരിക്കുക! അതിന്റെ ഒരു വൈശിഷ്ട്യം മാത്രം ചൂണ്ടിക്കാണിക്കാം. കേരളീയഹൃദയങ്ങളെ പിൽക്കാലത്തു പുളകംകൊള്ളിച്ച ഭിന്നപ്രകൃതികളായ കവിതാനർത്തകികൾ മൂന്നും അതിൽ സമ്മേളിച്ചിരിക്കുന്നതു കാണുക.

ആകാശമംബുധി മരക്കുടിലെന്നിവററി-
ലൊന്നിച്ചുവഹ്നിപിടിപെട്ടു വളർന്ന
വെന്നോ?
മിന്നും കതിക്കനകപിഞ്ഛികയിട്ടിളക്കി-
ക്കാണിക്കയോ കതിരവൻ പരമിന്ദ്രജാലം?
അങ്ങോട്ടുനോക്കുക, ചുവപ്പു വെളുപ്പു പ-
ച്ചയെന്നീനിറങ്ങളിഃ തിങ്ങിയൊര‌ംബരാന്തം
ചെന്താരുമാമ്പലുമൊരേസമയം വിരിഞ്ഞു
പൊന്തുന്ന പൊയ്കയുടെ ചന്തമിയന്നിടുന്നോ?

ഇത്യാദിഭാഗങ്ങളിൽ ഒരുവളുടെ ലളിതമോഹനമായ കൈവളക്കിലുക്കം കേൾക്കുന്നൊന്നില്ല.

കല്ലോലമാലകളടിച്ചടി വിട്ടയന്ന
വാരാശിയുത്ഥനവരത്ന നിറക്കുടങ്ങൾ
വാനത്തടിഞ്ഞുടലുടഞ്ഞുതിരുന്ന നേരം
ജാജ്വല്യമാന മണിരാശിപരന്നതാമോ?
ലോകൈകശില്പി രജനീവനിതയ്ക്കു
ചാർത്താൻ
നക്ഷത്രമാല പണിചെയ്യുവതിന്നുവേണ്ടി
സൗവർണ്ണപിണ്ഡമുരുക്കിയെടുത്തു നീരിൽ
മുക്കുന്നിതോ തപനമണ്ഡലകൈതവത്താൽ?

ഈ ഭാഗങ്ങളിൽ മറെറാരുവളുടെ ഘനാഭരണഗണക്വാണവും,

ഒന്നും തിരിച്ചറിയുവാനരുതൊട്ടറിഞ്ഞോ-
രൊന്നും കഥിക്കുകയുമില്ല, കഥിച്ചുവെങ്കിൽ
'എല്ലാമസത്യമിതുമല്ലതുമല്ലസത്യം' എന്നോതു-
മിങ്ങനെ മറഞ്ഞതുമുന്നതത്ത്വം.
ഒന്നുള്ളതാണതിനു നാശവുമില്ല, തോട്ട-
ചേന്നൊന്നുമുണ്ടൊരുമഹത്തരശക്തി നില്ലം
സത്താകമാ വലിയശക്തി സമസ്തലോകവി-
ത്താണതിൽ പ്രകൃതിയാൽ കൃതമിപ്രപഞ്ചം.

ഇത്യാദിഭാഗങ്ങളിൽ മൂന്നാമത്തവളുടെ മന്ത്രാക്ഷരമധുരമായ മഞ്ജീരശിഞ്ജിതവുമാണു് നാം കേൾക്കുന്നതു്.

എന്തിനധികം പറയുന്നു? ഈ യുവാവിനു് കാവ്യമണ്ഡലത്തിൽ അസാധ്യമായി ഒന്നുംതന്നെ ഇല്ലായിരുന്നു.

പണിക്കരുടെ ഗദ്യശൈലി പദ്യശൈലിപോലെതന്നെ മനോഹരവും ചൈതന്യപൂർണ്ണവുമായിരുന്നു. അദ്ദേഹം പദ്യത്തെക്കാൾ എത്രയോ കൂടുതൽ ഗദ്യമാണു് എഴുതിയതെങ്കിലും ഗദ്യകൃതികളിൽ വളരെക്കുറച്ചുമാത്രമേ കണ്ടു കിട്ടിയിട്ടുള്ളു. 'മാലതീദേവി' എന്ന കഥ പൊരുളിലും പ്രതിപാദനത്തിലും മനോഹരമാണു്.

പഴമയിൽനിന്നു പുതുമയിലേക്കു് മലയാളസാഹിത്യം അടുത്തകാലത്തു നിർവഹിച്ച സമഗ്രമായ പരിവർത്തനത്തെ ബാലകൃഷ്ണപ്പണിക്കർ എത്ര സാരമായി സഹായിച്ചു എന്നു് അദ്ദേഹത്തിന്റെ കൃതികൾ ശ്രദ്ധാപൂർവം പഠിക്കുന്ന ഏതൊരാൾക്കും ബോദ്ധ്യമാകും. പണിക്കരുടെ ഇരുപത്തഞ്ചുകൊല്ലത്തെ ജീവിതത്തിൽ മററു സാഹിത്യകാരന്മാർ അൻപതോ അറുപതോ കൊല്ലത്തിനകത്തു സമ്പാദിക്കുന്ന ആശയസമൃദ്ധിയും ചിന്താപക്വതയും കലാനിർമ്മാണചാതുരിയും സമാർജ്ജിച്ചു. അങ്ങനെ ചില അത്ഭുതസൃഷ്ടികളുണ്ടു്. ദീർഘായുസ്സിന്റെ നേട്ടങ്ങൾ അല്പായുസ്സിൽ ഒതുക്കുന്നവർ. ആയിരം നക്ഷത്രങ്ങളുടെ പ്രകാശം ഒരു നിമിഷാർദ്ധത്തിൽ സമാഹരിച്ചു പൊലിക്കുന്ന ചില തടിത്തുകൾ. അതിലൊന്നായിരുന്നു ബാലകൃഷ്ണപ്പണിക്കർ. മരണം നിത്യയൗവനത്തിന്റെ മകുടംചാർത്തി അനുഗ്രഹിച്ച ഈ കൈരളീകുമാരൻ നമ്മുടെ ആദരാതിശയത്തെ ഉദ്ദീപിപ്പിച്ചുകൊണ്ടു് സ്മരണയുടെ മണിമണ്ഡപത്തിൽ എന്നാളും വിരാജിക്കും.



ഒരു സംസ്കൃതകവിയെപ്പററി

# കുലശേഖരൻ



വി. ജി. നമ്പൂതിരി, ശിരോമണി

തപതീസംവരണനാടകം മുതലായ കൃതികളുടെ കർത്താവും കേരളത്തിലെ മഹാരാജാവും ഒരു പൂർണ്ണ വിഷ്ണുഭക്തനും ആയിരുന്ന കുലശേഖരപ്പെരുമാളും അദ്ദേഹത്തിൻെറ കൃതികളും ആണ് ഈ ലേഖനത്തിലെ പ്രതിപാദ്യം.

## കുലശേഖരൻെറ സംസ്കൃത കൃതികൾ

തപതീസംവരണം, സുഭദ്രാധനഞ്ജയം ഇങ്ങിനെ രണ്ടു നാടകങ്ങളും മുകുന്ദമാലാസ്തോത്രവും നമുക്കു കണ്ടുകിട്ടിയിട്ടുള്ള കുലശേഖരനിർമ്മിതങ്ങളായ സംസ്കൃതകൃതികൾ ആകുന്നു. 6 അങ്കങ്ങളിൽ പരിപൂർണ്ണമായിട്ടുള്ള ഒരു ഉത്തമനാടകമാണ് "തപതീസംവരണം." 5 അങ്കങ്ങളുള്ള ഒരു നാടകതല്ലജമാണ് "സുഭദ്രാധനഞ്ജയം." ശിവരാമൻെറ വിചാരതിലകവ്യാഖ്യാനത്തോടുകൂടെ തപതീസംവരണം അനന്തശയനസംസ്കൃതഗ്രന്ഥാവലിയിൽ 11-ാം നമ്പർ ആയിട്ടും, ശിവരാമൻെറ വിവരണവ്യാഖ്യാനത്തോടുകൂടെ സുഭദ്രാധനഞ്ജയം 13-ാം നമ്പർ ആയിട്ടും ബ്രഹ്മശ്രീ മഹാമഹോപാദ്ധ്യായ ത. ഗണപതിശാസ്ത്രികൾ അച്ചടിപ്പിച്ച് പ്രസിദ്ധീകരിച്ചിട്ടുണ്ട്. കാവ്യമാലയുടെ പ്രഥമഗുഛത്തിൽ മുകുന്ദമാലാസ്തോത്രം പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഈ കൃതികളെപ്പററി പ്രത്യേകിച്ച് പറയുന്ന സ്ഥലത്ത് കൂടുതൽ കാര്യങ്ങൾ പറഞ്ഞുകൊള്ളാം. തപതീസംവരണത്തിൻെറ പ്രസ്താവനയിൽനിന്നും "ആശ്ചര്യമഞ്ജരി" എന്ന ഒരു കഥ കുലശേഖരൻ രചിച്ചിട്ടുള്ളതായിട്ട് അറിയുന്നു. ശിവരാമൻെറ വിചാരതിലകത്തിൽ ആശ്ചര്യമഞ്ജരി ഗദ്യകാവ്യത്തിൽപ്പെട്ട ഒരുതരം കാവ്യമാണെന്നു പറഞ്ഞിരിക്കുന്നു. ആശ്ചര്യമഞ്ജരി കണ്ടുകിട്ടീയില്ല.

മഹാകവി ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ കുലശേഖരൻ "വിച്ഛിന്നാഭിഷേകം" എന്ന ഒരു നാടകം രചിച്ചിട്ടുള്ളതായി പറഞ്ഞിരിക്കുന്നു. (വിജ്ഞാനദീപിക 1-ാം ഭാഗം 32-ാം പേജ് നോക്കുക.) ഈ വിച്ഛിന്നാഭിഷേകവും ഇന്നുവരെ കണ്ടുകിട്ടിയിട്ടില്ല. സംസ്കൃതത്തിൽ കണ്ടുകിട്ടിയിട്ടുള്ള തപതീസംവരണം മുതലായ മൂന്നുകൃതികളും കണ്ടുകിട്ടാത്ത ആശ്ചര്യമഞ്ജരി മുതലായ രണ്ടു കൃതികളും ചേർന്ന് ആകെ അഞ്ചുകൃതികൾ കുലശേഖരൻ രചിച്ചിട്ടുണ്ടെന്ന് മേൽവിവരിച്ചഭാഗംകൊണ്ടു സ്പഷ്ടമായല്ലൊ.

## കുലശേഖരനും ഗ്രന്ഥ തിരുവായ്മൊഴിപ്പാട്ടുകളും

തമിഴിൽ ഉള്ള തിരുവായ്മൊഴിയുടെ രചയിതാവ് കുലശേഖര ആഴ്വാർ ആണെന്നും പ്രസ്തുത ആഴ്വാർ കേരളത്തിലെ രാജാവായ കുലശേഖരപ്പെരുമാൾ അല്ലെന്നും ചിലർ പറയുന്നു.

ശ്രീ വടക്കുംകൂർ രാജരാജവർമ്മ രാജാ കേരളീയ സംസ്കൃത സാഹിത്യചരിത്രത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു.

"കുലശേഖരാൾവാർ കേരളരാജാവല്ലെന്നും അയ്യങ്കാർ വർഗ്ഗത്തിൽ ഉൾപ്പെട്ട പരദേശബ്രാഹ്മണനാണെന്നും നിശ്ചയിക്കാം. യോഗി, യോഗിയാർ, സ്വാമിയാർ മുതലായ പദങ്ങളാണ് കേരളത്തിൽ ഭക്തന്മാരെയോ സന്ന്യാസിമാരെയോ ഉദ്ദേശിച്ച് വ്യവഹരിക്കാറുള്ളത്. ആൾവാർ എന്ന തമിഴ് പദം ഉപയോഗിക്കാറില്ല. വില്വമംഗലത്ത് സ്വാമിയാർ, കൊക്കുന്നത്ത് ശിവയോഗി, തയ്ക്കാട്ടുയോഗിയാർ മുതലായവരുടെ പേരു തന്നെ പ്രകൃതത്തിൽ ദൃഷ്ടാന്തം. കുലശേഖരൻ കേരളീയനായിരുന്നുവെങ്കിൽ കുലശേഖരയോഗിയെന്നോ കുലശേഖരയോഗിയാർ എന്നോ അല്ലെങ്കിൽ കുലശേഖരസ്വാമിയാർ എന്നോ അദ്ദേഹത്തെപ്പറ്റി വ്യവഹരിച്ചുവരുമായിരുന്നു. അങ്ങനെ വ്യവഹാരമില്ല. പതിനൊന്നു പ്രസിദ്ധന്മാരായ ആൾവാരന്മാരും പരദേശികൾ ആകുന്നു, ഈ സ്ഥിതിക്ക് കുലശേഖരാൾവാരും അകേരളീയനാകുന്നതാണ് യുക്തം. രാമാനുജമതക്കാർ വേദംപോലെ ബഹുമാനിച്ചു വരുന്ന തിരുവായ്മൊഴിയിൽ കുലശേഖരന്റെ പല കൃതികളും ഉണ്ട്. കുലശേഖരൻ ആദ്യമായി പ്രവചിച്ച വൈഷ്ണവ മതതത്വങ്ങളെ രാമാനുജൻ പിന്നീട് പരിഷ്ക്കരിക്കുകയേ ചെയ്തിട്ടുള്ളു എന്നു കാണുന്നു. ഇതുകൊണ്ട് അദ്ദേഹം വൈഷ്ണവ മതപ്രവർത്തകനെന്നു വരുന്നു. ഈ സംഗതികൾ വിചാരിച്ചാൽ കുലശേഖരൻ അകേരളീയനെന്നുതന്നെ തെളിയും."

"ഇനി കുലശേഖരനെപ്പറ്റി അറിയാവുന്ന കേരളീയർ നന്നേ ചുരുങ്ങുന്നു. അദ്ദേഹം തമിഴ്ദേശീയനായിരുന്നുവെന്ന് സ്ഥാപിക്കുന്നതിനുപോലും ചില തമിഴർ ശ്രമിക്കുന്നുണ്ട്." എന്ന് ഭാഷാസാഹിത്യചരിത്രം രണ്ടാംഭാഗത്തിൽ മി. നാരായണപ്പണിക്കർ പറയുന്ന അഭിപ്രായത്തിൽനിന്ന് രണ്ടു പ്രധാന സംഗതികൾ സ്ഫുടമാകുന്നുണ്ട്. (1) കുലശേഖരാൾവാരെപ്പറ്റി കേരളീയർക്ക് അറിവു കുറയും (2) അദ്ദേഹം തമിഴ്ദേശീയനായിരുന്നുവെന്ന് സ്ഥാപിക്കുവാൻ തമിഴർ ശ്രമിക്കുന്നു. മി. പണിക്കരുടെ അഭിപ്രായം യഥാർത്ഥമാകയാൽ പ്രകൃതത്തിൽ ഇവിടെ കാണിച്ച രണ്ടു സംഗതികളെപ്പറ്റിയും അല്പം ചിന്തിക്കേണ്ടിയിരിക്കുന്നു. കുലശേഖരാൾവാർ കേരളീയനായിരുന്നുവെങ്കിൽ അദ്ദേഹത്തെപ്പറ്റി കേരളീയർക്ക് അറിവു ചുരുങ്ങുന്നതിനും അവതാരപുരുഷന്റെ നിലയിൽ വൈഷ്ണവർ അദ്ദേഹത്തെ ആരാധിക്കുവാനും ഇടയില്ല. തപതീസംവരണം ദിനാടകങ്ങൾ നിർമ്മിച്ചും ചാക്യാരുകൂത്തു മുതലായവ പരിഷ്ക്കരിച്ചും മററും പ്രശസ്തിനേടിയ കുലശേഖരൻ അല്ലെങ്കിൽ ചേരമാൻപെരുമാൾ കേരളത്തിൽ അതിപ്രസിദ്ധനാകയാൽ അദ്ദേഹത്തെപ്പറ്റി കേരളീയർക്ക് വിവരമുണ്ടെന്ന് സ്പഷ്ടമാകുന്നു. വൈഷ്ണവർ ആൾവാരായി ആരാധിക്കുന്ന കുലശേഖരൻ തമിഴർ വിചാരിക്കുന്നതുപോലെ തമിഴ്ദേശീയനാകകൊണ്ടാണ് കേരളീയർക്ക് അദ്ദേഹത്തെപ്പറ്റി വിവരമില്ലാതെ വന്നതു്. ഇപ്രകാരം സംഭവിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. കുലശേഖരാൾവാരെപ്പറ്റി എന്നപോലെ പൊയ്കയാൾവാർ, പൂതത്താൾവാർ, പേയാൾവാർ മുതലായവരെപ്പറ്റിയും കേരളീയർക്കുള്ള ജ്ഞാനം ഏററവും വിരളമാകുന്നു. അതുകൊണ്ട് ആൾവാരായ കുലശേഖരൻ തമിഴ്ദേശീയനും വൈഷ്ണവബ്രാഹ്മണനും എന്ന് വിശ്വസിക്കുന്നതിൽ യാതൊരു അബദ്ധവും ഇല്ല.

## ഇവിടെ എനിക്കു പറയുവാനുള്ളതു്

ഈ അഭിപ്രായത്തോടെ ഞാൻ ഒട്ടും യോജിക്കുന്നില്ല. കുലശേഖരാൾവാരും തപതീസംവരണനാടകാദികർത്താവായ കുലശേഖരരാജാവും ഒരാൾതന്നെയാണു്. ശ്രീ വേദാന്തദേശികർ അദ്ദേഹത്തിന്റെ തമിഴ്പ്രബന്ധത്തിൽ പറയുന്നതു് ഇപ്രകാരമാണു്. "പൊൻപുരൈയും വേർകുലശേകരൻ മാശിപുനർ പൂശത്തെഴിൽ വഞ്ചിക്കളത്തിൽ റോൻറി * * * * തങ്കൾ ഇമ്പമിഗുമെപെരുങ്കുഴ ഉങ്കാണമൺമേലിരുളിരിയ വെൺറട്ടത്തവിളൈയിർ ചൊന്നനൻപൊരുൾതേർതിരുമൊഴിന്തെററൻതുപാട്ടുനൻറാക" ഇതിൽ മാഘമാസത്തിലെ പുണർതം നക്ഷത്രത്തിൽ വഞ്ചിക്കളത്തിൽ കുലശേഖരൻ ജനിച്ചുവെന്നും അദ്ദേഹം 105 തിരുവായ്മൊഴിപ്പാട്ടുകൾ രചിച്ചുവെന്നുമാണല്ലോ പറയുന്നതു്. ഇതിൽപറയുന്ന വഞ്ചിക്കളം കൊടുങ്ങല്ലൂർ സമീപത്തുള്ള തിരുവഞ്ചിക്കളമാണു്. അതിനെത്തന്നെയാണു് മഹോദയപുരം എന്നും പേരുള്ളതു്, തപതീസംവരണാദിനാടകകർത്താവായ കുലശേഖരരാജാവും മഹോദയപുരവാസിയായിരുന്നു. തപതീസംവരണത്തിലും സുഭദ്രാധനഞ്ജയത്തിലും മുകുന്ദമാലയിലും മോക്ഷംപോലും വേണ്ടെന്നും വിഷ്ണുവിൽ അചഞ്ചലയായ ഭക്തി എല്ലാ ജന്മങ്ങളിലും ഉണ്ടായാൽ മതിയെന്നും പറയുന്ന ആ മഹോദയപുരരാജാവായ കുലശേഖരൻ തന്നെയാണു് വിഷ്ണുപരങ്ങളായ തമിഴ്പാട്ടുകളുടെയും കർത്താവായ കുലശേഖരാൾവാർ എന്നു പറയുന്നതു്. ഈ തെളിവുവെച്ചു നോക്കുമ്പോൾ ഏററവും യുക്തമായിരിക്കുന്നു. ശ്രീ വടക്കക്കൂർ രാജരാജവർമ്മരാജാ പറയുന്നതു് കേരളത്തിൽ ഭക്തന്മാരെയോ സന്യാസിമാരെയോ ഉദ്ദേശിച്ചു് ആൾവാർ എന്നു് വ്യവഹരിക്കാറില്ല എന്നാണല്ലോ. അതു ശരിയാണു്. കുലശേഖരനു് ആൾവാർ എന്ന വ്യവഹാരം കേരളത്തിൽ ഇല്ലതന്നെ. അദ്ദേഹത്തിന്റെ വിഷ്ണുഭക്തിരസാകരങ്ങളായ തമിഴ്പാട്ടുകളുടെ വൈഭവം നിമിത്തം ഒരു അസാധാരണ വിഷ്ണുഭക്തൻ എന്ന നിലയിൽ അദ്ദേഹത്തെ ആൾവാർ എന്നു് പിൽക്കാലത്തെ തമിഴർതന്നെയായിരിക്കും വ്യവഹരിച്ചുവന്നതും. അതുകൊണ്ടു തന്നെയാണു് കുലശേഖരപ്പെരുമാൾ എന്നല്ലാതെ കുലശേഖരാൾവാർ എന്നു് കേരളീയരുടെ ഇടയിൽ അദ്ദേഹത്തിനു് പ്രസിദ്ധിയില്ലാതെ വന്നതും. അപ്പോൾ എന്റെ വാദത്തിൽനിന്നും കുലശേഖരരാജാവും കുലശേഖരാൾവാരും ഒരാൾതന്നെയാണെന്നും അദ്ദേഹത്തിനു് കേരളത്തിൽ കുലശേഖരാൾവാർ എന്നു് പ്രസിദ്ധിയില്ലാത്തതുകൊണ്ടു് കുലശേഖരാൾവാർ എന്ന നിലയിൽ അദ്ദേഹത്തെ അറിയുന്ന കേരളീയർ ചുരുങ്ങിയാലും അദ്ദേഹം കുലശേഖരപ്പെരുമാൾ എന്ന നിലയിൽ കേരളത്തിൽ പ്രസിദ്ധനായിത്തന്നെയാണിരിക്കുന്നതെന്നും തമിഴരുടെ ഇടയിൽ ആൾവാർ എന്ന നിലയിൽ പ്രസിദ്ധനായിരിക്കുന്നതിനും യുക്തിയുണ്ടെന്നും സ്പഷ്ടമായല്ലോ. ഒരു മഹാവിഷ്ണുഭക്തനാണെങ്കിലും ഒരു സന്യാസിയുടെ നിലയിൽ അല്ലാതെ ഒരു മഹാരാജാവെന്ന നിലയിൽ ഇരുന്നതുകൊണ്ടാണു് കേരളത്തിൽ അദ്ദേഹത്തിനു് യോഗിയെന്നോ മററോ ഉള്ള വ്യവഹാരം ഇല്ലാതെവന്നതും. വൈഷ്ണവർക്കു് അവതാരപുരുഷനെന്ന നിലയിൽ ആരാധിക്കത്തക്കവണ്ണം കുലശേഖരരാജാവു് ഒരു തികഞ്ഞ വിഷ്ണുഭക്തനാണു്. ഒരു വിഷ്ണുഭക്തനെ ആരാധിക്കുന്നതിൽ വൈഷ്ണവർ ദേശകാലാദികൾ നോക്കുമെന്നു എനിക്കു തോന്നുന്നില്ല. അതുകൊണ്ടു് കുലശേഖരൻ ആദ്യമായി പ്രവചിച്ച വൈഷ്ണവതത്വങ്ങളെ രാമാനുജൻ പരിഷ്ക്കരിച്ചതുകൊണ്ടും അവതാരപുരുഷന്റെ

നിലയിൽ വൈഷ്ണവർ ആരാധിക്കുന്നതു കൊണ്ടും അദ്ദേഹം കേരളീയനല്ലെന്നു പറയേണ്ടതായിവരുന്നില്ല. കുലശേഖരാഴ്വാർ തമിഴ്നാട്ടിൽ എവിടെയെങ്കിലും ജനിച്ചതായ ഒരാളായിരുന്നുവെങ്കിൽ തമിഴർക്ക് അദ്ദേഹത്തെ തമിഴ്നാട്ടുകാരനാക്കുവാൻ വല്ലപ്രയാസവും വേണ്ടി വരുമോ? വാസ്തവത്തിൽ കുലശേഖരൻ ഒരു തമിഴനല്ലെങ്കിലും തമിഴർ ആരാധിച്ചുവരുന്ന അദ്ദേഹം അന്യനാട്ടുകാരനെന്നു പറയുവാൻ തമിഴർക്ക് അല്പം വിഷമമുള്ളതുകൊണ്ടാണ് അവർ അദ്ദേഹത്തെ തമിഴ്നാട്ടുകാരനാക്കുവാൻ ശ്രമിക്കുന്നതു്. അതുകൊണ്ടു് കുലശേഖരാഴ്വാരും കുലശേഖരരാജാവും രണ്ടു പേരാണെന്നു പറയുവാൻ മതിയായ തെളിവു യാതൊന്നുമില്ലാത്തതുകൊണ്ടും ശ്രീ വേദാന്തദേശികരുടെ തമിഴ് പ്രബന്ധവും മററു യുക്തികളും കുലശേഖരാഴ്വാരും കുലശേഖരപ്പെരുമാളും ഒരാൾതന്നെയാണെന്നു തെളിയിക്കുന്നതുകൊണ്ടും തപതീസംവരണാദി നാടകകർത്താവായ കുലശേഖരൻതന്നെയാണ് 105 തിരുവാമൊഴിപ്പാട്ടുകളുടെയും കർത്താവു് എന്നു് സ്പഷ്ടമാണു്.

## കുലശേഖരന്റെ കാലം

കുലശേഖരൻ ക്രി. പി. നാലാംശതാബ്ദത്തിന്റെ പൂർവ്വാർദ്ധത്തിൽ ജീവിച്ചിരുന്ന ആളാണെന്നു് ശ്രീ വടക്കുംകൂർ രാജരാജവർമ്മരാജാ അദ്ദേഹത്തിന്റെ കേരളീയസംസ്കൃത സാഹിത്യചരിത്രം ഒന്നാം ഭാഗത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

ക്രി. പി. ഏഴാംശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്നുവെന്നു് നിർണ്ണയിക്കപ്പെട്ടിട്ടുള്ള ആചാര്യദണ്ഡിയെ കുലശേഖരൻ തപതീസംവരണത്തിൽ സ്മരിച്ചിരിക്കുന്നതുകൊണ്ടു് ആചാര്യദണ്ഡിക്കു ശേഷമല്ലാതെ കുലശേഖരൻ ഇരുന്നിരിക്കാൻ തരമില്ലല്ലോ. അതുകൊണ്ടു് ക്രി. പി. നാലാംശതാബ്ദത്തിൽ കുലശേഖരൻ ജീവിച്ചിരുന്നുവെന്നു പറയുന്നതു് യുക്തിയുക്തമല്ല.

ക്രി: വ: 766-ലൊ 767-ലൊ കുലശേഖരൻ ജനിച്ചുവെന്നും അദ്ദേഹം 67 വർഷം ജീവിച്ചിരുന്നു് ക്രി: വ: 844-ൽ ചരമഗതിയെ പ്രാപിച്ചുവെന്നും പ്രസിദ്ധജ്യോതിഷികനായ സ്വാമിക്കണ്ണുപിള്ള അഭിപ്രായപ്പെടുന്നതായി ടി. ഗോപിനാഥറാവു പറയുന്നതിനോടു് വിജ്ഞാനദീപികാകാരനായ മഹാകവി ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ യോജിച്ചിരിക്കുന്നു. ഇവിടെ ഒരു ചോദ്യം വരുന്നു. ക്രി: പി: പത്താംശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്നുവെന്നു് നിർണ്ണയിക്കപ്പെട്ടിട്ടുള്ള ധനികന്റെ ദശരൂപകത്തെ കുലശേഖരന്റെ സമകാലികനായ തപതീസംവരണധ്വനിവ്യാഖ്യാനകാരൻ "നാടകനായകലക്ഷണം സർവ്വം ദശരൂപകേ ദ്രഷ്ടവ്യം" എന്ന വാക്യംകൊണ്ടു് സ്മരിച്ചിരിക്കെ ധനികനു ശേഷമല്ലാതെ കുലശേഖരനും ജീവിച്ചിരിക്കാൻ തരമില്ല എന്നു കിട്ടുന്നു. അപ്പോൾ കുലശേഖരൻ ക്രി: പി: എട്ടിന്റെ ഉത്തരാർദ്ധത്തിലും ഒമ്പതിന്റെ പൂർവ്വാർദ്ധത്തിലും ആയിട്ടു് ജീവിച്ചിരുന്നുവെന്നു പറയുന്നതു് യുക്തമാണോ എന്നതാണു് ആ ചോദ്യം. ഇവിടെ വിജ്ഞാനദീപികാകാരൻ രണ്ടു സമാധാനങ്ങൾ പറയുന്നു. (1) ധ്വനിവ്യാഖ്യാനഗ്രന്ഥം നോക്കിയപ്പോൾ "നാടകനായകലക്ഷണം സർവ്വം ദശരൂപകേ ദ്രഷ്ടവ്യം" എന്ന ഭാഗം ഗ്രന്ഥത്തിൽ ആരോ പിന്നീടു് എഴുതിച്ചേർത്തതായിട്ടാണു് തോന്നിയതു്. അതുകൊണ്ടു് ആ ഭാഗം ധ്വനിവ്യാഖ്യാതാവിന്റെയല്ല. (2) അഥവാ കേരളീയരിൽ വല്ലവ

ത്തം ദശരൂപകം എഴുതിയിട്ടുണ്ടാകാം. അതിനെ ആയിരിക്കാം ധ്വനിവ്യാഖ്യാനകാരൻ സ്മരിച്ചിരിക്കുന്നതു്. ഇവിടെ ഒരു സംഗതി മനസ്സിലാക്കേണ്ടതുണ്ടു്. ധ്വനിവ്യാഖ്യാനഗ്രന്ഥം ഞാൻ നോക്കി. അതിൽ പിന്നീടെഴുതിച്ചേർത്ത ഒരു ഭാഗമാണു് ദശരൂപകത്തെ സ്മരിക്കുന്നഭാഗം എന്നു പറയുവാൻ ആർക്കും സാധിക്കയില്ല. കേരളീയരിൽ ഒരാൾ ദശരൂപകം രചിച്ചതായിട്ടും അറിവില്ല. അതുകൊണ്ടു് വിജ്ഞാനദീപികാകാരൻെറ സമാധാനങ്ങൾ രണ്ടും ചിന്തനീയങ്ങളാകുന്നു.

കുലശേഖരൻ ക്രി: പി: എട്ടാംശതകത്തിൻെറ ഉത്തരാർദ്ധത്തിലും ഒമ്പതാം ശതാബ്ദത്തിൻെറ പൂർവാർദ്ധത്തിലും ആയിട്ടാണു് ജീവിച്ചിരുന്നതു് എന്ന അഭിപ്രായം ശരിയാണു്. അതിനു വേറെയും തെളിവുണ്ടു്. മുൻപറഞ്ഞ ചോദ്യത്തിനു് ശരിയായ ഉത്തരം ഇതാണു്—'നാടകനായകലക്ഷണം സർവ്വദശരൂപകേ ദ്രഷ്ടവ്യം' എന്നു് സ്മരിക്കപ്പെട്ടിരിക്കുന്ന ദശരൂപകം ഭരതനാട്യശാസ്ത്രത്തിൻെറ പതിനെട്ടാം അദ്ധ്യായമാണു്. ഈ അദ്ധ്യായത്തിനു് ദശരൂപകം എന്നു് പ്രസിദ്ധിയുണ്ടെന്നു് "ദശരൂപകനിർണ്ണയമപി" എന്നും "ഇതി * * ............അഭിനവഭാരത്യാം ദശരൂപകവിധാനം നാമാഷ്ടാദശോഽദ്ധ്യായഃ സമാപ്തഃ" എന്നും ആചാര്യാഭിനവഗുപ്തൻ ഭരതനാട്യശാസ്ത്രവ്യാഖ്യാനത്തിൽ പറയുന്നതുകൊണ്ടു് സ്പഷ്ടമാകുന്നു. ഈ പ്രസിദ്ധിവെച്ചുകൊണ്ടുതന്നെയായിരിക്കണം ധനികനും തൻെറ ഗ്രന്ഥത്തിനു് ദശരൂപകം എന്നു് പേർകൊടുത്തതു്—

പെരുമാൾവാഴ്ച ക്രി: പി: നാലാംശതാബ്ദത്തിനിപ്പുറം ഉണ്ടായിട്ടില്ല. അതുകൊണ്ടു് കുലശേഖരനെ ക്രി. പി. നാലാം ശതാബ്ദത്തിലേയ്ക്കു് കൊണ്ടുപോവുകയാണു് ശ്രീ. വടക്കുംകൂർ രാജരാജവർമ്മരാജാ ചെയ്തതു്. എന്നാൽ ഈ കുലശേഖരൻ പെരുമാൾ വാഴ്ചക്കാലത്തുള്ള ഒരു കുലശേഖരപ്പെരുമാളല്ലെന്നു് ഉപരിസ്പഷ്ടമാകുന്നുണ്ടു്. അതുകൊണ്ടു് ഇദ്ദേഹത്തെ ക്രി: പി. നാലാം ശതാബ്ദത്തിലേയ്ക്കു് വലിച്ചുകൊണ്ടുപോകേണ്ട എന്നാണു് എൻെറ അഭിപ്രായം.

## കുലശേഖരൻെറ കാലത്തിനു് പ്രത്യക്ഷമായ തെളിവു്

കുലശേഖരൻെറ സമകാലികനായ ധ്വനിവ്യാഖ്യാനകാരൻ ധ്വനിവ്യാഖ്യാനത്തിൻെറ അവതാരികാഭാഗത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു—കാലേഥേതി വർത്തമാനേ കസ്മിംശ്ചിദഹനി പ്രാതരുത്ഥായ ചൂർണ്ണികാസരിദ്വാരി അനുഷ്ഠിതപൂർവ്വസന്ധ്യനദ്ദിഷ്ടപരമേശ്വരമണ്ഡലസ്ഥ പരമപുരുഷേണ പ്രാപ്താത്മമന്ദിരാളിന്ദദേശപ്രക്ഷാളിതകരചരണേന ഹസന്തികാദ്യൽകൃശാനുശമതശീതരുഗ്ണേന ജപധ്യാനപരേണ മയാ കേരളേശ്വരവചനകാരീ കശ്ചിൽബ്രഹ്മബന്ധുഃ സമലക്ഷ്യത—ഈ വാക്യം തുടങ്ങുന്നതിനുമുമ്പു് വർഷർത്തു വർണ്ണനാപരമായ അല്പഭാഗമുണ്ടു്. അതു കഴിഞ്ഞതാണു് "കാലേഥേതി വർത്തമാനേകസ്മിംശ്ചിദഹ്നി" എന്നു തുടങ്ങുന്നതു്. "അഥതസ്മിൻകാലേ" എന്നോ "കാലേതസ്മന്നിഥ" എന്നോ വാക്യം തുടങ്ങാതെ അവസാനത്തിൽ "ഇതി" ശബ്ദം ചേർത്തു് "കാലേഥേതി" എന്നു തുടങ്ങുന്നതുകൊണ്ടു് "കാ, ലേ, ഥ" എന്ന ഭാഗംകൊണ്ടു് വ്യാഖ്യാതാവു് അന്നത്തേ കാലത്തേയാണു് കുറിക്കുന്നതെന്നു കിട്ടുന്നു. പണ്ടു് നർമ്മദാനദിയുടെ തെക്കുഭാഗത്തു് ശതാബ്ദവും വടക്കുഭാഗത്തു് വിക്രമാബ്ദവും പ്രചരിച്ചിരുന്നതായി പ്രസിദ്ധിയുള്ളതുകൊണ്ടു് ഗതവത്സരാത്മകോളംബവർഷത്തിൽ

# ഭാരതീയ ഗ്രന്ഥശാലകൾ



## മുസ്ലീം കാലഘട്ടം

എം. തോമസ്, M. A., L. T.

മുൻപു പറഞ്ഞതുപോലെ പുരാതനം ചില സൂചനകൾ മാത്രമേ നമുക്ക് ഭാരതീയഗ്രന്ഥശാലകളെപ്പററി ലഭിച്ചിട്ടുള്ളൂ. അതിലധികം വസ്തുതകളും ഉണ്ടായിരിക്കാനിടയില്ല. നമ്മുടെ പൂർവികർ ഗ്രന്ഥസംരക്ഷണകൃത്യത്തിൽ തുലോം വിമുഖരായിരുന്നു. അതിനു കാരണം വരമൊഴിക്ക് വേണ്ടവിധം ജനസമ്മതി ലഭിക്കാതിരുന്നതാണെന്നു തോന്നുന്നു. മഹമ്മദീയഭരണകാലഘട്ടംവരെ അധികമൊന്നും ഈ വിഷയത്തിൽ പ്രവർത്തിക്കുന്നതിന് ഭാരതീയർക്ക് ഇടയായിട്ടില്ല. കാരണങ്ങൾ താഴെപ്പറയുന്നവയാകാം. ഒന്നാമതായി വരമൊഴി അതിപ്രാചീനമാണ്. ഭാരതത്തിലെന്നു സമ്മതിച്ചാൽതന്നെയും അതിൽനിന്നും ഗ്രന്ഥശാലകൾ വ്യവസ്ഥിതങ്ങളായിത്തീർന്നുവെന്ന് സിദ്ധമാകുന്നില്ല, നമുക്കു ലേഖനവിദ്യ വശമായകാലത്തും രേഖപ്പെടുത്തുന്നതിനനുയോജിച്ച സാധനങ്ങൾ ലഭിക്കാതിരുന്നു. ഉത്തമസാമഗ്രികൾ ഉണ്ടായിരുന്നെങ്കിൽതന്നെയും വിജ്ഞാനം സ്മൃതിയിലടക്കം ചെയ്യണമെന്നാഗ്രഹിച്ച നമ്മുടെ പണ്ഡിതന്മാർ അതിന് ലിപിരൂപം നൽകുന്നതിൽ അശ്രദ്ധരായിരുന്നതാനും. പോരെങ്കിൽ വിജ്ഞാനം ഇതരർക്ക് പകർന്നുകൊടുക്കാതെ സ്വയം സൂക്ഷിക്കണമെന്നു കരുതിയ സങ്കുചിതബുദ്ധികളുടെ കുത്തകയാ

---

സഭാസ്ഥാനം" ചേർത്ത് കേരളീയർ ശകാബ്ദം വരുത്താറുള്ളതുകൊണ്ടും "കാലേഥ" എന്ന സംഖ്യ കേരളത്തിൽ അന്ന് നിലവിലിരുന്നിരുന്ന ശകവർഷത്തെയാണ് കാണിക്കുന്നതെന്ന് ഊഹിക്കാം. അപ്പോൾ 73-ാം ശകവർഷത്തിന് സമാനമായ 809-ാമത്തെ ക്രി. വർഷത്തിൽ ആണ് ധ്വനി വ്യാഖ്യാനകാരൻ കുലശേഖരദൂതനായ ബ്രാഹ്മണനെ കണ്ടതെന്നു കിട്ടുന്നു. അതുകൊണ്ട് കുലശേഖരനും ക്രി: പി: ഒമ്പതാം നൂററാണ്ടിന്റെ പൂർവാർദ്ധത്തിൽ ജീവിച്ചിരുന്നുവെന്ന് സ്പഷ്ടമാകുന്നു.

"ധ്വനിലക്ഷണയുക്താ സാ രചിതാ
നാടകദ്വയീ
ധ്വനിയുക്കാവ്യസരണിഃ ശസ്തേതിപ്രോച്യ
തേ ബുധൈഃ"

എന്ന് കുലശേഖരൻ ധ്വനിവ്യാഖ്യാനകാരനോട് ധ്വനിയെക്കുറിച്ചു പറയുന്നതുകൊണ്ട് ക്രി: പി: ഒമ്പതാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന ധ്വനികാരനായ ആനന്ദവർദ്ധനാചാര്യരേക്കാൾ കുറെ അർവാചീനനായിരിക്കണം കുലശേഖരൻ എന്നു ശങ്കിക്കുന്നതും ശരിയല്ല. എന്തുകൊണ്ടെന്നാൽ ആനന്ദവർദ്ധനൻതന്നെ ധ്വനിയല്ലെന്നു ചിലർ പറഞ്ഞുവെന്നും ധ്വനിയെന്നു പറയുന്നതും ഭാക്തമാണെന്നു ചിലർ പറഞ്ഞുവെന്നും മററും പറഞ്ഞിട്ടുള്ളതുകൊണ്ടും അദ്ദേഹത്തിനുമുമ്പും ധ്വനിയുക്തമായ കാവ്യം നല്ലതാണെന്നും അല്ലെന്നും ഉള്ള വാദം നിലനിന്നിരുന്നുവെന്ന് സ്പഷ്ടമാണ്.

(തുടരും)



യും തീൻറ. ക്ഷത്രിയരുടെ കൈവശത്തുനിന്നും വേദസംഹിതകൾ പുരോഹിതവർഗ്ഗത്തിലേക്ക് സംക്രമിച്ചു. സ്വവർഗ്ഗക്കാർക്കു വേണ്ടിമാത്രം അവർ പ്രബോധനം നൽകുവാനും തുടങ്ങി. ഇതരജാതിക്കാരുടെ സകല പഠനസംരംഭങ്ങളേയും വിലക്കി. കൈയ്യെഴുത്തു താളിയോലഗ്രന്ഥങ്ങൾസൂര്യരശ്മിപോലും തട്ടാതെ ബ്രാഹ്മണരുടെ ഉള്ളറകളിൽതന്നെ സ്ഥിരവാസം തുടങ്ങി. മേൽപ്പറഞ്ഞ കാരണങ്ങൾകൂടാതെ നമ്മുടെ രാജാക്കന്മാരേയും പ്രഭുക്കന്മാരേയും രാജസദസ്സുകളിൽ പണ്ഡിതന്മാരും സരസന്മാരുമായ വിദ്വജ്ജനങ്ങൾ എപ്പോഴും വലയംചെയ്തിരുന്നതുകൊണ്ട് ഗ്രന്ഥശാലകൾ സ്ഥാപിക്കണമെന്ന ആകാംക്ഷ അവർക്കു ഉണ്ടായില്ല.

മുൻപറഞ്ഞ പരിതസ്ഥിതികളിൽ വിദ്യാദായകങ്ങളായ ഗ്രന്ഥശാലകൾ തഴച്ചു വളരുന്നതിന് ഇടയില്ലല്ലോ. മുഹമ്മദീയാഗമനത്തിനു മുൻപുള്ള ഗ്രന്ഥശാലകൾ പ്രാചീന സർവകലാശാലകളോടനുബന്ധിച്ചുള്ളവ മാത്രമായിരുന്നു. ഗണ്യമായ വലിപ്പമുള്ള ഗ്രന്ഥശാലകൾ ഇല്ലായിരുന്നുവെന്നുതന്നെ പറയാം. അലക്സാണ്ഡ്രിയാ നഗരത്തിനോ, അസ്സീറിയാരാജ്യത്തിനോ ഉണ്ടായിരുന്നവിധത്തിലുള്ള ഗ്രന്ഥശാലകൾ മുഹമ്മദീയ ചരിത്രകാലഘട്ടത്തിനുമുൻപു വരെ നമുക്കുണ്ടായിരുന്നുവെന്ന് അഭിമാനംകൊള്ളാൻ യാതൊരുവഴിയുമില്ല. ഒരുത്തമ ദിവ്യസാഹിത്യസമ്പത്ത് നമുക്കുണ്ടായിരുന്നു. പക്ഷേ ഗ്രന്ഥശാലാവിഷയത്തിൽ നിഷ്പ്രഭമായിരുന്നുഈ പ്രാകൃതകാലഘട്ടം. മുഹമ്മദീയാക്രമണത്തോടുകൂടി ജീവനെ ഭയന്ന് പണ്ഡിതന്മാരായ പല ആളുകൾ നേപ്പാളം, ടിബററ്, ഈ ഭാഗങ്ങളിലേയ്ക്കും ആരവല്ലി പർവ്വതപ്രാന്തങ്ങളിലേയ്ക്കും അവരുടെ കൈയ്യെഴുത്തുഗ്രന്ഥങ്ങളുമായ ഓടിരക്ഷിച്ചു. കാഫർമാരുടെ ഗ്രന്ഥങ്ങൾ നശിക്കേണ്ടതാണെന്ന് ആദിമ മുസ്ലീം ആക്രമണക്കാർ കരുതിയതുകൊണ്ട്, പഞ്ചാബ്; ഹിന്ദുസ്ഥാൻ ഈ വീടങ്ങളിലുണ്ടായിരുന്ന ഗ്രന്ഥങ്ങൾ ഭൂരിഭാഗവും എന്നന്നേയ്ക്കുമായി നഷ്ടപ്പെടുകയുംചെയ്തു.

## മുഹമ്മദീയ കാലഘട്ടം

ഈ കാലഘട്ടത്തിൽ സാഹിത്യവും അധ്യയനവും ഒരു പുതുഭാവം പകർന്ന ഗ്രന്ഥശാലകൾക്കും ഒരു നവജീവൻ ലഭിച്ചു. സമത്വസാഹോദര്യങ്ങൾ തികഞ്ഞ ഇസ്ലാംമതം അധ്യായനം സകലക്കുമായി തുറന്നിട്ടുകൊടുത്തു. ഗ്രന്ഥശാലകൾ ജനങ്ങൾക്ക് ഏദ്യസക്കതസ്ഥാപനങ്ങളായി തീർന്നു. ജ്ഞാനസമ്പത്ത് ഏതെങ്കിലും ഒരു പ്രത്യകജ്ജനക്കാരുടെ കുത്തകസാധനമാകുവാൻ ഇസ്ലാംമതം അനുവദിച്ചില്ല. പുരോഹിതവർഗ്ഗത്തിന്റെ അടിമത്വത്തിലലയുന്നതല്ലാ ഇസ്ലാംമതം. അടിമകൾക്കുപോലും വിദ്യാഭ്യാസം ലഭിക്കുന്നതിന് ചില മാർഗ്ഗങ്ങൾ ഉണ്ടായിരുന്നു.

പത്താംശതാബ്ദത്തോടുകൂടി മുഹമ്മദീയാക്രമണം ആരംഭിച്ചു. 11-ാം ശതകത്തിന്റെ ആദ്യഭാഗമായപ്പോഴേക്കും ആക്രമണം അത്യുഗ്രമായിത്തീർന്നു. ആദ്യകാലങ്ങളിലെ ആക്രമണങ്ങൾ തികച്ചും ധ്വംസനപരങ്ങളായിരുന്നു. ക്ഷേത്രങ്ങൾ ഇടിച്ചു പൊടിച്ചു. പൂജാരികളെ യമലോകത്തിലേയ്ക്ക് യാത്രയാക്കി. വിലപിടിച്ച ഗ്രന്ഥങ്ങൾ പലതും അഗ്നിക്കിരയാക്കി. പക്ഷേ ആക്രമണാനന്തരം അവർ സ്ഥിരതാമസമുറപ്പിച്ചതിനുശേഷം അവർ അതുതോളം മതഭ്രാന്ത് കാണിച്ചില്ല. എന്നു മാത്രമല്ലാ, അവർക്ക് പുരോഗമനപരമായ ഒരു പരിപാടിതന്നെയും ഉണ്ടായിരുന്നു. ആ പരിപാടിയിൽ സാഹിത്യം,വി

ദ്യാഭ്യാസം, ഗ്രന്ഥശാലകൾ എന്നിവയുടെ സംരക്ഷണവും ഉൾപ്പെട്ടിരുന്നു. ഭാരതത്തിന്റെ സംസ്കാരപരമായ ചരിത്രത്തിൽ വിശിഷ്യാ ഗ്രന്ഥശാലാരംഗങ്ങളിൽ അവർ ചെയ്തിട്ടുള്ള പ്രത്യേക സേവനങ്ങൾക്ക് ധാരാളം തെളിവുകളുണ്ട്. സാധാരണ പാണ്ഡിത്യാഭിവൃദ്ധിക്ക് നൽകുന്ന രാജകീയസഹകരണം കൂടാതെ രണ്ടുവിധത്തിലാണ് വിജ്ഞാനരംഗത്തുള്ള അവരുടെ സേവനങ്ങൾ. അവയിലൊന്ന് സാമാന്യ ജനങ്ങളുടെയിടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്ക എന്നുള്ളതും രണ്ടാമത്തേത് ഗ്രന്ഥശാലാസ്ഥാപനവും ആയിരുന്നു. മുഹമ്മദീയ വിദ്യാലയങ്ങൾ ആർക്കും തുറന്നുകൊടുത്തിരുന്നു. അടിമകൾക്കുപോലും. രണ്ടുതരത്തിലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളായിരുന്നു അവക്കുണ്ടായിരുന്നത്. ‘മക്തബു’കൾ എന്നറിയപ്പെട്ട പ്രാഥമിക വിദ്യാഭ്യാസ സ്ഥാപനങ്ങളും, ‘മദ്രസാകൾ, എന്നറിയപ്പെട്ട ഉപരിവിദ്യാഭ്യാസം നൽകിയിരുന്ന കലാലയങ്ങളുമായിരുന്നു അവ. ഓരോ മുഹമ്മദീയപ്പള്ളിയോടുമനുബന്ധിച്ച് നടത്തിവന്ന ചുരുക്കം ചില ചെറിയ സ്ഥാപനകളൊഴിച്ച് മറ്റെല്ലാം സ്വതന്ത്രസ്ഥാപനങ്ങളായി നിലകൊണ്ടു. മക്തബിൽ നൽകിയിരുന്നതു് വെറും പ്രാഥമികരൂപത്തിലുള്ള അഭ്യസനം മാത്രമായിരുന്നു. വായന, എഴുത്ത്, ഖുർആൻ ഹൃദിസ്ഥമാക്കുക എന്നിവയായിരുന്നു പ്രധാനമായവ. ‘മദ്രസാ’കളിലെ പഠനക്രമം കൂടുതൽ വൈവിധ്യമുള്ളതും ഉയർന്നതുമായിരുന്നു. ഭാഷാപഠനം, വ്യാകരണം, സാഹിത്യം, പ്രഭാഷണം, തർക്കശാസ്ത്രം, തത്വജ്ഞാനം വൈദികശാസ്ത്രം, ചരിത്രം, നിയമം, പ്രകൃതിശാസ്ത്രങ്ങൾ കലാപരവും തൊഴിൽപരവുമായ വിദ്യകൾ, ചിത്രലിപികൾ, സംഗീതം, ചിത്രമെഴുത്ത് എന്നു തുടങ്ങി പല വിഷയങ്ങളും അവിടെ പഠിപ്പിക്കുന്നുണ്ടായിരുന്നു. ചില “മദ്രസാകളി”ൽ ഒരധ്യാപകൻ മാത്രവും മററു പലതിൽ ഒന്നിലധികം അധ്യാപകന്മാരും കൂടുതൽ വിദ്യാർത്ഥികളും ഉണ്ടായിരുന്നു. അറബിഭാഷയിലാണ് പഠിപ്പിച്ചുവന്നിരുന്നതു്. പേർഷ്യൻ, തുർക്കി, സംസ്കൃതം ഉർദു മുതലായവയും അവിടെ പഠിപ്പിക്കുവാൻ സൌകര്യങ്ങൾ നൽകിവന്നു. ചില സ്ഥാപനകൾക്ക് നല്ല മൂലധനമുണ്ടായിരുന്നതുകൂടാതെ പല വേതനങ്ങൾ സംഭാവനയായി നൽകുകയും ചെയ്തുവന്നു. ഈ രീതിയിൽ ഒരു ജനകീയ വിദ്യാഭ്യാസംതന്നെ പ്രചാരത്തിലെത്തി. രാജാക്കന്മാർതന്നെ ഈ സ്ഥാപനകളെ പ്രോത്സാഹിപ്പിച്ചു. മുഹമ്മദീയ ചക്രവർത്തിമാർ ഹൈന്ദവഗ്രന്ഥങ്ങൾപോലും തർജ്ജിമചെയ്ത് വിജ്ഞാനവർദ്ധനക്ക് ശ്രമിച്ചിട്ടുണ്ട്. ഉദാഹരണമായി “കലീലാദമനം,, എന്ന ഗ്രന്ഥം പേർഷ്യൻ ഭാഷയിലേക്ക് “അൻവാരിസാഹേലി” എന്ന പേരിൽ തർജ്ജിമ ചെയ്യപ്പെട്ടു. അടിമവംശജരായ ദില്ലിസുൽത്താന്മാരുടെ രാജകീയ സഹായം പല കോളേജുകൾക്കു ലഭിച്ചതുകൂടാതെ പല സാഹിത്യസംഘങ്ങളും അവർ മുഖാന്തിരം വളർന്നുവന്നിട്ടുണ്ട്. ജലാലുദീൻ കിൽജി തന്റെ ഗ്രന്ഥശാലാധികാരിയായി ഒരു വലിയ തുക ശമ്പളം കൊടുത്ത് അമീർ കുഷ്റു എന്ന പ്രശസ്ത പണ്ഡിതനെ “ഖുർആൻസൂക്ഷിപ്പുകാരൻ” എന്ന വേറൊരു ബഹുമതിയും കൂട്ടിച്ചേർത്ത് നിയമിച്ചിരുന്നു. അമീർ കുഷ്റുവിന് പ്രഭുപദംപോലും നൽകി. 1923–ൽ നാടടപ്പിച്ച് അഖെൽ റാററി എന്നാവർത്തിക്കാൻ ലൈബ്രറിയുടെ ഗ്രന്ഥശാലാധികൃതനെ മാർപാപ്പായായി സ്ഥാനമഹിമ നൽകിയതൊഴിച്ചാൽ അമീർ കുഷ്റുവിന് നൽകിയതുപോലെയുള്ള ബഹുമതി ഒരു ഗ്രന്ഥശാലാധികൃതനും ഒരിടത്തും നൽകിയിട്ടുള്ളതായി രേഖയില്ല.

ഒരു വലിയ പണ്ഡിതനായിരുന്ന സുൽത്താൻ മുഹമ്മദ്ബിൻ തഗ്ളക്ക് വിദ്യാ

ന്മാരെ ഒരു സാഹിത്യസമാജത്തിന്റെ അംഗങ്ങളായി പ്രോത്സാഹിപ്പിച്ചുവെന്നു് കാണുന്നുണ്ടു്. എന്നാൽ മുഗൾചക്രവർത്തിമാർക്കു് മുൻപു് ദില്ലി ഭരിച്ചിരുന്നവരിൽവെച്ചു ഈ വിഷയത്തിൽ അത്യധികം ശ്രേഷ്ഠനായിട്ടുള്ളതു് ഫീറോസ്ഷാ ടോഗ്ളക്കു് സുൽത്താനാണു്. ഒരു പണ്ഡിതനും പണ്ഡിതന്മാരെ പ്രോത്സാഹിപ്പിച്ചിരുന്ന ദേഹവുമായിരുന്നു ആ ഭരണകർത്താവു്. വിദേശങ്ങളിൽനിന്നുപോലും വിദ്വാന്മാരെ സ്വാഗതം ചെയ്തു് വരുത്തി അവരുടെ താമസസൌകര്യങ്ങൾക്കായി ഗ്രേപ്പ്പാലസ് എന്ന പേരിലുള്ള ഒരു കൊട്ടാരംതന്നെ പ്രത്യേകം സജ്ജമാക്കിക്കൊടുത്തു. നാഗർകോട്ടിലെ പ്രസിദ്ധക്ഷേത്രത്തിൽ ഒരൊന്നാന്തരം സംസ്കൃതഗ്രന്ഥശാലയുണ്ടെന്നു മനസ്സിലാക്കി അവയിൽ ചിലതു് പേർഷ്യൻ ഭാഷയിലേക്കു് തർജ്ജിമ ചെയ്യുന്നതിനു ഹൈന്ദവശാസ്ത്രിമാരെ അദ്ദേഹം നിയമിച്ചു. വിദ്വാന്മാർക്കു് അദ്ദേഹം പെൻഷൻ കൊടുത്തുവന്നു. താൻ പുതുതായി സ്ഥാപിച്ച ഫിറോസ്ബാദ് സാഹിത്യശ്രമങ്ങൾക്കും അടിമവിദ്യാഭ്യാസത്തിനും കേൾവികേട്ട ഒരു നഗരമായി. 8000 ബാലന്മാരെ എപ്പോഴും പഠിപ്പിക്കുന്നതിനു് വേണ്ട സൌകര്യങ്ങൾ ചെയ്തുകൊടുത്തിരുന്നതായിട്ടാണു് അറിവു്. അവരുടെ പ്രധാന കർത്തവ്യം കൈയെഴുത്തു ഗ്രന്ഥങ്ങളുടെ പ്രതികൾ പകർത്തിയെഴുതുക എന്നതായിരുന്നു. മുപ്പതോളം കോളെജ്കൾ അദ്ദേഹം സ്ഥാപിച്ചിട്ടുള്ളതായി പറയപ്പെടുന്നു. പക്ഷേ അവയിൽ പലതും അധികകാലം നിലനിൽക്കുന്നതിനു സാധിച്ചിട്ടില്ലായെന്നാണു് തോന്നുന്നതു്. അദ്ദേഹത്തിന്റെ ഭരണകാലത്തിനുശേഷം ഉടനെയാണല്ലോ തൈമൂറിന്റെ ഇൻഡ്യൻ ആക്രമണവും അതുമൂലമുള്ള നാശങ്ങളും സംഭവിച്ചിട്ടുള്ളതു്.

ദില്ലി സാമ്രാജ്യത്തിലെ സുൽത്താന്മാർ മാത്രമല്ല, അവരിൽ കുറഞ്ഞ നിലയിലുള്ള മഹമ്മദീയ രാജാക്കന്മാരും പ്രഭുക്കന്മാർപോലും വിദ്യാഭ്യാസവിഷയത്തിലും ഗ്രന്ഥശാലാപ്രവർത്തനത്തിലും ഉത്സാഹം പ്രദർശിപ്പിച്ചിട്ടുണ്ടു്. ഉദാഹരണമായി ബാഹ്മിനിവംശജനായ അഹമ്മദുനഗരരാഷ്ട്രത്തിലെ വിഖ്യാതമന്ത്രിയായിരുന്ന മുഹമ്മദ്ഗവാന്റെ പ്രത്യേകപരിശ്രമവും സഹായവുംകൊണ്ടു ഒരു ഒന്നാന്തരം ഗ്രന്ഥശാല സ്ഥാപിക്കുന്നതിനിടയായിട്ടുണ്ടു്. ഒരു കവിയായിരുന്ന അദ്ദേഹത്തിന്റെ പദ്യങ്ങളിൽ ചിലതു് ഡെക്കാണിലുള്ള ചില ഗ്രന്ഥശാലകളിൽ ഇപ്പോഴും കാണാവുന്നതാണു്. പണ്ഡിതന്മാർക്കുവേണ്ടിയും പള്ളികൾക്കുവേണ്ടിയും ഗ്രന്ഥശാലകൾക്കുവേണ്ടിയും പണം വ്യയം ചെയ്തിരുന്ന അദ്ദേഹത്തിനു് മരിക്കുന്ന സമയത്തു് കാര്യമായ സമ്പാദ്യം യാതൊന്നുമില്ലായിരുന്നു. ആദിൽഷായി സുൽത്താന്മാർക്കും ഒരു നല്ല ഗ്രന്ഥശാല ബീജപ്പൂരിൽ ഉണ്ടായിരുന്നു. അതിൽ പല ഗ്രന്ഥങ്ങളും മുഗൾ ചക്രവർത്തി അറംഗ്സീബ് ബീജപ്പൂർ ആക്രമിച്ച അവസരം കടത്തിക്കൊണ്ടുപോയെങ്കിലും ബ്രിട്ടീഷ്ശില്പവിദഗ്ദ്ധനായ ഫെർഗ്ഗുസ്സൺ 19-ാംശതകത്തിൽ ആ സ്ഥലം സന്ദർശിച്ചപ്പോൾ ഒരു കാലത്തു് ഒരു ഒന്നാംതരം ഗ്രന്ഥശാലയായിരുന്നിരിക്കണമെന്നു് ഊഹിക്കത്തക്ക അവശിഷ്ടങ്ങൾ അവിടെ കാണുന്നതിനു് സാധിച്ചുവെന്നു് രേഖപ്പെടുത്തിയിട്ടുണ്ടു്. ബിദാർ നഗരത്തിൽ ഒരു കാളേജുണ്ടായിരുന്നതായും മൂവായിരത്തിൽപരം ഗ്രന്ഥങ്ങളുള്ള ഒരു ഗ്രന്ഥശാലാ അവിടെ പ്രവർത്തനം നടത്തിയിരുന്നുവെന്നും രേഖയുണ്ടു്. ഒരു ചെറുരാജ്യമായ ജൂണാപ്പൂർ (Jaunapur) ഈ വിഷയത്തിൽ ഖ്യാതി സമ്പാദിച്ചിരുന്നു. സംസ്കാരത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും ഗ്രന്ഥശാലകളുടെയും ഒരു കേന്ദ്രമായി

ഒരു തമിഴ് സാഹിത്യകാരനെപ്പററി



# "വാ. രാ."

★

മഞ്ചേരി എസ്. ഈശ്വരൻ

"ത്രിവേണി" മാസികയുടെ അസിസ്റ്റൻറ പത്രാധിപരായി ഞാൻ നിയുക്തനായതു് 1932-ലാണു്. ചാർജ്ജെടുത്തു് അധികം താമസിയാതെതന്നെയാണു് ഞാൻ ആദ്യമായി "വാ-രാ"യുമായി പരിചയപ്പെടുന്നതു്. പ്രസ്തുത മാസികയുടെ സ്ഥാപകനും പത്രാധിപരുമായിരുന്ന മി. കെ. രാമകോടീശ്വരറാവു അദ്ദേഹത്തെ ഒരു ദിവസം ഉച്ചയ്ക്കുശേഷം അർമേനിയൻ തെരുവിലെ വൈ. എം. ഐ. ബിൽഡിംഗ്സിലുള്ള പത്രമാഫീസിലേയ്ക്കു് ക്ഷണിച്ചുകൊണ്ടുവരികയും ഞങ്ങളെ തമ്മിൽ പരിചയപ്പെടുത്തുകയുമാണു് ഉണ്ടായിട്ടുള്ളതു്. ഞങ്ങൾ തമ്മിൽ പരിചയപ്പെടുന്നതിനുമുമ്പുതന്നെ "വാ-രാ" എന്ന പ്രസിദ്ധമായ ബീജാക്ഷരങ്ങൾ (Initials) മുഖേന ഞാൻ അദ്ദേഹത്തെപ്പററി കേട്ടിരുന്നു. ഞാൻ കണ്ടു എന്നുമാത്രം പറഞ്ഞാൽ അതു ശരിയാവുകയില്ല. ഞെട്ടിപ്പിക്കുന്ന ഒരു പൊട്ടിത്തെറിക്കലിൻെറ ശബ്ദം സമീപപ്രദേശത്തുനിന്നുകേട്ട ഒരു പ്രതീതിയുണ്ടായി അദ്ദേഹത്തെ കണ്ടപ്പോൾ. അതുണ്ടായതു് 1932-ലെ ഒരു ഉച്ചകഴിഞ്ഞ നേരത്തായിരുന്നു. പക്ഷേ, അതിൻെറ പ്രതിധ്വനി ഇപ്പോഴും ഹൃദയത്തിൽ മുഴങ്ങിക്കേൾക്കുന്നുണ്ടു്.

മി. കെ. ശ്രീനിവാസൻെറ പത്രാധിപത്യത്തിൽ "മണിക്കൊടി" എന്ന ഒരു തമിഴ് വാരിക പ്രസാധനം ചെയ്യുന്നുണ്ടായിരുന്നു. ഇംഗ്ലീഷ്പത്രങ്ങൾക്കുള്ള ഗുണങ്ങളും ഭാവനയും ആദർശനിഷ്ഠയും ഒത്തിണങ്ങി നമ്മുടെ രാഷ്ട്രീയകാര്യങ്ങളുടെ നാവും കൂടിയായിരുന്നു, ആ നല്ല വാരിക. അതു് ഒന്നാംതരത്തിൽപ്പെട്ട വാരികയായിരുന്നെങ്കിലും അല്പായുസ്സായിരുന്നു അതിൻെറ പത്രാധിപരെ അതിൻെറ പ്രസാധനത്തിൽ സഹായിച്ചുകൊണ്ടിരിക്കയായിരുന്നു, വാ, രാ. മി. രാമകോടീശ്വരറാവു മഹാകവി ഭാരതിയെപ്പററി പരാമർശിക്കുകയും അദ്ദേഹത്തിൻെറ കൃതികളിൽ നല്ലവ ഇംഗ്ലീഷ്ഭാഷയിലേക്കു്, വിവർത്തനം ചെയ്യപ്പെടേണ്ട ആവശ്യകതയെ ഊന്നിപ്പറയുകയും ചെയ്തു. ആ സം

---

രുന്ന ജാൻപൂർ നഗരം. അവിടെ അനവധികോളേജുകൾ ഉണ്ടായിരുന്നതായി ഊഹിക്കപ്പെടുന്നു. ബുദ്ധമത വിഹാരങ്ങൾ നശിപ്പിച്ച കുട്ട്ബുദ്ദീൻെറ ഒരു സേനാനിയും ബംഗാൾ, ബീഹാർ ആക്രമണം നടത്തിയവനുമായ ബാക്ടിയാർ കിൽജി മുഹമ്മദീയപള്ളികൾ സ്ഥാപിക്കുന്നതിലും ഇസ്ലാം മതഗ്രന്ഥങ്ങൾ ശേഖരിക്കുന്നതിലും അതീവശ്രദ്ധ പതിപ്പിച്ചിരുന്നതായി കാണുന്നുണ്ടു്. 1282 മുതൽ 1285 വരെ ബംഗാളം ഭരിച്ചിരുന്ന നാദർഷാ മഹാഭാരതം ആദ്യമായി ബംഗാളിഭാഷയിലേക്കു് തർജ്ജിമ ചെയ്യിപ്പിച്ചു് ബംഗാളി സാഹിത്യ ചരിത്രത്തിൽ സ്ഥിരമായ ഒരു സൽപേരു് സമ്പാദിച്ചു.

ഭാഷണത്തിന്റെ വിവരങ്ങൾ എന്റെ വിസ്മൃതിയുടെ മങ്ങലിൽ കിടക്കുകയാണു്. എങ്കിലും, ആത്മാർത്ഥവും ധൃതവും മർമ്മഭേദിയുമായുള്ള വാ-രാ-യുടെ ആ ശബ്ദം എനിക്കിപ്പോഴും സ്മരിക്കാൻ സാധിക്കും. ഞാൻ അദ്ദേഹത്തെ ശ്രദ്ധിച്ചു: നാല്പതു കഴിഞ്ഞിട്ടുണ്ടാവും പ്രായം. ന്യായമായ പൊക്കം. സുദൃഢമോ ശിഥിലമോ അല്ല കായികഘടന. മുടിയാസകലം വെള്ളിപോലെ നരച്ചുകഴിഞ്ഞിരുന്നു. കൊമ്പുഫ്രെയിമുള്ള ഒരുകണ്ണടയാണു് ധരിച്ചിരുന്നതു്. അതിലൂടെ ധീരവും നിശിതവുമായ കണ്ണുകൾ അതിന്റെ സ്വതേയുള്ളതിൽ കൂടുതൽ വലിപ്പത്തോടെ കാണാം. ഭാവവ്യത്യാസങ്ങളില്ല; ഭാവപ്രകടനമില്ല; നാട്യമില്ല. ഏതും മൂടിപ്പൊതിഞ്ഞു വയ്ക്കാതെ വ്യക്തമായും വിശദമായും കാണണമെന്നു് അദ്ദേഹത്തിനു് നിർബ്ബന്ധമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ആത്മാർത്ഥത നമുക്കു് അറിയാൻ രണ്ടുമിനിട്ടിൽ കൂടുതൽ വേണ്ട.

"ത്രിവേണി"ക്കു് ഒരു ലേഖനവും അന്നു തന്നില്ല. 'മണിക്കൊടി'ക്കായി ഞാനും ഒന്നും കൊടുത്തില്ല. ആ വിഷയങ്ങളിലേക്കു് ഞങ്ങളുടെ സംഭാഷണം പിരിയുന്നതിനു മുമ്പേതന്നെ അന്നു ഞങ്ങൾ പിരിഞ്ഞു. പിന്നൊരിക്കൽ "മണിക്കൊടി"ക്കു് ഞാൻ ഒരു ചെറുകഥകൊടുത്തു. ചില ഭാഗങ്ങൾ തിരുത്തി ഒന്നുകൂടി വികസിപ്പിച്ചു എഴുതിക്കൊടുക്കാൻ അദ്ദേഹം ആവശ്യപ്പെടുകയുണ്ടായെങ്കിലും ഞാൻ നിരസിക്കയാണുണ്ടായതു്. പിന്നീടു പലപ്പോഴും ഞങ്ങൾ കൂട്ടിമുട്ടിയിട്ടുണ്ടു്. അങ്ങനെ ഞങ്ങളുടെ സൗഹൃദബന്ധം കൂടുതൽ ദൃഢമായിത്തീർന്നു. 'മഞ്ജരി' പ്രസാധനംചെയ്യുന്ന മി. ററി. ജെ. രംഗനാഥനും ഈ സൗഹൃദവലയത്തിൽ ഉൾപ്പെട്ടിരുന്നു.

"എല്ലാരും വാ-രാ-യെ അറിയും; പക്ഷേ ആരും അദ്ദേഹത്തെ അറിയുന്നില്ല"—വാ-രാ-യെപ്പററി പറഞ്ഞകൂട്ടത്തിൽ ഒരു പ്രാവശ്യം മി. രംഗനാഥൻ പറഞ്ഞതായി ഓർമ്മിക്കുന്നു. വിരോധാഭാസമായ ഒരു പ്രസ്താവം (Paradox)! അതിനെ വിശകലനംചെയ്യാൻ, എന്റെ അറിവുകളുടെ വെളിച്ചത്തിൽ ഞാൻ ശ്രമിച്ചുനോക്കി. പക്ഷേ, എനിക്കു മനസ്സിലായി, എന്റെ സ്നേഹിതൻ പറഞ്ഞതു് വെറും വാസ്തവ മാത്രമാണു്.

സാധാരണനല്ലാത്ത ഒരാൾ ഒരു കടംകഥപോലെ അത്ഭുതമയമാണു്. വാ-രാ-ഒരുസാധാരണനായിരുന്നില്ല. അതിനാൽ അദ്ദേഹം ഒരു കടംകഥയായിരുന്നു. തമിഴ്നാട്ടിലെ എല്ലാ പ്രവർത്തനങ്ങളിലും—സാഹിത്യപരവും രാഷ്ട്രീയവും സാമൂഹ്യപരവും എന്നല്ല ഏതുമണ്ഡലത്തിലും—അദ്ദേഹം ഒരു സജീവപ്രവർത്തകനായിരുന്നു. എന്നിട്ടും അദ്ദേഹം എല്ലാവർക്കും ഒരു കടംകഥയായിരുന്നുവെന്നതു് വലിയ അത്ഭുതമായിത്തോന്നുന്നുണ്ടു്. അദ്ദേഹം ഒരു തീപ്പൊരിവിപ്ലവകാരിയായിരുന്നു. കാറും കോളുംകൊണ്ട അന്തരീക്ഷത്തിലും ആ തീപ്പൊരി കെട്ടടങ്ങിയില്ല. അദ്ദേഹത്തിന്റെ ലേഖനങ്ങൾ വായിച്ചിട്ടുള്ളവരും നവമായ ഒരു ഉന്മേഷവുംഉണർവ്വും സ്വീകരിച്ചിട്ടുണ്ടു്. അവരിൽ പലരും ഉൽബുദ്ധരും വിപ്ലവകാരികളും ആയിത്തീർന്നിട്ടുണ്ടു്.

സുരക്ഷിതമാണു് അദ്ദേഹത്തിന്റെ കീർത്തി. അദ്ദേഹത്തെപ്പററിയുള്ള പ്രസ്താവങ്ങളിൽ അവാസ്തവങ്ങളും കൃത്രിമങ്ങളും കുറെയൊക്കെ കലർന്നിട്ടുള്ളതുകൊണ്ടു് അദ്ദേഹത്തിനു് അന്നത്തെ സമുദായത്തിലുണ്ടായിരുന്ന യഥാർത്ഥസ്ഥാനം നിർണ്ണയിക്കാൻ വിഷമമാണു്. ഭൗതികസമ്പത്തുകളെ സംബന്ധിച്ചിടത്തോളം അദ്ദേഹം ഒരു ദരിദ്ര

നായിരുന്നു. ശുദ്ധാത്മാക്കളായ സാധാരണക്കാർ വിസ്മയിച്ചുപോകും സമുദായത്തിലും സമ്പൽപ്രതാപത്തിലും ഇത്ര നിസ്സാരനായ ഈ ആൾക്കു് ഇത്ര മഹത്തായ കീർത്തി ആർജ്ജിക്കാൻ കഴിഞ്ഞതു് എങ്ങനെയെന്നു്.

തഞ്ചാവൂർ ഡിസ്ട്രിക്ടിൽ, തിരുവയ്യാറിനടുത്തുള്ള തിരുപ്പഴനം ഗ്രാമത്തിലെ ഒരു യഥാസ്ഥിതിക വൈഷ്ണവകുടുംബത്തിലാണു് അദ്ദേഹം ജനിച്ചതു്. നാൽപതിനായിരം രൂപയുടെ സ്വത്തുണ്ടായിരുന്നു ആ കുടുംബത്തിനു്. പ്രാഥമിക വിദ്യാഭ്യാസം നേടിയതിനുശേഷം കലാശാലയിൽ പോകുകയും എഫ്. എ. പരീക്ഷയിൽ ചേരുകയുംചെയ്തു. പക്ഷേ പാസ്സായില്ല. വീണ്ടും പരീക്ഷക്കെഴുതിയെങ്കിലും, കണക്കിനും ഇംഗ്ലീഷിനും മാർക്കുപോരാഞ്ഞതിനാൽ വീണ്ടും തോററു. ഏതായാലും അദ്ദേഹം തമിഴിനു് പാസ്സായി. മട്രിക്കുലേഷൻ പരീക്ഷക്കു ചേർന്ന ഫസ്റ്റ്ക്ലാസ്സിൽ പാസ്സായ ഈയാൾ കോളേജുക്ലാസ്സിൽ തോററുപോയതെന്തു്? കാരണമുണ്ടു്. ദേശീയബോധത്തിന്റെ ഊക്കൻ ഒഴുക്കിൽ അദ്ദേഹം അകപ്പെട്ടുപോയി. സ്വാതന്ത്ര്യപ്രസ്ഥാനത്തിൽ സജീവമായി പങ്കെടുത്തു. വികാരാത്മകമായ വന്ദേമാതരം ഗാനം പാടാൻ തന്നെ എന്തുമാത്രം സമയം ചെലവാക്കി. അതിനുതന്നെ അദ്ദേഹം രണ്ടു പ്രാവശ്യം പിഴയൊടുക്കേണ്ടിവന്നു. മകന്റെ പരാജയകാരണം അച്ഛനു മനസ്സിലായിക്കാണുമോ എന്നറിഞ്ഞില്ല.

ഇന്ത്യയെ സംബന്ധിച്ചിടത്തോളം ആശങ്കാജനകവും പ്രക്ഷുബ്ധവും ആയിരുന്നു അന്തരീക്ഷം. അരവിന്ദഘോഷിനെയും ഭാരതിയേയുംപോലെ ആദർശസ്ഥിരതയുള്ള സ്വദേശാഭിമാനികൾ പാണ്ടിച്ചേരിയിൽ അന്നു് ക്ലേശകരമായ ജീവിതം നയിക്കുകയായിരുന്നു. അനുഗൃഹീതനാമാവായ കൊടിയാലം രംഗസ്വാമിഅയ്യങ്കാർ (വാ-രാ) സജീവമായി അവരെ സഹായിച്ചിട്ടുണ്ടു്. പലവിധത്തിൽ 1910-ൽ അദ്ദേഹം പാണ്ടിച്ചേരിയിലേക്കു് ആദ്യമായി പോകുകയും അരവിന്ദഘോഷിനെയും ഭാരതിയാരെയും സന്ദർശിക്കുകയും ഉണ്ടായി. 1911 ജൂൺ മുതൽ 1914 ജാനുവരിവരെ അവിടെത്തന്നെയാണു് താമസിച്ചിരുന്നതു്.

1915-ഓടുകൂടി അദ്ദേഹം തിരിച്ചുപോരികയും "സുന്ദരി' എന്ന പ്രശസ്ത നോവൽ നിർമ്മിക്കയും ചെയ്തു. പനനീരും വിപ്ലവവുമായി യാതൊരു ബന്ധവുമില്ല എന്നദ്ദേഹം വിശ്വസിച്ചിരുന്നു. രാഷ്ട്രീയ മണ്ഡലങ്ങളിലും സമുദായപരിഷ്ക്കരണസംരംഭങ്ങളിലും കലകളെ സംബന്ധിച്ചുള്ള കാര്യങ്ങളിലും ഉജ്ജ്വലനായ ഒരു വിപ്ലവകാരിയായിരുന്നു വാ-രാ- പഴകിത്തുരുമ്പിച്ച വിശ്വാസസംഹിതകളെയും ആചാരാനുഷ്ഠാനങ്ങളെയും തട്ടിത്തകർത്തു്, ഒരു നവബോധവും ഒരു നവോന്മേഷവും തമിഴന്മാർക്കു കൈവരുത്തുവാൻ ആത്മാർത്ഥമായ ആഗ്രഹവും അഭിലാഷവുമുണ്ടായിരുന്നു അദ്ദേഹത്തിനു്. "സുന്ദരി"ആ കലാകാരന്റെ ഹൃദയത്തിന്റെ പ്രതിഫലനംതന്നെയാണു്. കലാസൃഷ്ടിയെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ ആദ്യത്തെ സംഭാവനയായിരുന്നു, അതു്. ഉണർന്നെഴുന്നേററുവരുന്ന തമിഴ്ജനപദത്തിന്റെ ഒരു പുതിയ തലമുറയെയാണു് അതിൽ ചിത്രീകരിച്ചിരിക്കുന്നതു്. 'സുന്ദരിക്കു് മുമ്പും പിമ്പും തമിഴിൽ നോവലുകൾ ഉണ്ടായിട്ടുണ്ടു്. ഉദ്ദേശശുദ്ധിയേയും ഉദ്ദേശധീരതയേയും പ്രതിപാദനരീതിയുടെ വിപ്ലവപരതയേയും പരിഗണിക്കുമ്പോൾ മററു നോ

വലുകളെ ഇതുമായി താരതമ്യപ്പെടുത്തുവാൻ വയ്യതന്നെ. ഒരു യുവതിയായ ബ്രാഹ്മണവിധവയുടെ പുനർവിവാഹമാണു കേന്ദ്രാശയം. സുന്ദരം—അമൃത സംഭാഷണത്തിൽ, അസ്വാധാരണധീരതയുടെ പ്രതിധ്വനിയാണു നാം കേൾക്കുന്നതു്. മൂന്നു ദശാബ്ദ (decade) ങ്ങൾക്കു മുമ്പുള്ള സ്ത്രീകളെയും യാഥാസ്ഥിതികപുരുഷന്മാരെയും അതു എത്രമാത്രം ഞെട്ടിപ്പിച്ചിട്ടുണ്ടാവും! ലാളിത്യത്തിന്റെയും [illegible]ത്തിന്റെയും ആകർഷകത്വം ആ സൃഷ്ടിക്കു വേണ്ടുവോളം ഉണ്ടു്. എങ്കിലും, വാ–ര– മരണമടഞ്ഞതോടുകൂടി യാഥാസ്ഥിതികർ വിജയാരവം മുഴക്കുകയുണ്ടായി; ഇന്നും അവർ വാ–രായുടെ മരണത്തെ മഹാനുഗ്രഹങ്ങളിൽ ഒന്നായി കണക്കാക്കുന്നുണ്ടു്. ഇരുപത്തൊമ്പതു വർഷങ്ങൾക്കുശേഷം അതിന്റെ രണ്ടാം പതിപ്പു തയ്യാറായി. അതിനു് ററി. ജെ. രങ്കനാഥനാണു് അവതാരിക എഴുതിയിട്ടുള്ളതു്. ആ പ്രൗഢമായ അവതാരികയിൽ പ്രസ്തുത കലാസൃഷ്ടിയുടെ മേന്മ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നുണ്ടു്. യാഥാസ്ഥിതികർ അതും കാണുന്നില്ല.

വാ–ഭ–സ്വയം ഒരു സാഹിത്യകാരനെന്നു് വിളിച്ചിരുന്നില്ല. സാഹിത്യകാരന്മാരുടെ നില ഉയർത്തുകയെന്നതു് പരമലക്ഷ്യമായി അംഗീകരിച്ചിട്ടുള്ള ഒരു പ്രചാരകനാണു് താനെന്നു് അദ്ദേഹം പറയുമായിരുന്നു. അങ്ങനെ പറയുന്നതു് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം നല്ലതുതന്നെ. സാഹിത്യകാരന്മാരുടെ നേതാവായി അദ്ദേഹം തന്നെത്തന്നെ കരുതിയിരുന്നുവെന്നതാണു വാസ്തവം. അത്തരം നേതൃത്വം നേരിട്ടു് അവകാശപ്പെട്ടാൽ മററുള്ളവർ ക്ഷോഭിക്കുമല്ലോ. പക്ഷേ പ്രചാരകനാണെന്നു പറഞ്ഞാൽ അവർ അതു് അനുവദിക്കും. അവരുടെ അനുഭാവവും ന്യായമായി പ്രതീക്ഷിക്കാം. ആരുടെ ഹൃദയം ക്ഷതപ്പെടുകയില്ല. ഇവിടെ നാം അദ്ദേഹത്തിന്റെ ഒരു പ്രത്യേക സ്വഭാവം കാണുന്നു: സഹിഷ്ണുതാബോധം.

ഏതെങ്കിലും ഒരു എഴുത്തുകാരന്റെ സേവനം വിലയുള്ളതല്ലെങ്കിലും, ആ എഴുത്തുകാരനു് ഒട്ടും ആത്മവിശ്വാസമില്ലെങ്കിലും വാ–ദാ അയാളെ എഴുതാൻ പ്രോത്സാഹിപ്പിക്കുകയും ആത്മവിശ്വാസരാഹിത്യത്തെ പഴിക്കുകയും ചെയ്യുമായിരുന്നു. അദ്ദേഹം പറയും: പത്രാധിപന്മാരുടെ നയവും മനോഭാവവും സുപ്രസിദ്ധമാണു്. ലേഖനം നിരസിച്ചിരിക്കുന്നതായിപ്പോലും അവരറിയിക്കുകയില്ല. പക്ഷേ ഇത്തരം നിസ്സാരങ്ങളായ നിരാശകൾ എഴുത്തുകാരനെ ശോകാത്മകനാക്കരുതു്. ധാരാളം എഴുതണം; പിന്നെയും പിന്നെയും എഴുതണം! അതിന്റെ മേന്മ കാലം തെളിയിച്ചുകൊള്ളും— എന്നൊക്കെ.

പണ്ഡിതമ്മന്യന്മാരും അദ്ദേഹവും തമ്മിൽ ഒരു സൗന്ദര്യപ്പിണക്കമുണ്ടായിരുന്നില്ല. അവർക്കൊക്കെ ഒരു ചെങ്കൊടിയായിരുന്നു അദ്ദേഹം. അദ്ദേഹത്തിനു് അവർ എതിരാളികളുമായിരുന്നു. ലളിതമായി എഴുതണമെന്നുള്ളതു് അദ്ദേഹത്തിനു് വളരെ നിർബന്ധമാണു്. ഒരു സാധു റിക്ഷാക്കാരനും മനസ്സിലാകണം! അതു് എപ്പോഴും എപ്പോഴും ആവർത്തിക്കുന്നതിൽ ലജ്ജയോ മടിയോ അദ്ദേഹത്തിനില്ല. നവനവങ്ങളായ ആശയങ്ങളെ ഒരു പുത്തൻ പ്രതിപാദനത്തിലിണക്കി ആ സാഹിത്യസൃഷ്ടിയുടെ സൗന്ദര്യത്തേയും ആ ശൈലിയുടെ മനോഹാരിതയേയും വർദ്ധിപ്പിക്കാൻ അദ്ദേഹം ശ്രദ്ധിക്കാറുണ്ടു്. വർണ്ണപ്പകിട്ടുള്ള ഒരു ശൈലി ഉപയോഗിക്കാനുള്ള ബദ്ധപ്പാടിൽ അനുവാചകനു് ചിന്താക്കുഴപ്പമുണ്ടാക്കുന്ന സമ്പ്രദായ

ത്തെ അദ്ദേഹം നിശിതമായി ആക്ഷേപിക്കും. സാധാരണജനതയുടെ ബുദ്ധിയിലേക്കും ഹൃദയത്തിലേക്കും ആഞ്ഞിറങ്ങിച്ചെല്ലുന്നരീതിയിൽ വേണം സുപ്രധാനങ്ങളായ പ്രശ്നങ്ങളെ അപഗ്രഥിക്കാൻ. എത്രമാത്രം സുവിശേഷവും അഥ്യബിതവുമായിരുന്നാലും ദുർഗ്രഹമായിരിക്കുന്ന ആശൈലിയെങ്കിൽ, അതിനേക്കാൾ വളരെവളരെനല്ലതു് സാധാരണക്കാരന്റെ ഭാഷയാണെന്നു് അദ്ദേഹം ദൃഢമായിവിശ്വസിച്ചിരുന്നു. വാ-രായുടെ സാഹിത്യസൃഷ്ടിയെപ്പററി പൊതുവേ പറഞ്ഞാൽ, ലളിതസുന്ദരമായപ്രതിപാദനരീതി റിക്ഷാക്കാരൻപോലും സസന്തോഷം സ്വീകരിക്കും—പക്ഷേ ആ ആശയത്തിന്റെ മാഹാത്മ്യത്തെ അത്ഭുതത്തോടുകൂടിമാത്രമേ വീക്ഷിക്കാനാവൂ.

വാ-രാ-ഭാരതിയെ അറിയുമായിരുന്നു; മാത്രമല്ല അദ്ദേഹത്തിന്റെ സ്നേഹിതനും കൂടിയായിരുന്നു. ഭാരതിയെ അറിയുന്ന പലരും ഇന്നു് ജീവിച്ചിരിപ്പുണ്ടു്. ശ്രീകൃഷ്ണനെ അന്നത്തെ ജനങ്ങളെല്ലാം അറിയുമായിരുന്നു. പക്ഷേ പാർത്ഥൻ മാത്രമായിരുന്നു അദ്ദേഹത്തിന്റെ ഉററസ്നേഹിതൻ. ഭാരതിയെ കണ്ടിട്ടുള്ളവരിലും ഭാരതിയുടെ പരിചയം സമ്പാദിക്കാൻ ഭാഗ്യം സിദ്ധിച്ചിട്ടുള്ളവരിലും ഭാരതിയെ മനസ്സിലാക്കിയിട്ടുണ്ടു് താനെന്നുപറയാൻ കരളുറപ്പുള്ള എത്ര പേരുണ്ടാവും? വാ-രാ-മാത്രമായിരുന്നു അദ്ദേഹത്തിന്റെ സ്നേഹിതൻ. ആദരവിന്റെയും മതിപ്പിന്റെയും സ്നേഹത്തിന്റെയും ആ ബന്ധം അഭേദ്യമായിരുന്നു. സഹിഷ്ണുതാബോധവും പരസ്പരബഹുമാനവും ഉള്ള രണ്ടു സാഹിത്യനായകന്മാരായിരുന്നു അവർ. അതുകൊണ്ടു് അവരുടെ ബന്ധം ഏററവും കൂടിയായിരുന്നു. അങ്ങനെ അത്രയും ഹൃദയപരമായി വേ

ഴ്ചയുള്ള ഒരാൾക്കുമാത്രമേ മഹാകവി ഭാരതി എന്ന ഒന്നാംകിടതമിഴ് ജീവചരിത്രഗ്രന്ഥം എഴുതാൻ സാധിക്കൂ.

ഭാരതിയെ അക്കാലത്തു ജീവിച്ചിരുന്ന പണ്ഡിതന്മാരും സാഹിത്യാചാര്യന്മാരും ഒരു കവിയായി അംഗീകരിച്ചില്ല. ആ ചേരിയിൽ ചേർന്നവർതന്നെയാണു്, കാലത്തിനനുസരിച്ചു് ഇക്കാലം ഉള്ളുന്ന ആ അവസരസേവകരാണു് ഇന്നു മഹാകവിയെപ്പററി വാനോളമെത്തുന്ന സ്തുതിഗീതങ്ങൾ പാടുന്നതു്. അന്നും മഹാകവിയുടെ മാഹാത്മ്യം മനസ്സിലാക്കുകയും മഹാകവിയെ അവഗണിക്കുന്നവരെ എതിർക്കുകയും ചെയ്ത ഒരേ ഒരാൾ വാ-രാ-മാത്രമായിരുന്നു. അതൊരു നിസ്സാരസംഗതിയായി ഇന്നു തോന്നിയേക്കാം. പക്ഷേ അതു് വാ-രാ-യുടെ വ്യക്തിത്വത്തിനുള്ള ഒരു സാക്ഷിപത്രമാണെന്നുള്ളതു് അവഗണിക്കരുതു്.

സുദീർഘവും അവിശ്രമവുമായ ഒരു സമരചരിത്രമായിരുന്നു വാ-രാ-യുടെ ജീവിതം. ഭൂതകാലത്തിന്റെ ഉറഞ്ഞ അസ്ഥിപഞ്ജരത്തിന്റെ നേരെ അദ്ദേഹത്തിനു് ഒരു മമതയുമില്ല. അവയുടെ കിലുക്കത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹം ബധിരനാണു്. മഹത്തായ എല്ലാം—അഭികാമ്യമായ എല്ലാം—മനുഷ്യന്റെ ഹൃദയത്തിൽനിന്നാണു് രൂപമെടുത്തിട്ടുള്ളതു്. അല്ലാതെ അവന്റെ മസ്തിഷ്കത്തിൽ നിന്നല്ല. അവന്റെ സർഗ്ഗങ്ങൾ കെട്ടിപ്പടുക്കപ്പെട്ടിട്ടുള്ളതു് അവന്റെ ആലോചനാഫലങ്ങളുടെ അസ്തിവാരത്തിലല്ല. അവന്റെ അനുഭവങ്ങളുടെ അടിസ്ഥാനത്തിലാണു്, ശതാബ്ദങ്ങളിലൂടെ പരിഷ്കൃതമാവുകയും സുദൃഢമാവുകയും ചെയ്ത ബോധത്തിന്റെ അടിസ്ഥാനത്തിലാണു്. പുതുമയുടെയും വിപ്ലവവീര്യത്തിന്റെയും മൂർത്തിമദ്ഭാവമായിരുന്നു അദ്ദേഹം. ഭാ

ഷ്ട്രീയമായോ സാമൂഹ്യമായോ എന്തെങ്കിലും അബദ്ധം കാണാനിടവന്നാൽ; സാഹിത്യലോകത്തിലോ, കലാപ്രപഞ്ചത്തിലോ എന്തെങ്കിലും കൊള്ളരുതായ്മ കണ്ടാൽ അദ്ദേഹം കോപത്തിന്റെ കൊടുമുടിയിലേക്ക് കുതിച്ചുപോകും. ആ കോപത്തിന്റെ ആധിക്യംകൊണ്ട് പ്രവർത്തനമാന്ദ്യം സംഭവിച്ചു എന്നുംവരാം. പഴയതിനെ— കഴിഞ്ഞതിനെ—അദ്ദേഹം ശക്തിയായിഎതിർക്കുന്നു. "ഈ പഴയ പാരമ്പര്യത്തെയും ഈ ഭൂതകാലത്തിലെ ഉച്ഛിഷ്ടങ്ങളെയുംകൊണ്ട് നിങ്ങൾ നരകത്തിലേക്കു പോകുക"—അദ്ദേഹം ആക്രോശിച്ചു.

അദ്ദേഹം ജനിച്ച ഗ്രാമം യാഥാസ്ഥിതികത്വത്തിന്റെ ഒരു സുരക്ഷിതസങ്കേതമായിരുന്നു. ആ ഗ്രാമത്തിലെ സർക്കാർ റോഡിൽക്കൂടി ഒരു ഹരിജന്റെ ശവമഞ്ചംകൊണ്ടുപോകാൻ അനുവദിക്കപ്പെട്ടില്ല. വയലിലൂടെയും കുണ്ടുകളിലൂടെയും മനുഷ്യപാദങ്ങൾക്ക് ദുശ്ചരമായ മററു മാർഗ്ഗങ്ങളിലൂടെയും വേണമായിരുന്നു ആ ശവമഞ്ചംകൊണ്ടുപോകാൻ. അധഃകൃതരുടെ പ്രാഥമിക മാനുഷികാവകാശങ്ങൾ അവർക്ക് സമ്പാദിച്ചുകൊടുക്കുന്നതിനായി മുപ്പതുകൊല്ലങ്ങൾക്കുമുമ്പ് അദ്ദേഹം ജീവത്സമരം ചെയ്യുകയുണ്ടായി. രാജപാതയിന്മേൽ എല്ലാവർക്കും പൊതുവായ അവകാശമുണ്ട്. അഗ്രഹാരത്തിന്റെ നടുഭാഗത്ത്, പിതൃകുടുംബത്തിനടുത്ത് അദ്ദേഹം ഒരു ബംഗ്ളാവ് പണികഴിപ്പിച്ച് ജാതിവ്യത്യാസങ്ങളെ തൃണവൽഗ്ഗണിച്ച് ഒരു മിശ്രഭോജനം നടത്തുകയുണ്ടായി.

വര—ഓ അന്ധവിശ്വാസങ്ങളെയും സഹസ്രക്കണക്കിനുള്ള മൂഢങ്ങളായ ആചാരാനുഷ്ഠാനങ്ങളെയും ബ്രാഹ്മണപൗരോഹിത്യത്തേയും ജാതിഹിന്ദുക്കളെയും അദ്ദേഹം എതിർത്തിരുന്നു. ആ എതിർപ്പ് സജീവവും മരണംവരെ നീണ്ടുനിൽക്കുന്നതും ആയിരുന്നു. ഒരു കാര്യം പ്രത്യേകിച്ചോർമ്മിക്കണം. എതിരാളികളോട് അദ്ദേഹത്തിന് അനുകമ്പയും ദയവും ഉണ്ടായിരുന്നു.

അദ്ദേഹം എഴുതുന്നതുപോലെപറയുമായിരുന്നു. പറയുന്നതുപോലെ എഴുതുമായിരുന്നു. പറയപ്പെടുന്നതുംഎഴുതപ്പെടുന്നതുമായ വാക്കുകൾക്ക് അദ്ദേഹം വ്യത്യാസം കല്പിക്കുന്നില്ല. അതുകൊണ്ട് എഴുതുമ്പോഴും പറയുമ്പോഴും വാക്കുകൾ അങ്ങനെ പ്രവഹിക്കുകയാണ്. മനസ്സിൽ ആശയങ്ങൾതിങ്ങിക്കൂടിയിട്ടാണല്ലോ അങ്ങനെസംഭവിക്കുക. ആ ആശയങ്ങളുടെ തീപ്പൊരികൾ പാറിക്കളിക്കുന്നതു് നമുക്ക് കാണാവുന്നതാണ്. ചിലപ്പോൾ അദ്ദേഹത്തിന്റെശൈലി നിയന്ത്രിതമായിരിക്കും. പക്ഷേ ആശയങ്ങൾ തിങ്ങിവിങ്ങുമ്പോൾ ആ ശൈലി ഒരു കൊടുങ്കാററിന്റെ പ്രതീതിയുണ്ടാക്കും.

തമിഴ് സാഹിത്യലോകത്തിന് വാ—രാ—മഹത്തായ ഒരു നോവൽ സമ്മാനിച്ചു. "സുന്ദരി". ഇതുപോലുള്ള സംഭാവനകൾ പിന്നെയും കിട്ടിയേനേ. എന്തോ, അതു സംഭവിച്ചില്ല! വിഭിന്നങ്ങളായ വീക്ഷണനിലപാടുകളിൽക്കൂടി ജീവിതത്തെകണ്ടു് പഠിച്ച് അതിനുശേഷം അദ്ദേഹം പല ലേഖനങ്ങളും കഥകളും ലഘുചിത്രങ്ങളും നിർമ്മിച്ചിട്ടുണ്ട്. സാഹിത്യത്തിന്റെ പ്രചരണപരമായമൂല്യം അദ്ദേഹം അറിഞ്ഞിരുന്നു. ആ ശൈലി അതുലമായിരുന്നു. ആ ചിന്ത ഈടുററതായിരുന്നു. ജനതതിയെ അദ്ദേഹം വേണ്ടതുപോലെ ഉൽബുദ്ധരാക്കി. ഉത്തേജിപ്പിച്ചു. അദ്ദേഹത്തിന്റെ ബുദ്ധിശക്തി അപാരമായിരുന്നു. ചുരുക്കത്തിൽ ഇത്രമാത്രമേ പറയാനുള്ളു. തമിഴർ എന്നുമെന്നും അദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു.

[‘സ്വതന്ത്ര’വാരികയിൽനിന്ന്]



# രണ്ടു ചിന്തകന്മാർ

# തമ്മിൽ

# ഒരു സംഭാഷണം



**വക്കം അബ്ദുൽഖാദർ.**

[കഴിഞ്ഞ ലക്കത്തിൽ Among the Great എന്ന കൃതിയെക്കുറിച്ചു ഒരു ലേഖനം ഉണ്ടായിരുന്നതു വായനക്കാർ ഓർമ്മിക്കുമല്ലോ. ആ കൃതിയിൽനിന്നു് ചിന്തോദ്ദീപകമായ ഒരു ഘട്ടമാണു് ഇവിടെ പരിഭാഷപ്പെടുത്തി ചേർക്കുന്നതു്.]

ഞാൻ വാതിലിൽ മുട്ടിയപ്പോൾ അദ്ദേഹം തന്നെ വന്നു് വാതിൽ തുറന്നു്, സാധാരണ സ്വാഗതം ചെയ്യുന്ന വികസ്വരമായ മന്ദഹാസത്തോടുകൂടി എന്നെ തൻെറ മുറിയിലേക്കു് ആനയിച്ചു. ഉടനെതന്നെ ഞങ്ങൾ സംഭാഷണങ്ങളിലാണ്ടുപോയി

"മി. റസ്സൽ, താങ്കൾ അമേരിക്കയിലേക്കു് പോകുന്നതു് എപ്പോഴാണു്?"

"സെപ്തംബറിൽ. എൻെറ ലണ്ടൻഭവനം വില്ക്കുന്നതിനു് ഞാൻ അല്പം ധൃതി കാണിച്ചതു് അതുകൊണ്ടാണു്."

"താങ്കൾ എന്തിനതു വിററു? ലണ്ടൻനഗരത്തെ താങ്കൾ ഇഷ്ടപ്പെടുന്നില്ലേ?"

റസ്സൽ:—ഇല്ല, ഇവിടെ മേലിൽ ഞാൻ താമസിക്കുകയില്ലെന്നാണു് എനിക്കു തോന്നുന്നതു്. ചീനയിൽനിന്നു് മടങ്ങിവന്നതിനുശേഷം ഓരോകൊല്ലത്തിലും ആറുമാസം ഞാൻ ഈ ചെറുഭവനത്തിൽ താമസിക്കയായിരുന്നു: മാത്രമല്ല, ലണ്ടൻ കുട്ടികൾക്കു ഒരു ചീത്തസ്ഥലമാണു്."

"താങ്കൾ അമേരിക്കയിലേക്കു പോകുന്നതെന്തിനു്?"

റസ്സൽ:—പണമുണ്ടാക്കുവാൻ. കുട്ടികൾക്കുവേണ്ടി പീറെറർ ഫീൽഡിൽ ഒരു വിദ്യാലയം ആരംഭിക്കാൻ വിചാരിക്കുന്നു. അതിനു് പണം വേണം."

"ഒരു മിസ്സ്മാക്ക്മില്ലെൻെറ വിദ്യാലയത്തെപ്പററി താങ്കൾ 'വിദ്യാഭ്യാസത്തെപ്പററി' എന്ന ഗ്രന്ഥത്തിൽ സ്തുതിച്ചിട്ടുണ്ടല്ലോ. അതേരീതിയിലാണൊ താങ്കളുടെ വിദ്യാലയം?"

റസ്സൽ:—അതെ, അതു കുട്ടികൾക്കു പ്രയോജനപ്രദമായ വിദ്യാലയംതന്നെ. എന്നാൽ അതു പ്രധാനമായി ദരിദ്രന്മാരെ ഉദ്ദേശിച്ചു് നടത്തപ്പെടുന്നതാണു്."

"താങ്കളുടെതോ?"

റസ്സൽ:—എൻെറതു മദ്ധ്യതരക്കാർക്കുള്ളതാണു്, അതായതു് തങ്ങളുടെ കുട്ടികളുടെ വിദ്യാഭ്യാസത്തിനു്വേണ്ടി പണം ചെലവാക്കാൻ കഴിവുള്ളവർക്കു്.

"പള്ളിക്കൂടങ്ങൾ ഇങ്ങനെ പ്രത്യേകം പ്രത്യേകം നടത്തപ്പെടണമെന്നാണൊ താങ്കൾ വിചാരിക്കുന്നതു?"

റസ്സൽ:—ഞാൻ അങ്ങനെ വിചാരിക്കുന്നില്ല. എന്നാൽ പൊതുവെ ഒരു എലിമെൻററി വിദ്യാലയം വളരെ ചെലവു് വരുത്തുന്ന ഒരു ഏർപ്പാടാണു്. ഒരു

സ്റ്റേററിന് മാത്രമേ അതിനെ വഹിക്കാൻ കഴികയുള്ളു. പണക്കാരനല്ലാത്ത ഒരു സ്വകാര്യശക്തിക്കു ഇത്ര വമ്പിച്ച ചെലവ് വഹിക്കാൻ കഴികയില്ല ഒരുവൻ ധനികനല്ലെങ്കിൽ ധനികനാവാൻ അവക്ക് ഒരു വിദ്യാലയം തുടങ്ങേണ്ടിവരും.

അദ്ദേഹം ചിരിച്ചു; ഞാനും ചിരിച്ചു. 'സ്റ്റേററിന്റെ സഹായം കൂടാതെ പാവങ്ങൾക്ക് വേണ്ടി ഒരു വിദ്യാലയം നടത്തുവാൻ കഴികയില്ലേ? താങ്കൾക്ക് ധനികന്മാരെ സഹായത്തിന് ലഭിച്ചാലോ?

റസ്സൽ:—'അവിടെയാണ് ഉപദ്രവം' അദ്ദേഹം ചിരിച്ചു. 'ധനികന്മാർ അവരുടെ സംഭാവനകളുമായി വരുന്നതിന് നിങ്ങൾ ആവശ്യപ്പെട്ടാൽ അവർ അവരുടെ സ്വന്തം നിബന്ധനകൾ ഏർപ്പെടുത്തണമെന്ന് ആവശ്യപ്പെടും. ഇല്ലേ? വിദ്യാഭ്യാസപരമായ നയത്തിൽ അവർ തങ്ങളുടെ നിയമങ്ങൾ നടപ്പിലാക്കാൻ നിർബ്ബന്ധിക്കും. അങ്ങനെയായാൽ അതു വിനാശകരമല്ലേ?'

"അവർ നല്ലകാര്യങ്ങളും ആവശ്യപ്പെടുകയില്ലേ?"

റസ്സൽ:—ഇല്ല. ധനികന്മാർ ആവശ്യപ്പെടുന്നതെല്ലാം ചീത്തയായിരിക്കും. നിങ്ങൾ അതു് ഉറപ്പിച്ചുകൊള്ളു.

അദ്ദേഹം ദീർഘദർശിയെപോലെപറഞ്ഞു.

ഞങ്ങൾ ചിരിച്ചു.

റസ്സൽ:—ധനികന്മാരുടെ കഠിനതയും ഹൃദയശൂന്യതയും ഞാൻ കൂട്ടുനിൽക്കാതിരിക്കുമ്പോൾ അവരെന്തിന് ഫണ്ടുകളുമായി വരുന്നു?

അദ്ദേഹം ചിരിതുടന്നു. ആ ചിരിയിൽ ഒരു നിശിതത്വത്തിന്റെ ഛായയൊന്നു കലർന്നിരുന്നു.

മറെറാരു രംഗം

ഞങ്ങൾ ഒരു നടത്തത്തിനിറങ്ങി

"മി. റസൽ, വിശ്വാസം നമ്മുടെ ശീലത്തിൽ സ്വാധീനശക്തി ചെലുത്തുകയില്ലെന്നാണൊ താങ്കൾ വിചാരിക്കുന്നതു്?."

റസ്സൽ:—വിശ്വാസവും ശീലവും മിക്കവാറും നമ്മുടെ ചിന്താഘടനയുടെ ഫലമാണ്. നമ്മുടെ ചിത്തവൃത്തികൾക്കനുസരണം നമ്മുടെ അഭിനിവേശങ്ങളുടെ പ്രേരണകൊണ്ടാണ് നാം നിശ്ചിതമായ പ്രകാരങ്ങളിൽ പ്രവർത്തനം നടത്തുന്നതു്. ഈ പ്രവർത്തനങ്ങളെ ന്യായവൽക്കരിക്കുവാൻ അതേ സമയത്തു് ഈ ചിന്താഘടന ചില വിശ്വാസങ്ങൾ നമ്മിൽ നിവേശിപ്പിക്കുന്നു."

"നമ്മുടെ വിശ്വാസത്തിന് മാററമുണ്ടായാൽ നമ്മുടെ പ്രവർത്തനങ്ങൾക്കു മാററമുണ്ടാകരുതെന്നുണ്ടോ?"

റസ്സൽ:—ഇല്ല, നമ്മുടെ പ്രവൃത്തികൾക്കും മാററം സംഭവിക്കുന്നു. കാരണം നമ്മുടെ പരിതോവസ്ഥകളാൽ നമ്മുടെ വിശ്വാസം അനല്പമായ ഭേദഗതി പ്രാപിക്കുന്നു. പരിവർത്തിതമായ പരിതോവസ്ഥകൾ നമ്മുടെ വിശ്വാസത്തേയും പ്രവൃത്തിയേയും പരിവർത്തിപ്പിക്കുന്നു.

"മനുഷ്യരിൽ ഏററവും യോഗ്യന്മാരായ പലരും മതവിശ്വാസത്തിന്റെ സന്താനങ്ങളാണെന്ന് താങ്കൾ വിചാരിക്കുന്നില്ലെ?"

റസ്സൽ:—നിർമ്മതസ്ഥരിൽ ഏററവും യോഗ്യന്മാരുടെ സംഖ്യ മതസ്ഥരായ യോഗ്യന്മാരുടെ നില അപേക്ഷിച്ച് കൂടുതലല്ലെങ്കിലും അവർ എണ്ണത്തിൽ തുല്യന്മാരാണെന്ന് ഞാൻ വിചാരിക്കുന്നു. ഏതു രാജ്യത്തിലും ഭൂരിപക്ഷക്കാർ മതസ്ഥരാണു.

അദ്ദേഹം ചിരിച്ചു. "അതുകൊണ്ടു് മതം ഏററവും യോഗ്യന്മാരെ ഉല്പാദിച്ചുവെന്നതു

മില്ല. എന്നാൽ പൊതുവെ പറയുകയാണെങ്കിൽ മതം ലോകത്തെ നിശ്ചയമായും കൂടുതൽ അസുഖചിത്തരാക്കിയിട്ടുണ്ടു്.'

"തങ്ങളുടെ യോഗാത്മകമായ ആത്മദർശനങ്ങളിൽനിന്നു് ഏററവും സമുന്നതമായ ജീവിതതത്ത്വങ്ങളെ പ്രഖ്യാപനം ചെയ്തിട്ടുള്ള മതപരന്മാരായ മിസ്റ്റിക്കുകളെപ്പററി താങ്കൾ എന്തു വിചാരിക്കുന്നു"

റസ്സൽ—നിശ്ചിതമായ ഒരു മാനസികാനുഭൂതി എന്നനിലയിൽ ഞാൻ ആത്മീയനിർവാണത്തിൽ വിശ്വസിക്കുന്നു. എന്നാൽ പരമമായ യാഥാർത്ഥ്യം എന്ന നിലയിൽ അതിനെ എനിക്കു് അംഗീകരിക്കാൻ കഴികയില്ല. നിങ്ങൾ പറയുന്ന ഈ സമുന്നതതത്ത്വങ്ങൾ യോഗാത്മകമായ ദർശനങ്ങളുടെ ഫലങ്ങളല്ല. ഈ ആനന്ദമൂർച്ഛ മിസ്റ്റിക്കുകളെ സ്വാർത്ഥതല്പരന്മാരാക്കിത്തീർക്കുന്നു.

"സ്വാർത്ഥതല്പരന്മാരോ? അതെങ്ങനെ?" റസ്സൽ—ഇങ്ങനെയുള്ള യോഗാത്മകമായ അനുഭൂതികളിൽക്കൂടി അവർ കൂടുതൽ ആത്മനിഷ്ഠന്മാരായിത്തീർന്നു് മററുപ്രവർത്തനങ്ങളിൽ വിമുഖരായിത്തീരുന്നു. അവരുടെ ആനന്ദം മദ്യപാനികളുടെ ആനന്ദം പോലെയായിത്തീരുന്നു."

"മി. റസ്സൽ, താങ്കൾ അങ്ങനെ പറയരുതു്" ഞാൻ വിസ്മയത്തോടെ പറഞ്ഞു.

റസ്സൽ—ഞാൻ അങ്ങനെതന്നെ പറയും. മതപരന്മാരായ മിസ്റ്റിക്കുകൾ ദീർഘദർശികളാക്കപ്പെടാതെ മദ്യപാനികളുടെ ഗണനയിൽ ഉൾക്കൊള്ളിക്കപ്പെടാത്തതിനു് ഞാൻ ഒരു കാരണവും കാണുന്നില്ല."

"തങ്ങളുടെ ആനന്ദാനുഭൂതികൾക്കുവേണ്ടി അവർ ചെയ്യുന്ന ത്യാഗങ്ങളേയും ലക്ഷ്യപ്രാപ്തിക്കായി അവർ സസന്തോഷം സഹിക്കുന്ന ക്ലേശങ്ങളേയും ആലോചിച്ചു നോക്കുക"

റസ്സൽ:—മദ്യപാനിയും അങ്ങനെതന്നെ ചെയ്യുന്നു. അവരും വളരെ ദുരിതങ്ങളും ക്ലേശങ്ങളും സഹിക്കുന്നില്ലേ? കഷ്ടപ്പെട്ടു സമ്പാദിച്ച പണം കളഞ്ഞു് അവർ അവനെയും അവന്റെ ബന്ധുജനങ്ങളെയും കഷ്ടപ്പെടുത്തുന്നില്ലേ?"

ഞങ്ങൾ ചിരിച്ചു.

(മരണാനന്തരജീവിതം, ആത്മാവു്, ശാസ്ത്രത്തിന്റെ സാധ്യത, നാഷണലിസം, ദേശാഭിമാനം, സന്താനനിയന്ത്രണം മുതലായ വിഷയങ്ങളേയും ഗാന്ധിജി, ബുദ്ധൻ, ക്രിസ്തു, ടാൾസ്റ്റായി, കാറൽമാർക്സ്, ഫ്രായിഡ്, ബർനാഡ്ഷാ മുതലായ വ്യക്തികളേയും സംബന്ധിച്ചു് മി. റോയി, റസ്സലുമായി നടത്തിയ സംഭാഷണം അടുത്ത ഭാഗത്തിൽ.)

---

[ആരാണു് ഈ ബർട്രാൻഡ് റസ്സൽ, എന്നു നിങ്ങളിൽ ചിലർ ചോദിച്ചേക്കും. അദ്ദേഹം ഇന്നു ജീവിച്ചിരിപ്പുള്ള ഇംഗ്ലീഷുകാരിൽ ഏററവും പ്രതിഭാശാലിയും സൃഷ്ടിപരനും ആയ ചിന്തകനാണെന്നു് ഒററവാചകത്തിൽ പറയാം. റസ്സൽ പഠിച്ച വിഷയം കണക്കാണു്. പക്ഷെ അദ്ദേഹം കൈകാര്യം ചെയ്യാത്ത വിഷയങ്ങളൊന്നുമില്ല. തത്വജ്ഞാനം ലൈംഗികപ്രശ്നങ്ങൾ വിദ്യാഭ്യാസം സാമൂഹ്യ പരിഷ്കരണം രാഷ്ട്രമീമാംസ ഇവയിലെല്ലാം അദ്ദേഹം സുസമ്മതനായ പണ്ഡിതനാണു്. Power, A History of Western Philosophy, Mysticism and logic Marriage and Morals ഇവ അദ്ദേഹത്തിന്റെ ശ്രേഷ്ഠഗ്രന്ഥങ്ങളിൽ ചിലതുമാത്രമാണു്]

# ജയദേവൻ

—ചെറുതിട്ട—

നിൎമ്മലപ്രേമമേ! നീയായിരിക്കുമ
കൎമ്മയോഗത്തിന്റെ മാനസോത്തേജനം
അപ്രമേയാനുരാഗത്തിന്റെ സങ്കല്പ
സുപ്രഭാതോദയം "ഗീതഗോവിന്ദ"മായ്
ഓമൽകിനാവിനാൽ താലോലമാട്ടുന്ന
പ്രേമാനുഭൂതിതൻ ഭാവനാഭാജനം
അക്കലാകാരന്റെ തൂലികത്തുമ്പിലെ
ശർക്കരത്തേൻതുള്ളി തൻമഹാസാഗരം
പച്ചിലക്കാട്ടിലും പർണ്ണശാലേലുമായ്
പിച്ചനടന്നൊരക്കാവ്യാംഗനാജനം
ഇന്നേതുമേടയും മാടവും ഞന്റു നി
ന്നൊന്നു:പാലുന്ന താനന്ദമേകുന്നിതേ

* * * *

ശ്രീ "ജയദേവ"! നിൻ നാമസ്മരണയാൽ
പൂജിതതന്നെയാണിന്നുമെൻ ഭാരതം.
സംഗീതസാഹിത്യ സമ്മേളനത്തിനായ്
സംഗതമാക്കിനീ നിന്നുടെ ജീവിതം
കാളിദാസന്റെയപ്പിഞ്ചുശകുന്തളേ
ക്കാളും മനോഹരം നിൻമഞ്ജുശിഞ്ജിതം
ഹർഷനം ഭാസനം ആരുമിതോരോമ
ഹർഷമുണ്ടാക്കിയില്ലാർഷഭാഷാംബയിൽ
പാമരപണ്ഡിത ഭേദമെന്യേനിന്നി
ലാമഗ്നമാകുന്നു സൎവ്വവസ്തുക്കളും
തുള്ളിത്തുളുമ്പുന്ന വാനിടമാകെനിൻ
വല്ലകിമീട്ടിയ കൊച്ചുമന്ദസ്മിതം

അന്നുനീപാടിയ പാട്ടിലലിഞ്ഞലി
ഞ്ഞിന്നും തുടിക്കുന്നു പച്ചിലക്കാടുകൾ
കാന്തപദങ്ങളിൽ അന്നുവാസന്തിക
പ്പൂന്തേൻപുരട്ടിക്കവിതനിർമ്മിച്ചുനീ
നീയന്നതിത്ത സജീവചിത്രങ്ങൾതൻ
മായാത്തമായമെന്തൽഭുതസൃഷ്ടിയോ?
രാധയും ആ "യുവഗോപാലബാലൻ"നും
മാധവമാസവും വൃന്ദാവനികയും
ഒന്നുകണ്ടെത്തിയാൽപ്പിന്നെ പിരിഞ്ഞിടാൻ
തോന്നുന്ന ചിത്രങ്ങളല്ല, കിനാവിലും.

* * * *

അന്നൊരുവേളനീ നിൻമഹത് ജീവിതം
വർണ്ണിച്ചതായിടാം ഗീതഗോവിന്ദമായ്
ഗംഗയുമാമണൽത്തിട്ടയും "പത്മ"തൻ
സംഗീതസാന്ദ്രമാം കൊച്ചിളംതെന്നലും
താമരപ്പൊയ്കയും പാറപ്പുറങ്ങളും
പ്രേമദോദ്യാന നികുഞ്ജഭ്രഭാഗവും
എല്ലാമൊരുമിച്ചു നിന്നിലലിഞ്ഞലി
ഞ്ഞുല്ലാസമേകി പരിചരിച്ചില്ലയോ?
സ്വാനുഭവങ്ങളിൽ തൂലികമുക്കിനീ
മാനവമാനസം കോരിത്തരിച്ചിതേ.

(കോൾമയിർക്കൊൾകയായ്)

അക്കലാസൃഷ്ടിയിൽ കാണുന്നസംഗീത
സീത്കാരനിസ്വനം സ്വർഗ്ഗീയമോഹനം.
കാനനച്ചോലയും പൂങ്കുയിലുംനിൻെറ
ഗാനങ്ങളിന്നുമതേപടി പാടിടും
ഇന്നുമാവൃന്ദാവനത്തിലെത്തെന്നലിൽ
നിന്നു ചിരിക്കയാം നിൻകലാസൗഭഗം.

* * * *

ദേവ! നിന്നാത്മസംഗീതപാദങ്ങളിൽ
പൂവിട്ടുപൂജിച്ചു തൃപ്തനാകട്ടെ! ഞാൻ.

## ലഘുനിരൂപണങ്ങൾ

★ മറവിൽ

★ സ്പന്ദിക്കുന്ന മണ്ണു്

★ ക്രുത്തമ്പലം

★ അമ്മ

★ ശ്രീനാരായണഗുരുദേവൻ

★ മണ്ണിന്റെ മക്കൾ

1. **മറവിൽ.** പി. കേശവദേവ്. പ്രകാശകർ റെഡ്യാർ പ്രസ്സ്, തിരുവനന്തപുരം. വില രൂപാ 1.

കേശവദേവിന്റെ കഥാസമാഹാരങ്ങളിൽ ഏററവും പുതുതാണിതു്. ആകെ ഏഴു കഥകളുണ്ടു്. രാഘവന്റെ അമ്മ, മീൻകാരൻകോരൻ, പി. സി. യുടെ പ്രേമകഥ തുടങ്ങി ഏഴെണ്ണം. ഇതിലെ ചില കഥകളിൽ സംഭാഷണം മാത്രംകൊണ്ടു് കഥകളെ നയിക്കാൻ ദേവ് ശ്രമിച്ചിട്ടുണ്ടു്. പണ്ടു് കെ. സുകുമാരൻ ചെയ്തിരുന്നമട്ടിൽ. സുകുമാരന്റെ സംഭാഷണങ്ങളിൽ ഫലിതവും നേരംപോക്കും അധികപ്പെട്ടു നിന്നിരുന്നു. ദേവിന്റെ സംഭാഷണങ്ങളിൽ വിഷാദവും വേദനയും അധികപ്പെട്ടു നില്ക്കുന്നു. മറവിൽ എന്ന കഥയിൽ ഭീതിജനകമായ ഒരന്തരീക്ഷം സൃഷ്ടിക്കാൻ ദേവിനു സാധിച്ചിട്ടുണ്ടു്. ഈ സംഭാഷണങ്ങൾകൊണ്ടുമാത്രം. ആ വിജയം അഭിനന്ദനീയമാണു്. പി. സി. യുടെ പ്രേമകഥ, അഹിംസാസേന, ഈ രണ്ടു കഥകളിലും ജീവിച്ചിരിക്കുന്ന ചില ആളുകളെപ്പററി സ്പഷ്ടവും അസ്പഷ്ടവുമായ പരാമർശങ്ങളുണ്ടു്. എന്തുദ്ദേശത്തിലായാലും ഒരു കലാകാരനു് അതു ഭൂഷണമല്ല. ചില ആശയങ്ങളുടെ പ്രതിരൂപങ്ങളായിട്ടല്ലാതെ ആളുകളെ നേരിട്ടു് പരാമർശിക്കുക—സ്തുതിയായാലും നിന്ദയായാലും—ഒരു കഥാകാരൻ ചെയ്യേണ്ടതല്ല. ദേവിന്റെ ചിത്രശാലയിലെ കേളപ്പന്റെ ചിത്രവും അഹിംസാസേനയിലെ ചിത്രവും താരതമ്യപ്പെടുത്താൻ രസമുണ്ടു്. മാററം രണ്ടുപക്ഷം വന്നിരിക്കുന്നു. ഈ സമാഹാരത്തിലെ മീൻകാരൻകോരൻ എന്നകഥ 'പ്രവാഹ'ത്തിലെ ഒരു ലേഖകൻ ഈയിടെ തെണ്ടിസ്സാഹിത്യത്തിനുദാഹരണമായി ചൂണ്ടിക്കാണിച്ചിരുന്നു. അതുകൊണ്ടു് ആ കഥ പ്രത്യേകമായി നിങ്ങളുടെ ശ്രദ്ധയിൽപ്പെടുത്തിക്കൊള്ളട്ടെ. ഒരു മീൻ കച്ചവടക്കാരൻ തന്റെ രതിവിഷയകമായ അഭിലാഷങ്ങൾക്കു് നീക്കുപോക്കില്ലാതെ വന്നപ്പോൾ അവ ഒരു പട്ടിയോടുള്ള വാത്സല്യമായിമാററി. അത്രയും സ്വാഭാവികമാണുതാനും. പക്ഷെ ആ വാത്സല്യം വാത്സല്യമായിത്തന്നെ നില്ക്കേണ്ടതാണു്. മറിച്ചു് ആ പട്ടി ഇണചേരാനാഗ്രഹിക്കുമ്പോൾ അസൂയയും ദ്വേഷ്യവും ഉണ്ടായതായി പറഞ്ഞതു് അസാന്മാർഗ്ഗികം മാത്രമല്ല അസ്വാഭാവികം കൂടിയാണു്. മനുഷ്യനെ മൃഗത്തിന്റെ പദവിയിലേക്കു് താഴ്ത്തുകയാണു് ഇതുകൊണ്ടു സാധിക്കുക. ഇത്തരം കഥകളെഴുതുമ്പോൾ വിലക്ഷണമനശ്ശാസ്ത്രത്തിന്റെ പുറകേ ഓടിപ്പോകാതെ കലാകാരന്റെ മഹത്തായ കടമകളെപ്പററി സ്മരിക്കുകയാണാവശ്യം. ഗോർക്കിയേയും സോഷ്യലിസ്റ്റ് റിയലിസത്തേയും മാനിക്കുന്ന ദേവ് തീർച്ചയായും അതുചെയ്യണം. ദേവിന്റെ നല്ല കാലത്തെ കഴിവുകളെ ഓർമ്മിപ്പിക്കുന്ന ഈ കഥ ഇത്രയും വഷളാക്കിയതു് അദ്ദേഹം അറിഞ്ഞുകൊണ്ടാണോ എന്തോ?

2. സ്പന്ദിക്കുന്നമണ്ണ്. ഇ. എം. കോവൂർ പ്രകാശകർ: റെഡ്യർപ്രസ്, തിരുവനന്തപുരം വില രൂ. 1. 4. ണ

കോവൂരിന്റെ എട്ടുചെറുകഥകളാണ് ഈ പുസ്തകത്തിലെഉള്ളടക്കം. സ്പന്ദിക്കുന്നമണ്ണ് എന്നൊരുകഥ ഇതിലില്ല. പിന്നെ ആ പേര്—അത്രഭംഗിയില്ലാത്ത ആ പേര്—എന്തിനിട്ടു എന്നാണെങ്കിൽ "നീ മണ്ണാകുന്നു" എന്നൊരുകഥയുള്ളതിൽ. അതാവാം കാരണം. അല്ലെങ്കിൽ ചങ്ങമ്പുഴയുടെ 'സ്പന്ദിക്കുന്ന അസ്ഥിമാട'ത്തോട് ഗ്രന്ഥകാരനുള്ള പ്രിയമാകാം. അതുപോകട്ടെ 'തുടിക്കുന്നമണ്ണ്' എന്നുമാററിയാൽ കുറേക്കൂടി ഭംഗിയാകും എന്നെനിക്കുതോന്നുന്നു. ഇതിലെ കഥകളെല്ലാം രസമായി വായിച്ചുപോകാവുന്നവയാണ്. സരസനായ ഒരു സംഭാഷണവിദഗ്ധനെ ഈ കഥകളുടെ പിമ്പിൽ നമുക്കുകാണാം. വളരെ അനായാസമായിട്ടാണ് അദ്ദേഹം കഥകളെഴുതുന്നതെന്നും തോന്നും. ഉൾക്കനവും അത്രയ്ക്കു പലപ്പോഴും ഉണ്ടാകാറുള്ളു. പക്ഷേ വ്യത്യസ്ഥങ്ങൾ ഉണ്ടു്. ഉദാഹരണത്തിനു മുൻപറഞ്ഞ 'നീമണ്ണാകുന്നു' എന്നകഥതന്നെ നോക്കുക. അതിലെ ആക്ഷേപഹാസം ഉജ്വലമായിട്ടുണ്ടു.. 'കൊടുങ്കാററിന്റെ അന്ത്യത്തിൽ' എന്ന ആദ്യത്തെ കഥയ്ക്കു് ഒരു ചലൽചിത്രത്തിന്റെ സംവിധാനമുണ്ടു്. താഴ്ന്ന തരക്കാരെക്കാളും സമ്പന്നരുടെ ജീവിതത്തെയാണ് കോവൂർ കൂടുതൽ വിദഗ്ധമായി ചിത്രീകരിക്കുന്നതു്. നല്ല സെററികളും, പങ്കാകളും ഫ്ളവർവേസും സജ്ജീകരിച്ചിട്ടുള്ള ഒരു 'ഡ്റായിംഗ് റൂം അന്തരീക്ഷം' ആണ് കോവൂരിന്റെ കഥകളിൽകാണുക. അതിനുമുണ്ടല്ലോ ഒരു രസം; പാവങ്ങളുടെചിത്രം മാത്രം കണ്ടുമുഷിഞ്ഞവരെ ഈ ബൂർഷ്വാ അന്തരീക്ഷം മന്ദഹാസത്തോടെക്ഷണിക്കുന്നു. മനസ്സുണ്ടെങ്കിൽചെല്ലുക.

3. കൂത്തമ്പലം (രണ്ടാംപതിപ്പ്) ഇ. എം. കോവൂർ പ്രകാശകർ റെഡ്യാർ പ്രസ്, തിരുവനന്തപുരം. വില രൂ 1.

കോവൂരിന്റെ ആദ്യകാലലേഖനങ്ങളിൽ 12 എണ്ണം ഇതിലുണ്ടു്. കൂത്തമ്പലം എന്നപേരു് ഈ പുസ്തകത്തിനു് അന്വർത്ഥമായിട്ടുണ്ടു്. കേരളീയഫലിതത്തിന്റെ സംരക്ഷകനായിരുന്ന ചാക്യാരുടെ പാരമ്പര്യമാണു് ഈ. വി.യും നയനാരും സഞ്ജയനും പുലർത്തിയതു്. ഇന്നു് ഈ പന്ഥാവിൽ കോവൂരിനെപ്പോലെ അധികംപേർ സഞ്ചരിക്കുന്നില്ല. കസിൻ, ചുമ്മാ മുതലായവ ഒന്നാംതരം നർമ്മസല്ലാപങ്ങളാണു്. സാഹിത്യത്തൊട്ടിവേല, കണ്ണുനീർ മുതലായവ വെറും ഗുണദോഷങ്ങളാണു്. ഗുണദോഷങ്ങളെ അദ്ദേഹത്തിനുതന്നെയും വെറുപ്പാണു്. അപ്പോൾപിന്നെ അദ്ദേഹം അതുമററുള്ളവരുടെമേലും പ്രയോഗിക്കാതെ കഴിക്കുകയായിരുന്നു ഭേദം. എങ്കിലും പൊതുവേ അവതാരകൻ (D. P.) പറയുന്നതുപോലെ "നല്ല ചിത്രനിർമ്മാണപാടവം, നല്ല രംഗനിർമ്മാണകൗശലം, രസികൻ വിനോദകൗതുകം എന്നിവയെല്ലാം ഈ പ്രബന്ധങ്ങളിൽ മിക്കവാറും എല്ലായിടത്തും കാണാം"

4. അമ്മ. കെ. എം. എൻ. ചെട്ടിയാർ പ്രകാശകർ വിദ്യാരംഭം ബുക്ക്ഡിപ്പോ, ആലപ്പുഴ വില രൂ. 1.

ഈ നാടകത്തെപററി അധികം പറയാതിരുന്നാൽ അധികം നന്നു്. പട്ടണപരിഷ്കാരത്തിൽ മുഗ്ദ്ധനായ ഒരു യുവാവിന്റെ മാനസികപരിവർത്തനത്തെ കാണിക്കാനാണു് ഗ്രന്ഥകാരൻ ഉത്സാഹിച്ചിരിക്കുന്നതു്. വേണ്ട ഗുണപാഠങ്ങളൊക്കെയുണ്ടു്. നായകനായ യുവാവു് ചീത്തയായതുപോലെതന്നെ വേഗം നന്നാവുകയും ചെയ്തു. മാതൃസ്നേഹം, മദ്യവർജ്ജനം മുത

ലായവയെപ്പററിയുള്ള ഉപദേശങ്ങളും സ്വീകാര്യം തന്നെ. പക്ഷെ, ഒരു നാടകത്തിന്റെ വിജയത്തിനുവേണ്ടിയാതൊരു ഘടകവും ഇതിൽ മരുന്നിനുപോലും കാൺമാനില്ല. സംഭാഷണം, കഥാഘടന, പാത്രസൃഷ്ടി ഇവയിലൊന്നിന്റെയും ബാലപാഠങ്ങൾപോലും ഈ ഗ്രന്ഥകാരൻ ഗ്രഹിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

'ഋഷിഗർഭം'പോലെ അത്ഭുതകരമായ കുറേ സംഭവങ്ങളുടെ അടുക്കില്ലാത്ത ഒരു കൂട്ടിക്കെട്ടാണ് ഈ നാടകം. നാടകമെന്നുള്ള വാക്കുതന്നെ ഈ കൃതിയെ സംബന്ധിച്ച് പറയുമ്പോൾ ഉപയോഗിക്കരുത്. പുറംചട്ടയിൽ അമ്മ എന്നുള്ള പേരും ഏതോ ഒരു സിനിമാനാട്യക്കാരിയുടെ ചിത്രവും പബ്ലിഷരുടെ പരസ്യപ്പലകപോലെ കാണാം.

## 5. ശ്രീ. നാരായണഗുരുദേവൻ

കെ. ബാലരാമപ്പണിക്കർ, സംസ്കൃതകാളേജ്, തിരുവനന്തപുരം. വില രൂപാ 1.

ഇതു കേവലം ഒരു ജീവചരിത്രമല്ല. സ്വതന്ത്രമായ ഒരു ചർച്ചയും ചിലരുടെ വിവാദങ്ങൾക്ക് ഒരു മറുപടിയും കൂടിയാണ്. ആദ്യത്തെ ഖണ്ഡത്തിൽ ശ്രീ. നാരായണന്റെ ജീവിതചരിത്രത്തിനുപുറമേ അദ്ദേഹത്തെപ്പററി ആർക്കും ഉണ്ടാകാവുന്ന സംശയങ്ങളെ മുൻനിർത്തി നടത്തിയിട്ടുള്ള ചില ചിന്തകളും അടങ്ങിയിരിക്കുന്നു. ഉദാ: "ശ്രീ നാരായണൻ ഈശ്വരാവതാരമോ സാധാരണ മനുഷ്യനോ?"

"ശ്രീ. നാരായണൻ ആസ്തികനോ നാസ്തികനോ" ഇത്യാദി.

രണ്ടാം ഖണ്ഡം യുക്തിവാദിപത്രാധിപർ എം. സി. ജോസഫിനു മറുപടിയായിട്ടാണ്. "ഞാൻ കണ്ട ശ്രീ നാരായണൻ എന്ന പേരിൽ ശ്രീ ജോസഫ്, ഒരു ലേഖനം എഴുതിയിരുന്നു. അതിൽ അദ്ദേഹം സ്വാമികളെ ഒരു യുക്തിവാദിയായി ചിത്രീകരിച്ചു. അതബദ്ധമെന്ന് ശ്രീ ബാലരാമപ്പണിക്കർ സ്ഥാപിക്കുന്നു. സാമാന്യയുക്തികൾവച്ചുകൊണ്ടാണ് ജോസഫിന്റെ പോക്ക്. വേദാന്തപാഠങ്ങൾ ഗ്രഹിച്ചരുവന്റെ ഉറപ്പോടും ശുദ്ധതാർക്കികന്റെ സങ്കേതനിഷ്ഠമായ ഉദാഹരണങ്ങളോടുംകൂടി ബാലരാമപ്പണിക്കർ എതിർക്കുന്നു. സ്വാമികളെ യുക്തിവാദിയാക്കുന്നതു ആരാധകന്മാർക്കിഷ്ടമല്ലെങ്കിലും മഹാന്മാരുടെ ജീവിതം ഇത്തരം വ്യാഖ്യാനഭേദങ്ങൾക്കവസരം നൽകിക്കൊണ്ടുതന്നെയിരിക്കും. ശ്രീ. ബാലരാമപ്പണിക്കർ വിചാരിക്കുന്നതുപോലെ അത്ര അപകടം പിടിച്ച വ്യാഖ്യാനമാണോ ജോസഫിന്റേതെന്ന് ശങ്കയുമുണ്ട് ഞങ്ങൾക്ക്.

## 6 മണ്ണിന്റെമക്കൾ

എ. കെ. ബാലകൃഷ്ണപിള്ള പി. കെ. മെമ്മോറിയൽ പ്രസ്സ് വില രൂപാ 1. പേജ് 84.

എഴുതിപ്പഴകിയിട്ടില്ലാത്ത ഒരു യുവാവിന്റെ ഏതാനും ചെറുകഥകളാണ് ഇതിലെ ഉള്ളടക്കം. 'മണ്ണിന്റെമക്കൾ' എന്ന പ്രധാനകഥയും 'രാമുവും തോമ്മായും എന്ന ഒരു കൊച്ചുകഥയും നാന്നായിട്ടുണ്ട്. വെള്ളപ്പൊക്കകാലത്തെ കുട്ടനാട്ടിന്റെ അന്തരീക്ഷത്തെ ആവിഷ്കരിക്കുന്ന 'മണ്ണിന്റെമക്കൾ' വായിക്കുമ്പോൾ തകഴിശിവശങ്കരപ്പിള്ളയുടെ ചിലരംഗങ്ങൾ നാം സ്മരിച്ചുപോകും. ആ വിശ്രുതകഥികന്റെരീതിയേയും ഭാഷയേയും പിൻതുടരാൻ ഇദ്ദേഹം ഉത്സാഹിച്ചിട്ടുമുണ്ട്. എങ്കിലും ഇനിയും കുറേക്കൂടി 'ശിക്ഷ കഴിച്ചെ'ങ്കിലേ ആ നിലയിലെത്തുകയുള്ളു. ഈ പുസ്തകത്തിന്റെ നെററിപ്പട്ടമായി 'പുണ്ണുകൾ' എന്നകഥചേർത്തു ഒരു പന്തികേ

## സഹകരണത്തെപ്പററി

★ നമ്മുടെ
സഹകരണസംഘങ്ങൾ

★ സഹകരണദീപിക

★ സഹകരണപ്രവേശിക

★ വായ്പസഹായി

All by ഇറവൂർ മാധവപ്പൈ.

സഹകരണപ്രസ്ഥാനത്തിനു തിരുവിതാംകൂറിൽ മുപ്പത്തഞ്ചു വർഷം പഴക്കം കാണും. നമ്മുടെ സഹകരണസംഘങ്ങളെപ്പററി പ്രതിപാദിക്കുന്ന ഈ ഗ്രന്ഥത്തിനു പതിനഞ്ച് വർഷവും. 1110-ൽ നമ്മുടെ നാട്ടിലെ സഹകരണസംഘങ്ങൾ എപ്രകാരം പ്രവർത്തിച്ചിരുന്നു, അവയുടെ ന്യൂനതകൾ എന്തെല്ലാം ആയിരുന്നു, പരിഹാരമാർഗ്ഗങ്ങൾ ഏവ, ഈ കാര്യങ്ങൾ ലളിതമായും വിശദമായും ഉപപാദിക്കുന്ന പ്രസ്തുത പുസ്തകത്തിന്റെ പ്രയോജനം വാസ്തവത്തിൽ കാലാന്തരത്തിലും കുറഞ്ഞിട്ടില്ല. തിരുവിതാംകൂറിലെ സഹകരണസംഘങ്ങളുടെ പോരായ്മകൾ ഇനിയും പരിഹരിക്കേണ്ടതായിത്തന്നെ ഇരിക്കുന്നു. അവയുടെ പ്രവർത്തനം കൂടുതൽ കാര്യക്ഷമവും പ്രയോജനപ്രദവും ആക്കുന്നതിനു ശ്രീ മാധവപ്പൈ നൽകുന്ന നിർദ്ദേശങ്ങൾ കാലഹരണം ഇല്ലാത്തവയത്രെ.

൨. സഹകരണദീപിക. ആയിരത്തിഎഴുന്നൂറിൽപരം സഹകരണസംഘങ്ങൾ ഇന്നു തിരുവിതാംകൂറിൽ പ്രവർത്തിക്കുന്നുണ്ട്. എങ്കിലും സഹകരണത്തിന്റെ തത്വസംഹിതിയും പ്രയോഗരീതിയും ഇന്നും സഹകാരികൾ എന്നറിയപ്പെടുന്ന ഒരു പ്രത്യേകവർഗ്ഗത്തിന്റെ ഐച്ഛികവിഷയമായി തുടരുന്നു. സഹകരണസംബന്ധമായ ബോധം ജനിപ്പിക്കുന്നതിനും ജ്ഞാനം വർദ്ധിപ്പിക്കുന്നതിനും ഉള്ള സംരംഭങ്ങൾ അത്രതന്നെ വിജയിച്ചിട്ടില്ല. സഹകരണപ്രസ്ഥാനത്തിന്റെ സ്ഥായിയായ നിലനില്പിനും അരോഗമായ വളർച്ചക്കും അവ അനുപേക്ഷണീയമാണുതാനും. സഹകരണതത്വങ്ങളുടെയും കർമ്മപരിപാടികളുടെയും സംക്ഷിപ്തമായ ഒരു വിശകലനം ആണ് സഹകരണദീപികയിൽ കാണുന്നത്.

൩. സഹകരണപ്രവേശികയുടെ ഉദ്ദേശവും മേൽപറഞ്ഞതിൽ നിന്നു ഭിന്നമല്ല. പ്രായേണ ധനസഹായസംഘത്തിനെ മാത്രം അടിസ്ഥാനപ്പെടുത്തി എഴുതിയിട്ടുള്ള ഈ ഗ്രന്ഥത്തിന്റെ പ്രയോജനവും തദനുരൂപമായി പരിമിതമായിരിക്കുന്നു.

---

ടായിരപ്പൊരി. ദുർഗ്ഗന്ധംകൊണ്ട് ആളുകളെ ആകർഷിക്കാൻ എളുപ്പമല്ലല്ലോ. ഇതിലെ ഏററവും നല്ലകഥ 'രാമുവും തോമ്മായും' ആണെന്നാണ് എനിക്കുതോന്നുന്നത്. രണ്ടു തെരുവുപിള്ളേരുടെ ജീവിതത്തിലെ ഒരു രാത്രിയെ അനലംകൃതമായഭാഷയിൽ ചിത്രീകരിക്കുന്ന ആകഥവെറും ഒരു കഥയല്ല—അവരുടെ ജീവിതത്തിന്റെ വിദഗ്ദ്ധമായ ഒരു സംഗ്രഹമാണ്. ആ ഒരു കഥമാത്രംമതി "മണ്ണിന്റെമക്കളെ" അദ്ദേഹം പഠിച്ചിട്ടുണ്ടെന്നു തെളിയിക്കാൻ.

S. G.

൪. വായ്പസഹായി. തിരുവിതാംകൂറിൽ എന്നല്ല ഇന്ത്യയിൽതന്നെയും ധനസഹായസംഘങ്ങൾക്കാണ് കൂടുതൽ പ്രാധാന്യം. കർഷകന്റെ ആദായക്കുറവും കടംവീട്ടുന്നതിലുള്ള അശ്രദ്ധയുംമൂലം വായ്പകൾ തിരിച്ചടയ്ക്കുവാൻ കഴിയാതെ അംഗങ്ങളും തൻമൂലം സംഘങ്ങളും വളരെ ക്ലേശിച്ചിട്ടുണ്ട്; ക്ലേശിക്കുന്നുമുണ്ട്. വായ്പകൾ നൽകുന്നതിൽ കൂടുതൽ നിഷ്കർഷ കാണിക്കുന്നതുകൊണ്ടോ അധമർണ്ണന്മാർക്ക് വേണ്ടോപദേശം നൽകുന്നതുകൊണ്ടോ ഈ പ്രശ്നം വേണ്ടപോലെ പരിഹരിക്കപ്പെടുകയില്ല. കണിശമായി ഗഡുവുകളിൽ വായ്പ അടച്ചുതീർക്കാത്ത സഹകരണ സമ്പ്രദായം ബോധനപരമായും സാമ്പത്തികമായും ഒരു മിഥ്യയാണെന്നു മാക്ലഗൻ കമ്മററി അഭിപ്രായപ്പെടുന്നു. പക്ഷേ വായ്പ തിരിച്ചടയ്ക്കാൻ കഴിവുണ്ടാകത്തക്ക വിധം കർഷകന്റെ ആദായം ഉയർത്തുകയും ഉയർന്നതോതിൽ സ്വീകരിക്കുകയും ചെയ്യാതെ ഋണബാദ്ധ്യതയിൽ നിന്നു സ്ഥായിയായ മോചനം ലഭിക്കുന്നതല്ല.

എൽ. പി.



# പെങ്ങ്ഗ്വിൻ പുസ്തകാവലി



കെ. എസ്സ്.

[ലോകവ്യാപകമായ പ്രചാരം നേടിക്കഴിഞ്ഞ പെങ്ങ്ഗ്വിൻ പുസ്തകശാലയെക്കുറിച്ച്, അതിന്റെ അധികൃതമായ അനുവാദത്തോടുകൂടി, 'ബ്രിട്ടീഷ് ബുക്ക്സ്ട്ടകം' എന്ന ഇംഗ്ലീഷ്മാസികയിൽ, 1947-ൽ, പ്രസിദ്ധീകരിച്ചിരുന്ന ഒരു ലേഖനത്തിന്റെ ഏകദേശ വിവർത്തനമാണ് ഇത്.]

പതിമൂന്നുകൊല്ലംമുമ്പ് ഏതാനും റീപ്രിൻറുകൾ ബ്രിട്ടനിൽ ആവിർഭവിച്ചു. പേരുകൾ പരിചിതങ്ങളാണ്. കെട്ടും മട്ടുമാകട്ടെ, അപരിചിതം. വിവിധനിറത്തിലുള്ള കടലാസ്സാണ് ആവരണം. അവയിലുണ്ടായിരുന്ന മുദ്ര (Imprint) തികച്ചും അജ്ഞാതം—വില, ആറണാവീതം—അവയത്രെ ആദ്യത്തെ പെങ്ങ്ഗ്വിൻ പുസ്തകങ്ങൾ.

പ്രസിദ്ധീകരണകലയെപ്പററി അറിയാവുന്നവരൊക്കെത്തന്നെ അന്നു നിശ്ചയിച്ചുറച്ചതാണ്, ഈ സംരംഭം പരാജയപ്പെട്ടുമെന്ന്. അതിനു ന്യായമായ കാരണങ്ങളും ഉണ്ടായിരുന്നു. അവയുടെ പ്രസിദ്ധീകരണത്തിന് ഒന്നുരണ്ടുമാസം മുമ്പെങ്കിലും, പ്രസാധകനായ അല്ലൻലേനിന് (Allen lane) ഇക്കഥ മനസ്സിലായിക്കഴിഞ്ഞിരുന്നു. ഏവരും അദ്ദേഹത്തെ ഇതു ധരിപ്പിച്ചു. അല്ലെൻ 1935-ൽ രാജ്യമാകെ ഒന്നു പര്യടനംചെയ്തു, ഇംഗ്ലണ്ടിലേയും സ്കോട്ട്ലണ്ടിലേയും പ്രധാന പുസ്തകവില്പനശാലകളെല്ലാം സന്ദർശിച്ചു. താനും സഹോദരന്മാരായ റിച്ചേർഡ്ലേനും (Richard Lane) ജോൺലേനും (John Lane) കൂടി സമാരംഭിക്കാൻ ഉദ്ദേശിച്ചിരുന്ന ഈ പ്രസിദ്ധീകരണങ്ങളെ പ്രചരിപ്പിക്കാൻ ഉദ്യമിച്ചു. ആ യാത്രയുടെ പ്രതിഫലം പ്രോത്സാഹകമായിരുന്നില്ല. ഒരു വില്പനശാലമാത്രം (Woolworth's) സാരമായ സ്വീകരണം നൽകി. ഏതാനും ദിവസത്തിനകം അതു വിപുലമായിത്തീരുകയും ചെയ്തു. അങ്ങനെ ബ്രിട്ടീഷ്ജനത പെങ്ങ്ഗ്വിൻ പുസ്തകങ്ങളെ സോത്സാഹം സ്വീകരിച്ചു.

1935-ലാണ് അടുത്ത പുസ്തകസമാഹാരവും പുറത്തുവന്നത്. അന്നും ഇന്നും പെങ്ങ്ഗ്വിൻ പുസ്തകങ്ങൾക്ക് ഒരു പ്രത്യേകതയുണ്ട്—അവ എല്ലാതരം പാരായണാഭിരുചികൾക്കും രീതികൾക്കും യോജിച്ച സംഭാവന നൽകി. 1936 ജനുവരി ഒന്നാംതീയതി പുതിയ പെങ്ങ്ഗ്വിൻ പ്രസിദ്ധീകരണകമ്പനി (Penguin Books Ltd.) രൂപീകൃതമായി. പുസ്തകങ്ങൾ സൂക്ഷിക്കുന്നതിനും വിൽക്കുന്നതിനും എല്ലാംവേണ്ടി 'ഹോളിട്രിനിററി ചർച്ചി'ന്റെ കീഴിലുള്ളൊരു അറ വാടകയ്ക്കെടുത്തു. ഒഴിഞ്ഞ രണ്ടു കല്ലറകൾ ഉണ്ടായിരുന്നവ ഇരുമ്പുപാതിലുകളിട്ട്, കണക്കെഴുത്തും പുസ്തകങ്ങളും പണവും സൂക്ഷിക്കുന്നതിനും ഉപയോഗ്യമാക്കി. നവീനസംവിധാനം, പാഴ്സലുകൾ മുകളിലേയ്ക്ക് ഉയർത്താനുള്ളൊരു ആച്ചുതികോപകരണംമാത്രം!

1937-ൽ പെങ്ഗ്വിൻ പുസ്തകശാല മറെറാരിടത്തു് രണ്ടു ചെറുമുറികളിലേയ്ക്കു മാററപ്പെട്ടു. അക്കൊല്ലം അവസാനം 'ഹാർമണ്ട്സ്വർത്തി'ൽ അതിനായി നിർമ്മിക്കപ്പെട്ടൊരു പുതിയ കെട്ടിടത്തെ പ്രാപിക്കുകയും ചെയ്തു.

അപ്പോഴേയ്ക്കു് നൂറിലേറെ പുസ്തകങ്ങൾ പ്രസിദ്ധീകൃതമായിക്കഴിഞ്ഞു. ഇതാ, അവയിൽ ചിലതു്:—ആൽഡുവസ് ഹക്സ്ലിയുടെ 'Chrome yellow' ഇ. എം. ഫോസ്റ്ററുടെ 'A passage to India' എഡ്മണ്ട് ബ്ളണ്ടന്റെ 'Undertones of war' എഡ്ഗർ വാലസ്സിന്റെ 'Four just men'.

അക്കാലത്തു് അല്ലെൻലേൻ ആയിരുന്നു പ്രധാന പ്രസാധകനും ഡയറക്ടരും; റിച്ചഡ് ധനകാര്യങ്ങളുടെ മേൽനോട്ടം വഹിച്ചു ജോണിനായിരുന്നു വില്പനയുടെ ചുമതല. 1942-ൽ ഉത്തരആഫ്രിക്കായിൽവച്ചു്, ലഫ്റെറനൻറായിരുന്ന ജോൺ മരിച്ചു. ഇതു പെങ്ഗ്വിൻ പ്രസിദ്ധീകരണശാലയുടെ പ്രചാരത്തിനു വലിയൊരു ആഘാതമായി. വിദേശവില്പനയ്ക്കു് ജോണിനെപ്പോലൊരു മാനേജരെ കിട്ടുക എളുപ്പമായിരുന്നില്ല. നാലുകൊല്ലത്തിനകം അച്ചടിക്കുന്ന പുസ്തകങ്ങളിൽ രണ്ടിലൊന്നു് കയററുമതിചെയ്യത്തക്കവണ്ണം വിദേശവ്യാപാരത്തെ അദ്ദേഹം വികസിപ്പിച്ചിരുന്നു.

1936-ൽ വി. കെ. കൃഷ്ണമേനോൻ ലേൻസഹോദരന്മാരെ British Institue of Adult Education—ന്റെ സിക്രട്ടറിയോടും, London School of Economics—ലെ ഒരു ഭാരവാഹിയോടും പരിചയപ്പെടുത്തി. തൽഫലമായി, പെങ്ഗ്വിൻ പുസ്തകങ്ങൾക്കാം ഗൗരവതരവും നിയതമായ വിദ്യാഭ്യാസോദ്ദേശത്തോടുകൂടിയതുമായ ഒരു പുസ്തകപരമ്പര പ്ളാനിടപ്പെട്ടു. അവയത്രെ 'പെലിക്കൻ പുസ്തകങ്ങൾ'. ഈ പരമ്പരയിൽ ഒന്നാമതുപ്രസിദ്ധീകരിച്ചതു് ബർണാഡ്ഷായുടെ The Intelligent Woman's Guide to Socialism, Capitalism, Sovietism and Fascism ആണു്. ഫാസിസത്തെക്കുറിച്ചു പ്രസ്താവിക്കുന്നഭാഗം ഈ പതിപ്പിനുവേണ്ടിപ്രത്യേകിച്ചു് ഷാ എഴുതിയതത്രെ.

അപ്പോഴാണു് ആദ്യമായിപെങ്ഗ്വിൻ പ്രസിദ്ധീകരണശാല കേവലം റിപ്രിൻറ് അല്ലാത്തൊരു ഗ്രന്ഥം പുറത്തിറക്കുക. അക്കൊല്ലംതന്നെ തുടന്നു്, സാർവ്വദേശീയപ്രാണനമുലം, ആദ്യത്തെപെങ്ഗ്വിൻ സ്പെഷ്യലുകളും പുറത്തുവന്നു. തദനന്തരംപുതിയ പുസ്തകങ്ങൾ (റീപ്രിൻറുകളല്ല) ആയി ലിസ്റ്റിൽ ഏറിയക്രമം. ഇന്നു് അവരുടെനിർമ്മിതിയിൽ 80-ശതമാനം നൂതനസാമഗ്രികളത്രെ.

സ്പെഷ്യലുകൾതന്നെ നൂററിഅമ്പതിലധികം ആയിട്ടുണ്ടു്. രാഷ്ട്രീയസ്വഭാവമുള്ളതാണു് വലിയൊരുവിഭാഗമെങ്കിലും, അവ സർവ്വവിഷയവ്യാപകങ്ങളത്രെ. ഈ പരമ്പരയിൽ H. G. വെത്സ്, ഹരോൾഡ് നിക്കൽസൺ, ലാർഡ്വേവൽ, പ്രൊ: ലാസ്കി എന്നിവരുടെയെല്ലാം ഗ്രന്ഥങ്ങൾ ഉൾപ്പെടുന്നു.

പന്തുണ്ടു സംവൽസരംകൊണ്ടു് പെങ്ഗ്വിൻ പുസ്തകപ്പട്ടിക ആയിരത്തി ഇരുനൂറിൽപരമായി. പകുതിപെങ്ഗ്വിൻ പരമ്പരതന്നെ. നൂററിഅൻപതിലധികം പെലിക്കൻ പുസ്തകങ്ങളും സ്പെഷ്യലുകളും എന്നാൽ ഇവകൂടാതെ പ്രത്യേകം പര

മ്പരുകളും ചിലതുണ്ട്. അവയുടെ ഒരു സംക്ഷിപ്തവിവരണം നൽകാൻ ശ്രമിക്കാം!

ഒന്ന്, യൂറോപ്യൻ മാതൃകയിലുള്ള, മനോഹരങ്ങളും വിലകൂടിയവയുമായ, കിങ്ങ്പെങ്ങ്ഗ്വിൻ പരമ്പര—ഉള്ളടക്കം, പകുതി വായിക്കാനുള്ളതും ശേഷം ചിത്രങ്ങളും. മുമ്പ് ബ്രിട്ടനിൽ അത്തരം പുസ്തകങ്ങൾ ഉണ്ടായിരുന്നില്ല. 1939-ലാണ് പ്രഥമമായി രണ്ടു കിങ്ങ്പെങ്ങ്ഗ്വിൻ പുസ്തകങ്ങൾ പുറപ്പെടുന്നത്. 1947 വരെ പതിമൂന്നെണ്ണം പ്രസിദ്ധീകൃതമായി. രണ്ടര ഷില്ലിങ്ങാണ് വില.

ബാലവിഭാഗം പഫ്ഫിൻ ചിത്രപുസ്തകങ്ങൾ, പഫ്ഫിൻകഥാപുസ്തകങ്ങൾ, ബേബിപഫ്ഫിൻ പുസ്തകങ്ങൾ. 1940-തുടങ്ങി; നാല്പതിലധികം ചിത്രപുസ്തകങ്ങൾ ഉളവായിട്ടുണ്ട്. കഥാപുസ്തകങ്ങൾ അടുത്ത വർഷം ആരംഭിച്ചു. മുപ്പത്തിഅഞ്ചിലേറെ ആയി.

സചിത്രഗ്രന്ഥങ്ങളിൽവച്ച് ഏററവും ഉന്നതസ്ഥാനം അർഹിക്കുന്നത് അധുനാതന ചിത്രകാരന്മാരെ അധികരിച്ചുള്ള പരമ്പരയാണ്. (Modern Painters series) അവ ഇന്നത്തെ ഒന്നാംകിട ചിത്രകാരന്മാരുടെ കലാസൃഷ്ടികളെ, ആർട്ട് ഗ്യാലറിയിൽ ചെന്നുകാണുവാൻ സാധിക്കുന്നതിൽ എത്രയോ അധികം ജനങ്ങൾക്ക് യാതൊരു ന്യൂനതയും വരാതെ പ്രദർശിപ്പിക്കുന്നു. ഓരോന്നും ഓരോ 'അതോറിട്ടി'യാൽ എഴുതപ്പെട്ട നിരൂപണപരമായ പഠനമാണ്. ആ അരക്രൗൺ പുസ്തകങ്ങൾ ജനകീയവിദ്യാഭ്യാസത്തിന് എന്തൊരു നേട്ടമാണെന്നോ!

വേറെയുണ്ട്:—(1) പെങ്ങ്ഗ്വിൻ ഗൈഡുകൾ, (2) പെങ്ങ്ഗ്വിൻ ന്യൂറൈററിങ്ങ്, (3) പെങ്ങ്ഗ്വിൻഷേക്സ്പീയർ (ഷേക്സ്പീയർ കൃതികളിൽ അപ്രശസ്തകൃതികൾ തൊട്ടു ഉത്തമകൃതികൾവരെ എല്ലാം ഉൾപ്പെടുന്നതാണ് ഈ പരമ്പര. വിദ്യാലയത്തെ ഉന്നമാക്കിയുള്ള ഇതു് ഷേക്സ്പീയർ പതിപ്പുകളിൽനിന്നു കണ്ട് ഷേക്സ്പീയരെ ഒരു ജനകീയ കലാകാരനായി കാണുന്നതിൽ ഈ പ്രസിദ്ധീകരണശാലയെ അനുമോദിക്കേണ്ടയോ?) (4) പെങ്ങ്ഗ്വിൻ കവികൾ (ഇക്കൂട്ടത്തിൽ നമ്മുടെ സവിശേഷശ്രദ്ധയെ ആകർഷിക്കുന്ന ഒന്നാണ് അടുത്ത കാലത്തു് നോബൽ സമ്മാനാർഹനായിത്തീർന്ന ടി. എസ്സ്. എലിയഡ് എന്ന ആളിന്റെ പദ്യകൃതികൾ.)

യുദ്ധകാലത്തു് പെങ്ങ്ഗ്വിൻ പുസ്തകങ്ങൾ ഫ്റെഞ്ച്, ഇററാലിയൻ, അറബിക് എന്നീ ഭാഷകളിലും പ്രസിദ്ധീകരിക്കപ്പെട്ടിരുന്നു: ഇംഗ്ലിഷ്പതിപ്പുകൾതന്നെ ഈജിപ്തിലും ആസ്ത്രേലിയായിലും ക്യാനഡായിലും മുദ്രണം ചെയ്യപ്പെട്ടിരുന്നു.

കാലത്തിലും ഉള്ളടക്കത്തിലും വൈവിധ്യം വഹിക്കുന്ന ഒരു നോവൽ പരമ്പര; ഷേക്സ്പീയരുടേതും ഉൾപ്പെടുന്ന ഒരു വിശാലമായ നാടകപരമ്പര; ഇന്നലത്തെതായിക്കഴിഞ്ഞെന്നിരിക്കിലും രസാവഹവും ഹൃദയസ്പർശിയുമായ ലിററൻസ്ട്രാച്ചിയുടെ ജീവചരിത്രരചനാപാടവത്തിന് ഉദാഹരണമായ 'Eminent Victorians തൊട്ട് സ്റ്റീഫൻ സ്വൈഗിന്റെ ജീവചരിത്രങ്ങൾവരെ എത്തുന്ന ഒരു ജീവചരിത്രമാല; മിക്ക ആംഗലകവികളുടെയും യൂറോപ്യൻ കവികളുടെയും ഉത്തമകവിതാസമാഹാരങ്ങൾ—ഇങ്ങനെ സാമാന്യവായനക്കാരനും സാഹിത്യവിദ്യാർത്ഥിക്കും ഒപ്പം പ്രയോജനപ്പെടുന്ന ഒരു ഗ്രന്ഥാവലിയാണ് പെങ്ങ്ഗ്വിൻ പ്രസിദ്ധീകരണക്കാരുടേതു്. പ്രസിദ്ധീകരണത്തിൽ ലാഭത്തിൽകവിഞ്ഞൊരു ഉദ്ദേശവും, പ്രസിദ്ധിയിൽകവിഞ്ഞൊരു 'സ്റ്റാൻഡേഡും', സർക്കാർ അച്ചുക്കൂടത്തിന്റേതിൽകവിഞ്ഞൊരു 'മോഡലും' അംഗീകരിക്കാൻ തയ്യാറില്ലാത്ത കേരളത്തിലെ പ്രസിദ്ധീകരണശാലക്കാർക്ക് വിശ്വവ്യാപകമായ ഈ പുസ്തകങ്ങൾ (അവർക്കു കണ്ണുണ്ടെങ്കിൽ) ഒരു വഴികാട്ടിയല്ലേ?

## പുതിയ മാസികകളും വിശേഷാൽ പ്രതികളും



എസ്. ജി.

൧. ജയകേരളംവിശേഷപ്പതിപ്പ്. രണ്ടുകൊല്ലം സമർത്ഥമായി ജയകേരളം നടത്തിയതിന്റെ വെന്നിക്കൊടിയാണ് ഈ വിശേഷാൽ പതിപ്പെന്ന് നിസ്സംശയമായി പറയാം. കവിതകളും കഥകളും കൂടി 44 എണ്ണമുണ്ട്. വിഭവസമൃദ്ധമാണ് ഈ വിശേഷാൽ പ്രതിയെന്ന് അത്രയുംകൊണ്ടു തെളിഞ്ഞില്ലേ? കവിതകളിൽ എനിക്കു വളരെ പിടിച്ച രണ്ടെണ്ണത്തെപററി എടുത്തു പറയട്ടെ. ഒന്ന് എൻ. വി. കൃഷ്ണവാര്യരുടെ മലയാളമാന്ത്രികൻ, മററത് വി. കെ. ഗോവിന്ദൻ നായരുടെ (ഇടശ്ശേരിയല്ല) അനാഘ്രാതനം. വാര്യരുടെ കവിത നല്ലൊരാക്ഷേപഹാസമാണ് — മറുനാട്ടിൽപോയി കേരളത്തെ ചീത്തയാക്കുന്നവരെപററി. ഗോവിന്ദൻനായരുടെ കവിത ഒരു കലാകാരന്റെ അസാന്മാർഗ്ഗിക ജീവിതത്തെപ്പററി അയാളുടെ ഭാര്യയായിരുന്ന സരോജിനിപറയുന്ന കഥയാണ്. സുശക്തമായ ഒരു ആഹ്വാനമാണ് അദ്ദേഹം നടത്തിയിരിക്കുന്നത്.

കഥകളുടെ കൂട്ടത്തിൽ ബഷീറിന്റെ 'പൂവൻപഴം' എം. ഗോവിന്ദന്റെ 'റാണിയുടെപട്ടി' ഇവരണ്ടും വളരെ സരസമായിട്ടുണ്ട്. റാണിയുടെപട്ടി ഏതാണ്ടൊരു യക്ഷികഥപോലെ തോന്നും. പക്ഷേ അകത്തേക്കു അൽപം കടന്നുകഴിയുമ്പോൾ രഹസ്യങ്ങൾ സ്പഷ്ടമായിത്തുടങ്ങും. പക്ഷേ ഞാനതു ഇവിടെ പറയുകയില്ല. നിങ്ങൾ വായിച്ചുതന്നെ മനസ്സിലാക്കണം. മാരാർ, കൈനിക്കര, ബാലകൃഷ്ണപിള്ള, കുററിപ്പുഴ തുടങ്ങി ചിന്തിച്ചെഴുതുന്ന പ്രമാണികളെല്ലാം ഇതിലേക്കു ലേഖനങ്ങൾ സംഭാവനചെയ്തിട്ടുണ്ട്. അവയെപ്പററി എടുത്തുപറഞ്ഞാൽ എങ്ങും ചെന്നാവസാനിക്കുകയില്ല. മിസിസ് ചങ്ങമ്പുഴയുടെ ഒരു സ്മരണ കൈക്കലാക്കിയതിൽ പ്രവർത്തകരെ പ്രത്യേകം അനുമോദിക്കണം. കഥകളിനടന്മാരുടെയും കഥകളിരംഗങ്ങളുടെയും മനോഹരങ്ങളായ ചിത്രങ്ങൾ എസ്. കെ. നായരുടെ ലേഖനത്തെ ചുട്ടികുത്തിയപോലെ മോടി പിടിപ്പിച്ചു. ദേവന്റെയും പണിക്കരുടെയും രേഖാചിത്രങ്ങൾ ഇവയ്ക്കൊക്കെപുറമേ. പത്രാധിപന്മാർക്ക് അനുമോദനങ്ങൾ.

൨. കേരളോപഹാരം. പത്താമത്തെ വാർഷിക പതിപ്പ്. മദിരാശി കേരളസമാജത്തിന്റെ വാർഷികപ്രസിദ്ധീകരണമായ കേരളോപഹാരം എപ്പോഴും ഒരു നല്ല സാഹിത്യ സദ്യയായിരിക്കും. ഇക്കുറിയും അതെ. എങ്കിലും വിഭവങ്ങൾ താരതമ്യേന കുറവാണ്. വി. വി. മേനോന്റെ ഉത്സാഹമാണ് ഈ ഉപഹാരത്തെ ഇത്രയും നന്നാക്കിയിട്ടുള്ളത്.

൩. പ്രവാഹം വിശേഷാൽ പതിപ്പ്. ലെനിൻദിനം പ്രമാണിച്ച് പ്രവാഹം പ്രസിദ്ധപ്പെടുത്തിയ വിശേഷാൽ പ്രതി

യാണു്, രാഷ്ട്രം, സമുദായം, സാഹിത്യം ഈ മണ്ഡലങ്ങളെ എല്ലാം മാർക്സിയൻ വീക്ഷണത്തിൽ അപഗ്രഥിക്കാനും വ്യാഖ്യാനിക്കാനുമുള്ള ശ്രമം എല്ലാവരും ചെയ്തിട്ടുണ്ടു്. തെണ്ടിവർഗ്ഗസാഹിത്യകാരന്മാരെന്നു് ഒരു പുതിയ പേരു് ഇതിലെ ഒരു ലേഖകൻ പുരോഗമനസാഹിത്യകാരന്മാർക്കു് നൽകിയിരിക്കുന്നു. അദ്ദേഹം ചിലരുടെ ജുഗുപ്സാവഹമായ റിയലിസപ്രവണതകളെ ആക്ഷേപിക്കാൻ വേണ്ടിയാണു് ഈ ലേഖനം എഴുതിയതെങ്കിൽ തരക്കേടില്ലായിരുന്നു. പക്ഷേ അദ്ദേഹത്തിന്റെ ഉദ്ദേശം അതല്ല. കേരളത്തിൽ കെ. പി. ജി. എന്നൊരു കവിയും ഡി. എം. പൊററക്കാട്ടു് (എസ്. കെ. യല്ല) എന്നൊരു കാഥികനും മാത്രമേ ഉള്ളൂ എന്നു വരുത്തുകയാണു്. എങ്കിലും അദ്ദേഹം പറഞ്ഞതിൽ കുറേ കാര്യവുമുണ്ടു്.

൪. ദക്ഷിണഭാരതി സിൽവർജൂബിലി വിശേഷാൽപ്രതി. ഇരണിയൽ പോലെ ചെറിയൊരു പട്ടണത്തിൽനിന്നു് പരിമിതമായ വിഭവങ്ങളോടും വ്യാപ്തിയോടുംകൂടി നടത്തിപ്പോരുന്ന ദക്ഷിണഭാരതിക്കു തിരുവിതാംകൂറിലെ പത്രങ്ങളുടെ കൂട്ടത്തിൽ പ്രത്യേകമായൊരു സ്ഥാനമുണ്ടു്. അതിന്റെ പത്രാധിപരുടെ നിസ്സങ്കോചമായ വിമർശനങ്ങളാണു് ആ പത്രത്തിനു് ഇന്നത്തെ സ്ഥാനം നൽകിയിട്ടുള്ളതെന്നും തോന്നുന്നു. ശ്രീമാൻ ബി. നാരായണപിള്ളയ്ക്കു അറിയാൻ പാടില്ലാത്ത വ്യക്തികളില്ല. അറിയുന്നവരെ അദ്ദേഹം കാമ്പോടുകാമ്പു് അറിയുകയുംചെയ്യും. വേണ്ടിവന്നാൽ ആ അറിയുന്ന കാര്യങ്ങളെല്ലാം മടിയില്ലാതെ എവിടെയും പറയുകയുംചെയ്യും.

ഈ ജൂബിലി ലക്കത്തിൽ 'ഭാരതി'യുടെ ചിരകാലസുഹൃത്തായ കെ. വി. രംഗസ്വാമി അയ്യങ്കാരുടെ 'പ്രൊവിൻഷ്യൽജേർണലിസം' എന്ന ഇംഗ്ലീഷ് ലേഖനമാണു് ഏററവും നല്ലതു്. മലയാളലേഖനങ്ങളിൽ പലതും ഒരു മാതിരിയെന്നേ ഉള്ളൂ. ഏ. ബാലകൃഷ്ണപിള്ള, ശൂരനാട്ടു കുഞ്ഞൻപിള്ള; എം. ആർ ബാലകൃഷ്ണവാര്യർ ഇവരുടെ ലേഖനങ്ങൾ ചരിത്രപരങ്ങളാണു്. പത്രപ്രവർത്തനത്തെപ്പററി കുറെ നല്ല ലേഖനങ്ങൾകൂടി വേണ്ടതായിരുന്നു. ഇതിൽ നാനാവിധമായി വാരിച്ചിതറിയിരിക്കുന്ന ചിത്രങ്ങളുടെ പ്രസക്തി എത്ര ആലോചിച്ചിട്ടും മനസ്സിലായില്ല. ഉദ്യോഗസ്ഥന്മാരുടെ ഒരു ഡയറക്ടറി ആണോ എന്നു ചില പേജുകൾ കണ്ടാൽ സംശയം തോന്നും. അച്ചടിയും ഉടയാടയും ഒരു വിശേഷാൽപ്രതിക്കു വേണ്ട മട്ടിൽ നന്നായിട്ടില്ലെന്നു് പറയേണ്ടിയിരിക്കുന്നു.

൫. കഥ. പുസ്തകം 1. ലക്കം 1. പത്രാധിപർ സി. ജെ. തോമസ്. കഥാമാസികകൾ കേരളത്തിൽ ആദ്യമായിട്ടല്ലെങ്കിലും ഈ കഥാമാസികയ്ക്കു ചില പ്രത്യേകതകൾ ഉണ്ടു്. ഒന്നാമതായി, പേരെടുത്ത കഥാകാരന്മാർ മിക്കവരും ഇതിലെഴുതുന്നുണ്ടു്. രണ്ടാമതു് പ്രസാധനത്തെ സംബന്ധിച്ചു് ഒരു ചിട്ട പത്രാധിപക്കുള്ളതായി കാണാം. എങ്കിലുംകുറേക്കൂടി വൈവിധ്യം ദീക്ഷിക്കാവുന്നതാണു്. വാസ്തവകഥകൾ, നോവൽ സംഗ്രഹങ്ങൾ, ചലനചിത്രകഥകൾ, നേരമ്പോക്കുകൾ ഇവയൊക്കെക്കൂടി ഉൾപ്പെടുത്തുന്നു കൊള്ളാം. കഥകൾ സചിത്രങ്ങളാണെങ്കിൽ നന്നായിരുന്നു. ഈ ലക്കത്തിലെ, കഥകളിൽ ഏററവും നന്നെന്നു തോന്നിയതു് പി. സി. കുട്ടികൃഷ്ണന്റെയും എൻ. വി. കൃഷ്ണവാര്യരുടെയും കഥകളാണു്. കേശവദേവിന്റെ കഥ അദ്ദേഹത്തിന്റെ ആത്മകഥയിലെ ഒരു ഭാഗമാണു്.

൬. വിലാസിനി പുസ്തകം 1. ലക്കം 1. സിംഗപ്പൂരിൽനിന്നു് പുറപ്പെടുന്ന ഒരു മലയാളമാസികയാണിതു്. മലയൻ കേരളീയരുടെ കലാപരമായ അഭിരുചികളെ വളത്താൻ ഈ മാസിക സഹായിക്കുമെന്നു് പ്രതീക്ഷിക്കാം:—

## "உலகம் சமைக்கும் சிற்பி"



"பரதன்"

அகில உலகத்தையுமே ஆக்கவும் அழிக்கவும் அற்புதக்கருவிகள் எம்மிடம் அமைந்திருக்கின்றன என்று தம்பட்டம் அடிக்கும் காலம் தலைகவிழ்ந்து விட்டது. சுதந்திர உணர்ச்சியைச் சுட்டெரித்து ஆயுதபலத்தால் சுயநலவானிலே சுற்றித்திரியலாம் என்றிருந்த மனக்கோட்டைகள் சுக்கு நூறாகி விட்டன. ஆயுதபலம், அசுரனை அழிக்க அரன் தோன்றிய காலத்தின் நாகரீகம் ஆனால்.........

அழிந்து மடிந்து கிடக்கும் ஒரு நாட்டை அற்புத சொர்க்க சாம்ராஜ்யமாக்க வல்லது பத்திரிகை ஒன்றே. சோர்ந்து கிடக்கும் வறண்ட மனங்களிலே, சுய உணர்வு என்னும் சுடரை ஏற்றிவைக்க வல்லது எழுத்தாளர்களின் பேனாமுனை. அநாகரீக ஆட்சிக்கு அவதிகொடுக்காமல் அந்தி மணியடித்து வாழும் வழியைத்திறந்துவைக்க வல்லது பத்திரிகையாசிரியர்களின் பேனா. உலகத்தின் கலைச் செல்வங்களை ஓரிடத்தில் கொண்டு குவிப்பது செய்தித்தாளின் செயல். ஒருநாடு முன்னேற்ற ஏணியின்முகட்டில் நிற்கிறது என்றால் அங்குள்ள பத்திரிகைகளைத்தான் முதலில் புகழ வேண்டும். நம் இந்தியா, அடிமை ஆழியிலே அல்லோல கல்லோலப் பட்டு இன்றைய ஆனந்த சுதந்திரம் அடைந்த சரித்திரத்திலே, நம்நாட்டுப்பத்திரிகைகள் செய்த சர்வாங்க தியாகம் பொன்னெழுத்துக்களில் பொறிக்கத்தகுந்தவை. பத்திரிகைத் தொழில் ஏனைய மேல் நாடுகளைவிட நம்நாட்டில் அதிக வளர்ச்சியடையாவிட்டாலும் சுதந்திரப் போர்யுகத்திலே பல தேசியப் பத்திரிகைகள் செய்த நிகரற்ற திறமையிலிருந்து நம் தேசத்தின் பத்திரிகைகளின் பெருமை படிப்படியாக உயர்ந்து விட்டது.

இத்தகைய ஒப்பற்ற பணியிலே ஈடுபடுபவர்களென்றால் சாமான்யமானவர்களல்ல. பட்டம் பெற்ற ஆங்கிலப் படிப்பாளிகள்தான் அவர்கள் என்று சொல்லவில்லை. அத்தகைய எல்லோரும் இங்கு ஆவசியமில்லை. கம்பரும் காளிதாஸனும், பாரதியும் டாகூரும் கலாசாலை ஏறிப் பட்டங்கள் பெறவில்லை. ஆங்கிலம் அவசியமில்லை என்பதும் எனது துணிபு அல்ல. ஆனால் உலகம் சமைக்கும் உன்னத சிற்பத்தொழில் இது ஆதலால் அதிலே பொறுப்பெடுப்போரும், உலக விசாரணை மொ

ழித்திறன் போன்றவைகளில் தகுந்த ஞானம் பெற்றிருக்கவேண்டும். இவைகளிலே போதியதிறமை இருந்தாலும் நேரிய வழியிலே தியாக உணர்ச்சியோடு ஜனங்களுக்குத் தாரை வார்க்க தயங்கக்கூடாது. அரசியல் போர்வையிலே போலித்தியாகிகளாய் சுயநல வேட்கையால் ஐந்தாம் படைவேலைசெய்யும் பத்திரிகையாசிரியர்களின் பகுத்தறிவும் அம்பலத்தில் வராமலில்லை.

அன்றைய இந்தியா அல்ல இன்று. மூலை முடுக்குகளிலெல்லாம் பத்திரிகைகள் பறப்பதை பார்க்கிறோம். அரசியல் உணர்ச்சி அனைவரின் உள்ளத்திலும் அலை அடிக்கிறது. அதனால் பருவம் பொலிந்துவரும் பாரத மக்களின் இதயத்திலே பக்குவமாக அறிவு நீர்ப் பாய்ச்ச இன்றைய பத்திரிகையாளர்களுக்குநல்ல சந்தர்ப்பம் அளிக்கப்பட்டிருக்கிறது. ஆனால்.........

இதைச் சாதகமாக வைத்துக் கொண்டு கட்சி மோகத்திலே, ஜாதித் துவேஷத்திலே, மதவெறியிலே இளம் நெஞ்சங்களை இழுத்துச் சென்றுவிடாதீர்கள். தென்றலிலாடும் தளிர்போலுள்ள இளைஞர்கள் உள்ளம் அழைத்த இடங்களுக்கெல்லாம் வரத்தயார். சில நாட்களுக்கிடையில் சிந்து, பாஞ்சாலம், வங்காளம் போன்ற இடங்களில் வெட்டிய ரத்த ஆறு ஒருசில துவேஷமனப் பான்மையுள்ளபத்திரிகைகளின் அயராத உழைப்பின் பயனும் ஒருகாரணம் என்று வெட்கத்தோடு ஒத்துக்கொள்ளத் தான் வேண்டியிருக்கிறது. பத்திரிகைகளுக்கு வாய்ப்பூட்டு சட்டம் இட்டிருந்த காலமும் ஒன்றிருந்தது. காலம் மாறுவதைக்கண்ட வெள்ளை ஏகாதிபத்தியம் சட்டத்தை எடுத்தெறியவும் ஒரு சில துணிகரமான பத்திரிகைகளாலேயே பலவந்தப் படுத்தப்பட்டது. பத்திரிகை சுதந்திரம் கிடைத்த பரவசத்திலே, விடுதலைப்போரின் வேட்டைக்காலத்திலே, வரம்பு மீறி வார்த்தைகளை கொதிக்கும் நெஞ்சங்களிலிருந்து வாரி எறிந்த காலமும் இருக்கத்தான் செய்தது.

மேலும் சில பத்திரிகை எழுத்தாளர்கள், பாஷையில் தாங்கள் பண்டித மணிகள் என எடுத்துக் காட்டும் பாணியிலே அலங்கார அணிச்சொற்களை அடுக்கி குயவன் செய்த சித்திரப்பதுமைபோல் உயிரற்ற கட்டுரைகளைச் சமைத்து விடுவார்கள். பத்தி பத்தியாக எழுதி பக்கங்களை நிறைத்து உப்பில்லாத உணவுபோல சத்தற்ற வியாசங்களை சரமாரியாகத் தொடுப்பதும் ஒரு வகைரகம். உண்ண உணவுக்கும், உடுக்கும் உடைக்கும், வாழும் வழிக்கும் திண்டாடும் சமூகத்தின் முன், காதல் ரஸம் ஊட்டும் கண்ட்ருவி கதைகளையும், அந்தி வானத்தின் அலங்காரத்தைப்பற்றி ஆறுபக்கங்கள் வர்ணனையும், பங்கயத்தின் பண்பினைப் பகர பாக்கள்தீட்டுவதையும் திண்டாடும் சமூகம் திட்டுமே தவிர திருந்தாது. கட்சி பேரிலுள்ள காதலிலே, ஆசிரியருக்கு அபிமானமுள்ள அரசியல் தலைவரின் அரவணைப்பின் ஆனந்தத்திலே, மனச் சாட்சியை விற்று 'காதலியைப்

புகழும் காதலனைப்போல இருந்து விடக்கூடாது பத்திரிகையாசிரியர்களும் எழுத்தாளர்களும்.

அறிவு, ஆற்றல், தெளிவு இவை மட்டும் இருந்து விட்டாலும் சிறந்த ஆசிரியனுகத்திகழ்ந்திட முடியாது. நாட்டில் தோன்றும் சிக்கலான—சமூகத்தைப் பாதிக்கபட்ட—பிரச்சனைகளை 'மத்தால் கடையப் படும் தயிர்' போல உடைத்து அலசிப் பார்த்து சொந்த விருப்பு வெறுப்புகளை ஒதுக்கி வைத்து நிதான புத்தியுடன் நிலையிந்த நீதிபதியின் தீர்ப்புப்போல இருக்கவேண்டும் பத்திரிகை யாசிரியர்களின் தலையங்கம் அரசியல் மன்றத்திலே சட்டம் ஒன்று அறிவித்து விட்டால் அதற்குப்பாமாலை சூட்டுவதோடு நின்றுவிடக்கூடாது அதன் ஒவ்வொரு அம்சங்களை, குணபேதங்களை எளிய முறையிலே பாமரமக்களுக்குப் பிரித்துக் காட்டும் பேருதவி புரியவேண்டும். குறைகள் நிறைந்திருந்தால் பிரதமருக்கும் பிரீதியடையாமல் எடுத்துக் காட்டுவதுதான் எழுத்தாளரின் நேர்மையான எழில்.

ஆனல் எந்தப் பத்திரிகையும் சர்க்காரைக் கவிழ்க்க சதிசெய்யாமல், உறைந்து காணும் ஊழல்களைச் சுட்டெரிக்க உதவி செய்வதே உயர்ந்த மனப்பான்மையாகும். குற்றமற்ற எவருக்கும்கூட குறும்புத்தனம் செய்யமுடியும் பத்திரிகையாசிரியர்களால். ஜனங்கள் — பாமரமக்கள்—தங்களது அன்பிற்குப்பாத்திரமான சிலச்சில பத்திரிகைகளின் அபிப்பிராயங்களை அப்படியே ஆபத்தையும் எதிர்பார்க்காமல் பிரசாரம் செய்ய மனமுவந்து தலைப்படுகின்றனர். ஆதலால் தங்கள் அந்தரங்க எதிரி என்ற ஒரு காரணத்தால் குணம் கண்டும் குதர்க்கம் தரும் செய்தித் தலைப்புகள் பிரசுரித்து விடுவது நேர்மையாகாது. மேலும் அருந்தலைவர்களின் ரத்தினச்சுருக்கமான வாசகங்களைத் தங்களது மனப்பான்மை யெனும் கண்ணுடியில் வைத்துப் பார்த்து தலையங்கம் எழுதி விட்டால் தலைவருக்கும் ஆபத்து சிலசமயம் தலையங்கம் எழுதிய பத்திரிகையாசிரியர்களுக்கும் ஆபத்து. பொதுவாக ஜனசமூத்திரம் பத்திரிகை பூராவும் படிக்க அக்கரை எடுத்துக்கொள்வதில்லை. செய்திகளின் தலைப்புகளையே பார்த்து விட்டுமுடிப்பது சகஜம். ஆதலால் தலைப்புகட்டுவதும் சர்வ ஜாக்கிரதையோடு இருக்கவேண்டும்.

இத்தனை நாட்களாக அன்னிய ஆட்சியை ஓட்டமுற்பட்டிருந்த நம் முயற்சியை இனிமேல் நமது நாடு, அரசியல் பொருளாதார சமூகப் பாதைகளில் சீர்பெற செலவளிப்பதே இன்றைய பொறுப்பு. அதற்குத் தலைமை தாங்கும் உன்னத பொறுப்பைப் பத்திரிகை யாசிரியர்கள் மேற்கொண்டால் வெகு எளிதில் நாம் கனவுகாணும் சொர்க்க இந்தியாவை அடுத்துக் காணலாம்.

# கம்பனின் சீதையும் இளங்கோவின் கண்ணகியும்



"வேளி"

கண்ணகி பண்டைத் தமிழ் நாட்டின் இல்லற வாழ்க்கையின் சின்னமாக விளங்குகிறாள் வடநாட்டுக்கலாசாரங்களுக்கும் கற்புக்கும் காரிகை சீதை, தாயகமாக இருக்கிறாள். இவ்விருவரும் கற்பின் மணிகள், பொற்பின் செல்விகள். இவ்விருவரும் துன்பங்கள் மலிந்த தங்கள் வாழ்க்கையைத் தூய்மையுடனும் சந்தோஷத்துடனும் நடாத்தினர். "தெய்வம் தொழாதுகொழுநனை" தொழுது வந்த நாரியர் மணிகள். அடுக்களையில் அடுப்பூதி அட்டில் சமைப்பதே பெண்களின் வேலை என்ற மூடதத்துவத்தின்படி ஒழுகினவர்களல்ல இவர்கள். "ஆண்களோடு பெண்களும் சரி நிகர்சமான"மாய் வாழவேண்டுமென்ற தற்காலக்கொள்கைக்கு எடுத்துக் காட்டாக விளங்கினர் இம் மங்கையற்கரசிகள். தம் கணவர்களுடன் இன்பதுன்பங்களைப் பகிர்ந்து அனுபவித்தனர். செல்வம் தழைத்தசீர் கெழுபெருமைவாய்ந்த குடும்பங்களில் பிறந்தும் எளிய ஜீவிதத்தைத் தங்கள் மணாளர்களுடன் அனுபவிக்க சிறிதேனும் மனம் கோணாது நாணமுறாது, பெருமிதம் அடையாமல் முன்வந்தனர் என்பது தற்காலம் பெண்களுக்கு ஒரு செவி அறிவுறூஉ ஆகும். இனி இவ்விரு பெண்கள் திலகங்களின் கற்பின் தன்மையை சிறிது உற்று நோக்குவோம்.

சீதா தேவியின் கற்பு அறக்கற்பு. ஏன் ஜானகியின் கற்பு அறக்கற்பாய் இருந்தது என்ற வினா எழுவது சகஜமே. சாந்த சொரூபிணியாகிய சீதை அசோகவனத்தில் இராவணனால் தூக்கிச் செல்லப் பட்டுக் காவலில் வைக்கப் பட்டாள். துன்பங்கள் பல அனுபவித்தாள். இவ்வாறு கணவனை விட்டு வேறோரிடத்தில் தன்னை எடுத்துச் சென்ற காமுகனையும் அவன் நாட்டையும் கற்பின் சிகரமாகிய ஒரு மங்கை தன் ஆத்மீக சக்தியினால் சுட்டல்லவா எரித்திருக்கவேண்டும். பின் ஏன் சீதை வாளாவிருந்தாள்? கற்புடை மங்கைக்கு கணவனே தெய்வம் தன் கணவன் இவ்வுலகில் உயிருடன் இருக்கிறார் என்பதை சீதை நன்றாக அறிவாள். தனக்கு வரும் துன்பங்களையும் நிகழும் ஆபத்துகளையும் ஒல்லும்வகை செய்வது தனது கணவனுடைய கடமையே என்பதைத் திடமாக எண்ணினாள். சீதை மேலும் தன்னுடைய சக்தியினால் இராவணனது அரசை ஒழியச் செய்தால் தனது நாயகனாகிய "ஆரியன் வென்றி வெஞ்சிலை மாசுணும்" என்பதை எண்ணியும் பொங்கிவரும் தனது ஆத்மீக சக்தியை அடக்கி

வைத்துக்கொண்டு பொறுமையுடன் இருந்தாள். தன்னுடைய கற்புக்குப் பங்கம் ஏற்படாது என்பதை சீதை உறுதியுடன் நம்பினாள். திரிசடை கூறிய "மேவுசிந்தையின் மாதரை மெய்தொடில், தேவுவந்தலை சிந்துக தீதென்" என்ற உண்மையைப் புகைப் பட்ட ஓவியம் அனைய சீதை தனது கற்பின் காவலாக எண்ணினாள். ஆகவே தனது கணவனின் வலிமையை உலகிற்குணர்த்த ஓர் அரிய சந்தர்ப்பத்தை எதிர்பார்த்தும் பெண்களைப் பாதுகாப்பது ஆடவர்களின் பொறுப்பு என்பதை உலகிற்கு எடுத்துக் காட்டவும் கம்பனின் சீதை அறக் கற்பை கையாண்டாள்; அதனால் புகழ்பெற்றாள்.

கண்ணகியின் கற்பு மறக்கற்பு. கணவன் தன்னை விட்டுப் பிரிந்து வேறொருமாதுடன் இன்பம் நுகர்வதை எண்ணிக்கவன்று கண்ணீருகுத்த கண்ணகி தன் மணாளன் தன்னை மீண்டும் அடைந்து மதுரையம் பதிக்கு அழைக்க மங்கை மறுமொழி கூறாது கோவலனுடன் சென்றாள். மனைவியின் காற்சிலம்பை விற்று வாணிபம் செய்து பொருளீட்டலாம் என்று மதுரை ஏகிய கோவலன் களவுக்குற்றம் சாட்டப்பெற்று அநியாயமாக கொலைசெய்யப்பட்டான். சாத்மீகத்துடனும் சன்மார்க்கத்துடனும் இயற்கனவே கஷ்டங்கள் அனுபவித்த கண்ணகி பிரிந்த கணவன் தன்னை மதுரைக்கு அழைத்துச் சென்றபோது கணவனுடன் சந்தோஷமாய் இல்வாழ்க்கை நடத்தலாம் என்று எண்ணினாள். ஆனால் எதிர்பாராத இந்தத்துக்கச் செய்தியை கேட்கவே மனம் உடைந்தாள்; கணவனை இழந்தாள்; செய்வகையறியாள். இவ்வுலகத்தில் தன்காதலன் மாண்டபின் கண்ணகிக்கு உற்ற துணையார்? இத்தனை நஞ்சினும் கொடியவர்களோ இம்மதுரைவாசிகள் என்று நினைக்கவும் தலைசுழன்றது வீராவேசம் கொண்டாள். பத்தினித்தெய்வம் பராசக்தி வடிவெடுத்தது. தன் உயிரினும் இனிய உண்மையாளன் உயிர் நீத்தான். அதுவும் நிரபராதியான நிர்மலன் கொல்லப்பட்டான் பழிபாவங்களுக்கு அஞ்சாத வஞ்சகர்களால். ஆகவே "அரசனும் உண்டுகொல் அரசனும் உண்டுகொல், நீதியும் உண்டுகொல் நீதியும் உண்டுகொல்" எனக் கர்ஜித்தாள் வீராங்கனை. இனிமேலும் இதுபோல் தகாத காரியங்கள் இம்மதுரையம்பதியில் நடக்கவிடக்கூடாது என எண்ணியே மதுரையைத் தீக்கு இரையாக்கினாள் கண்ணகி. அவ்விதம் மதுரையை தீயுண்ணும்போது "நல்லோர் பெரியோர்" முதலியவர்களைக் காப்பாற்றினாள் கற்புக்கரசி தன்னுடைய சுகதுக்கங்களில் பங்குகொண்டு தன்னைப் பாதுகாக்கும் கணவன் குற்றமின்றி கொல்லப்பட்டதினாலேயே கண்ணகியின் கற்பு மறத்தன்மை பெற்றது ஆனால் மறுவற்றது. தென்னாட்டாரின் பத்தினித் தெய்வமாய் 'வெல்வேலான் குன்றில்,இன்றும் கண்ணகி விளையாட்டயர்கின்றாள். சேரசோழ பாண்டிநாட்டுப் பெண்களுக்கு ஊக்கத்தையும் உணர்ச்சியையும் ஊட்டுகின்றாள்.

ஆகவே தங்களுடைய வாழ்க்கைச் சுழலின் வேறுபட்ட போக்கினால் தான் கம்பனது சீதைக்கும் இளங்கோவின் கண்ணகிக்கும் அமைந்த கற்பு அறக்கற்பென்றும் மறக்கற்பென்றும் திரிந்தது. அதன்படியே அவர்களும் ஒழுகிப்புகழ் பெற்றனர்.

# വർഗ്ഗീയത ധ്വംസിക്കാൻ ദേശീയവായനശാലകൾക്കുള്ള സ്ഥാനം



21-6-124-ൽ പറവൂർ ദേശീയ വായനശാലയുടെ വാർഷികസമ്മേളനം ഉദ്ഘാടനംചെയ്തുകൊണ്ടു് പ്രധാനമന്ത്രി ശ്രീ. പറവൂർ ടി. കെ. നാരായണപിള്ള ചെയ്ത പ്രസംഗം.

"ദേശീയ വായനശാലയുടെ വാർഷികസമ്മേളനത്തിലാണു് ഇന്നു നാം സംബന്ധിച്ചിരിക്കുന്നതു്. ഇന്നു രാജ്യത്തിന്റെ എല്ലാ ഭാഗത്തും ദേശീയ വായനശാലകൾ പ്രവർത്തനം നടത്തേണ്ടതത്യാവശ്യമാണു്. സങ്കുചിതമായ ജാതി വലയത്തിൽനിന്നും വിട്ടുള്ള യുവാക്കന്മാരെ സൃഷ്ടിക്കുന്നതിനു ദേശീയ വായനശാലകൾക്കു സാധിക്കുന്നതാണു്. ഇന്നു് അങ്ങിനെയുള്ള യുവാക്കന്മാരെയാണു് രാജ്യത്തിനാവശ്യം. ഇന്നും നായരായിട്ടാണു് നാം ജീവിക്കുവാൻ പോകുന്നതെങ്കിൽ, ക്രിസ്ത്യാനിയും ഈഴവനുമായാണു് നാം ജീവിക്കുവാൻ പോകുന്നതെങ്കിൽ നമ്മുടെ സ്ഥിതി ശോചനീയമാണു്. വായനശാലകളിൽ ചെല്ലുമ്പോഴെങ്കിലും നായരെന്നും, ക്രിസ്ത്യാനിയെന്നും മററുമുള്ള ജാതിചിന്തവിട്ടു് പെരുമാറുവാൻ നമുക്കു കഴിയുമെങ്കിൽ അതുതന്നെ ഒരു അനുഗ്രഹമാണു്. വായനശാലകളിൽ ചെല്ലുമ്പോൾ എല്ലാവരും മഹാശയന്മാരുടെ മുമ്പിലാണെന്നോർക്കണം. വർഗ്ഗചിന്തയോടുകൂടിയ എല്ലാവിധ പരിഗണനകളും മറക്കുവാൻ, എല്ലാവരും സഹോദരങ്ങളെപ്പോലെ പെരുമാറുവാൻ ദേശീയ വായനശാലകൾ തിരുവിതാംകൂറിലെ എല്ലാ കരകളിലും പ്രവർത്തിക്കേണ്ടിയിരിക്കുന്നു. വർഗ്ഗീയചിന്ത കൈവെടിയുന്നതിനു വായനശാലകൾക്കു് മഹത്തായ സംഭാവനകൾ നൽകുവാൻ കഴിയും. കർത്തവ്യബോധം, രാജ്യസ്നേഹം, ദേശാഭിമാനം എന്നിത്യാദി മനുഷ്യനാവശ്യമായ ഗുണങ്ങളുണ്ടാക്കിത്തീർക്കുന്നതിനു വായനശാലകൾക്കു സാധിക്കുമെന്നാണു് എന്റെ പരിപൂർണ്ണ വിശ്വാസം. ആളുകളിൽ ശരിയായ ദേശീയബോധം വളർത്തുവാൻ വായനശാലകൾക്കു വമ്പിച്ച കഴിവുകളുണ്ടു്. വയോജനവിദ്യാഭ്യാസത്തിന്റെ ആവശ്യകതയെപ്പററി നമുക്കെല്ലാമറിയാം. എല്ലാ പരിഷ്കൃത ഗവണ്മെൻറുകളും വയോജനവിദ്യാഭ്യാസപദ്ധതി നടപ്പിൽവരുത്തുവാൻ വെമ്പൽകൊള്ളുന്നുണ്ടു്. നമ്മുടെ ഗവണ്മെൻറു് ഒരു ലക്ഷം രൂപാ ഇതിന്റെ ആവശ്യത്തിലേയ്ക്കു് ഈ കൊല്ലത്തെ ബഡ്ജററിൽകൊള്ളിച്ചിട്ടുണ്ടു്. ഇന്നു് രാജ്യത്തു് അഖില തി: ഗ്രന്ഥശാലാ സംഘത്തോടു സംഘടിപ്പിച്ചു് 600 വായനശാലകൾ ഉണ്ടെന്നാണു് അതിന്റെ പ്രവർത്തകരിൽനിന്നും എനിക്കു മനസ്സിലാക്കുവാൻ സാധിച്ചിട്ടുള്ളതു്. ആ സംഘത്തിന്റെ രാജ്യവ്യാപകമായ പ്രവർത്തനത്തെ ഗവണ്മെൻറു് ആവുംവിധം പ്രോത്സാഹിപ്പിക്കുന്നുണ്ടു്. അതിന്റെ പ്രയോജനം ശരിക്കും മനസ്സിലാക്കി സംഘത്തിനു ഗവണ്മെൻറിൽനിന്നും നൽകിവന്നിരുന്ന ഗ്രാൻറു് 6000 രൂപായിൽനിന്നു് 12000 രൂപായായി വർദ്ധിപ്പിച്ചു. സംഘത്തിന്റെ കീഴിൽ പത്തോപന്ത്രണ്ടോ ആർഗനൈസറന്മാരുണ്ടായിരുന്നതു് ഇപ്പോൾ പതിനാ

റോ പതിനെട്ടോ ആയി വർദ്ധിപ്പിച്ചതായി നിങ്ങൾക്കു കാണുവാൻ സാധിക്കും. ഈ പ്രസ്ഥാനത്തിൽ ഗവമ്മെൻറിനുള്ള അഭിവാഞ്ഛയുടെ ഫലമായും സംഘത്തിൻെറ പ്രയോജനപ്രദമായ പ്രവർത്തനഫലമായുമാണു് ഗവമ്മെൻറിൽനിന്നും ഗ്രാൻറു വർദ്ധിപ്പിച്ചതു്. വായനശാലകൾക്കു കൊടുത്തുവരുന്ന ഗ്രാൻറും ഏതുവിധത്തിലാണു് വർദ്ധിപ്പിക്കേണ്ടതെന്നു ഗവമ്മെൻറു ആലോചിക്കുകയാണു്. ഇപ്പോൾ നൽകിവരുന്നതുപോലെ വിദ്യാഭ്യാസാധികൃതർ മുഖാന്തിരംതന്നെ കൊടുക്കണമോ, അതോ അതു നിറുത്തൽ ചെയ്യാമോ, അതിൻെറ വിജയകരമായ വിതരണത്തിനു വേണ്ടി ഏതെല്ലാം ഉപാധികൾ സ്വീകരിക്കണം. അഖില തിരു: ഗ്രന്ഥശാലാ സംഘത്തിനു് ഏതെല്ലാം ചുമതലകൾ കൊടുക്കുവാൻ കഴിയും എന്നുള്ളതിനെപ്പററിയൊക്കെ ഗവമ്മെൻറു ആലോചിക്കുകയാണു്. വയോജനവിദ്യാഭ്യാസം ഉടനടി നടപ്പിൽവരുത്തണമെന്നു ഗവമ്മെൻറിനഭിവാഞ്ഛയുണ്ടു്, ഇതിലേക്കു് ഏതാനും പേരെ പുറത്തയച്ചു് പരിശീലനം നൽകണമെന്നു ഗവമ്മെൻറുദ്ദേശിക്കുന്നുണ്ടു്. ഗ്രന്ഥശാലാപ്രവർത്തകർക്കും പരിശീലനം കൊടുക്കാവുന്നതാണു്. ഇന്നു് അഖില തിരു: ഗ്രന്ഥശാലാ സംഘത്തിൻെറ കീഴിൽ തിരുവിതാംകൂർ പ്രവർത്തിക്കുന്ന 600 ഗ്രന്ഥശാലകളിൽ വയോജനവിദ്യാഭ്യാസകേന്ദ്രംകൂടി ഏർപ്പെടുത്തണം. ആ ഉദ്ദേശത്തിലാണു് ഗവമ്മെൻറു സംഘത്തെ പ്രോത്സാഹിപ്പിക്കുന്നതു്. എനിക്കു് ആർഗനൈസറന്മാരോടു പറയുവാനുള്ളതു് സേവനതൽപരരായി, ത്യാഗസന്നദ്ധരായി, നിസ്സ്വാർത്ഥസേവകരായി പ്രവർത്തിക്കണമെന്നാണു്. അല്ലാതെ അലസരായി നടക്കരുതു്. ലൈബ്രറി പ്രസ്ഥാനത്തിനു സുശോഭനമായ ഒരു ഭാവിയുണ്ടു്. എല്ലാകരകളിലും വായനശാലകൾ ശരിക്കു പ്രവർത്തനം നടത്തേണ്ടിയിരിക്കുന്നു. വായനശാലാപ്രവർത്തകർ ഊർജ്ജസ്വലതയോടെ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. നാമെല്ലാം തിരുവിതാംകൂറുകാരാണെന്നോർമ്മിക്കുകയും നമുക്കൊത്തൊരുമിച്ചു് പ്രവർത്തിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യണം.

ഈ വായനശാലയ്ക്കു് (ദേശീയവായനശാലയ്ക്കു്) ശരിയായ പ്രോത്സാഹനം ദേശവാസികളിൽനിന്നും ലഭിക്കുന്നുണ്ടോ എന്നെനിക്കു സംശയമാണു്. പറവൂർ താലൂക്കിൽ ധനാഢ്യന്മാരുണ്ടെന്നാണു് എൻെറ വിശ്വാസം. ധനത്തിൻെറ ആവശ്യം പൊതുകാര്യത്തിനാണു്. ധനം ആർജ്ജിക്കേണ്ടതാവശ്യമാണു്. അതു് അതുപോലെ പൊതുജനക്ഷേമകരങ്ങളായ കാര്യങ്ങൾക്കുപയോഗിക്കണം. അവരുടെ രക്ഷയ്ക്കും (ധനവാന്മാരുടെ) അതാവശ്യമാണു്. സ്വാഗതപ്രസംഗകൻ അദ്ദേഹത്തിൻെറ പ്രസംഗത്തിൽ പറഞ്ഞു ഈ വായനശാലയുടെ പ്രവർത്തകരായി രണ്ടു കൈവിരലിൽ മടക്കാവുന്നവരേയുള്ളുവെന്നു്. എനിക്കിതു വിശ്വസിക്കുവാൻ സാധിക്കുന്നില്ല. ഇത്രയധികം വിദ്യാസമ്പന്നരും, സംസ്കാരസമ്പന്നരും, ധനാഢ്യന്മാരും നിവസിക്കുന്ന ഈ നാട്ടിൽ സംസ്കാരവിതരണകേന്ദ്രമായ ഒരു വായനശാലയെ പരിലാളിക്കുവാൻ ആളില്ലെന്നു പറഞ്ഞാൽ അതെങ്ങനെ വിശ്വസിക്കും. ഈ സദസ്സിൽ എൻെറ മുമ്പിൽ ഞാൻ പല ധനാഢ്യന്മാരേയും വീണ്ടുംവീണ്ടും കാണുന്നുണ്ടു്. അവരെല്ലാം എൻെറ സ്നേഹിതന്മാരാണു്. അവരുടെ കഴിവുകൾ എനിക്കറിയാം. അവരുടെ കരങ്ങളിൽ കേവലം രണ്ടുവയസ്സുമാത്രം പ്രായമുള്ള ഈ വായനശാലാശിശുവിനെ അർപ്പിച്ചുകൊണ്ടു് ഈ സമ്മേളനം ഉദ്ഘാടനം ചെയ്തുകൊള്ളുന്നു.

# അഖിലേന്ത്യാ ലൈബ്രറി കാൺഫറൻസ്

✱

അഖിലേൻഡ്യാലൈബ്രറി കാൺഫ്റൻസിൻെറ എട്ടാമത്തുസമ്മേളനം നാഗപ്പൂർ സർവകലാശാലാ കാൺവൊക്കേഷൻഹാളിൽവച്ച് ഈ മാസം 7, 8, 9 ഈ തീയതികളിൽ നടത്തപ്പെട്ടു. ഇൻഡ്യയുടെ നാനാഭാഗങ്ങളിൽനിന്നും മുന്നൂറോളം പ്രതിനിധികൾ സമ്മേളനത്തിൽ പങ്കെടുത്തു. തിരുവിതാംകൂറിൽനിന്നും മെ. എം. തോമസ്, എ. ശങ്കരപ്പിള്ള, പി. എൻ. പണിക്കർ എന്നിവരും സമ്മേളനത്തിൽ ഹാജരായിരുന്നു. നാഗപ്പൂർ സർവകലാശാലാ വൈസ്ചാൻസലറായ ലെഫ്റനൻകർണൽ പണ്ഡിററ് കെ. എൻ. ഡൂബി സ്വാഗതപ്രസംഗം നടത്തി. സെൻട്രൽ പ്രോവിൻസിലെ ഗവർണ്ണറും, നാഗപ്പൂർ സർവകലാശാലാചാൻസലരും ആയ ശ്രീ മംഗൽദാസ് പക്വാസായാണ് സമ്മേളനം ഉൽഘാടനം ചെയ്തത്. ഭാരതത്തിൻെറ നട്ടെല്ല് ഗ്രാമങ്ങളാണെന്നും ഗ്രന്ഥശാലാസേവനം ഗ്രാമങ്ങളിലേക്കു വ്യാപരിപ്പിച്ചാൽ മാത്രമേ അതുകൊണ്ടു വേണ്ടവിധത്തിലുള്ള പ്രയോജനം രാഷ്ട്രത്തിനു സിദ്ധിക്കുകയുള്ളുവെന്നും അദ്ദേഹം പ്രസ്താവിച്ചു. ദില്ലി സർവ്വകലാശാലയിലെ ഡാക്ടർ രംഗനാഥനായിരുന്നു സമ്മേളനാദ്ധ്യക്ഷൻ. ഗ്രന്ഥശാലാപ്രവർത്തനത്തിൻെറ വിവിധവശങ്ങളെ പുരസ്കരിച്ച് അദ്ദേഹം ചെയ്ത പ്രഭാഷണം ഗഹനവും ശ്രദ്ധേയവുമായിരുന്നു. പഴയരീതിയിലുള്ള പ്രവർത്തനത്തിൻെറ കാലം കഴിഞ്ഞുപോയെന്നും, നാട്ടുമുഴുവൻ ഗ്രന്ഥശാലകളാൽ ശൃംഖലിതമാക്കുവാൻ നിയമംമൂലം വേണ്ട വ്യവസ്ഥകൾ ഉടനേ ഏർപ്പെടുത്തണമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. അദ്ധ്യക്ഷപ്രസംഗത്തിനുശേഷം ദേശീയഗാനംപാടി ഒന്നാംദിവസത്തെ സമ്മേളനം അവസാനിപ്പിച്ചു.

രണ്ടാംദിവസവും കാൺഫറൻസ് കാൺവൊക്കേഷൻഹാളിൽത്തന്നെ സമ്മേളിച്ചു. കാലത്തെ യോഗത്തിൽ പ്രധാന ചർച്ചാവിഷയം ലൈബ്രറിലജിസ്ലേഷൻ ആയിരുന്നു. പ്രവിശ്യകളിലും, നാട്ടുരാജ്യങ്ങളിലും നടപ്പിൽ വരുത്തേണ്ട ലൈബ്രറി ആക്ററിൻെറ ഒരു മാതൃകാരൂപവും യൂണിയൻഗവൺമെൻറു നടപ്പിൽവരുത്തേണ്ടതിൻെറ മാതൃകാരൂപവും എന്തായിരിക്കണമെന്ന് വിശദീകരിച്ചുകൊണ്ട് ശ്രീ. രംഗനാഥൻ രണ്ടു പ്രബന്ധങ്ങൾ വായിക്കുകയുണ്ടായി. ഗ്രന്ഥശാലാസേവനം എല്ലായിടത്തും എല്ലാപേർക്കും ലഭ്യമാകത്തക്കവിധത്തിൽ പ്രാദേശികാധികാരികളെക്കൊണ്ട് ഗ്രന്ഥശാലകൾ നടത്തിക്കുവാനും അതിനുവേണ്ട പണം, ലൈബ്രറിനികുതി ഏർപ്പെടുത്തി പിരിച്ചെടുക്കുന്നതിനും വേണ്ട വ്യവസ്ഥകൾ രംഗനാഥൻെറ ബില്ലിൽ അടങ്ങിയിരുന്നു. ഇതിനെത്തുടർന്നുണ്ടായ വാദപ്രതിവാദങ്ങളിൽ ദക്ഷിണേൻഡ്യൻ പ്രതിനിധികൾ സജീവമായി പങ്കെടുത്തു. ആന്ധ്രദേശപ്രതിനിധിയായ ശ്രീ. ഹരിസർവ്വോത്തമറാവു, ഗ്രന്ഥശാലകൾ കേന്ദ്രമാക്കിവേണം വ

യോജനവിദ്യാഭ്യാസപ്രവർത്തനം നടത്തേണ്ടതെന്നു പ്രസ്താവിച്ചു. ഗ്രന്ഥശാലാപ്രവർത്തനത്തിനും, വയോജനവിദ്യാഭ്യാസപ്രവർത്തനത്തിനും ഗ്രാമങ്ങളിൽ പ്രത്യേകം ഉദ്യോഗസ്ഥന്മാരെ നിയമിച്ചാൽ കുഴപ്പം കൂടുകയേ ഉള്ളുവെന്നു് അദ്ദേഹം ഉദാഹരണസഹിതം സമർത്ഥിച്ചു. ഗ്രന്ഥശാലകൾക്കായി വളരെ പണം ചെലവാക്കേണ്ടിവരുമെന്നും അതിനു വേണ്ട പണം ലൈബ്രറി നികുതി കൊണ്ടുമാത്രം ലഭിയ്ക്കുകയില്ലെന്നുമാണു് തിരുവിതാംകൂർ പ്രതിനിധിയായ ശ്രീ: ശങ്കരപ്പിള്ള പ്രസ്താവിച്ചതു്. ചുങ്കം, ആദായനികുതി മുതലായ ധനാഗമമാർഗ്ഗങ്ങൾ കേന്ദ്രഗവമെൻറിനു വിട്ടുകൊടുത്തതോടുകൂടി പ്രവിശ്യകൾക്കു് വിദ്യാഭ്യാസം, ഗ്രന്ഥശാല മുതലായ സൃഷ്ടിപരമായ പ്രവർത്തനങ്ങൾക്കു് വേണ്ട പണം ഇല്ലാതായിത്തീർന്നുവെന്നും, മദ്യനിരോധനം ഏർപ്പെടുത്തിയതോടുകൂടി പ്രവിശ്യകളുടെ വരവു് വളരെ കുറഞ്ഞുവെന്നും അതുകൊണ്ടു് കേന്ദ്രഗവമെൻറു് വിപുലമായതോതിൽ ധനസഹായം ചെയ്യില്ലെങ്കിൽ സാർവ്വത്രികവും സൗജന്യവുമായ ഗ്രന്ഥശാലാ സേവനം നൽകുവാൻ സാധിക്കുകയില്ലെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. ഈ അഭിപ്രായം സമ്മേളനം സ്വീകരിക്കുകയും അദ്ധ്യക്ഷൻ തൻെറ ബില്ലിൽ അതനുസരിച്ചു് വേണ്ട ഭേദഗതികൾ വരുത്തുകയും ചെയ്തു.

ലൈബ്രറിബില്ലിനെപ്പററിയുള്ള ചർച്ചകൾക്കുശേഷം ഗ്രന്ഥശാലാശാസ്ത്രത്തിൻെറ സാങ്കേതികവശങ്ങളെപ്പററി ഗവേഷണപരമായി എഴുതിയിട്ടുള്ള പല പ്രബന്ധങ്ങളും സമ്മേളനത്തിൽ വായിക്കുകയുണ്ടായി. ഗ്രന്ഥവർഗ്ഗവിഭജനം, ക്യാററലാഗ് നിർമ്മാണം മുതലായ സാങ്കേതികവിഷയങ്ങളാണു ആദ്യമായി സമ്മേളനത്തിൻെറ ശ്രദ്ധക്കു് വിഷയമായതു്. കോളൻവർഗ്ഗവിഭജനരീതിയിലെ

ചില നൂതനവശങ്ങളെപ്പററി ഡില്ലിസർവ കലാശാലയിലെ എസ്സ്. പാർത്ഥസാരഥി വായിച്ച പ്രബന്ധം ഏററവും ശ്രദ്ധേയമായിരുന്നു. ഇംഗ്ളീഷിലുള്ള കോളൻ നമ്പരുകളെ കന്നട, തെലുങ്കു മുതലായ നാട്ടുഭാഷകളിലേക്ക് മാററുന്നതിനു വേണ്ട നിർദ്ദേശങ്ങളും പട്ടികകളും അടങ്ങിയ പല പ്രബന്ധങ്ങളും ഉണ്ടായിരുന്നു. ഡാക്ടർ രംഗനാഥന്റെ യൂറോപ്യൻ പര്യടനത്തെപ്പററി വെൽഡ്, പാമർ എന്ന രണ്ടു ഇംഗ്ളീഷ് ഗ്രന്ഥശാലാധിപന്മാർ എഴുതിയിരുന്ന കത്തും സമ്മേളനത്തിൽ വായിക്കുകയുണ്ടായി. ഗ്രന്ഥശാലാശാസ്ത്രത്തിലുള്ള സാങ്കേതികപദങ്ങൾക്ക് നാട്ടുഭാഷകളിൽ ഐകരൂപ്യം വേണമെന്നും, അതിനായി ഇംഗ്ളീഷ്പദങ്ങളെ സംസ്കൃതത്തിലേക്ക് മാററിയിട്ട്, സംസ്കൃതപദങ്ങളെ ആസ്പദമാക്കി നാട്ടുഭാഷകളിൽ സാങ്കേതികപദങ്ങൾ നിർമ്മിക്കണമെന്നും നിർദ്ദേശിച്ചുകൊണ്ട് ഒരു പ്രബന്ധം ശ്രീരംഗനാഥനും ശ്രീ. മുരാരിലാൽ നാഗരും അയച്ചിരുന്നു. ഇതിനെപ്പററി ചർച്ചചെയ്യുന്നതിനും, നാട്ടുഭാഷകളിൽ സാങ്കേതികപദങ്ങൾ തിരഞ്ഞെടുക്കുന്നതിനുമായി ഒരു കമ്മിററിയെ സമ്മേളനം നിയമിച്ചു. ശ്രീ. രംഗനാഥൻ അദ്ധ്യക്ഷനും ഇമ്പീരിയൽ ലൈബ്രറിയിലെ ലൈബ്രേറിയനായ ശ്രീ. കേശവറാവു സംയോജകനും ആയ ഈ കമ്മിററിയിൽ ദക്ഷിണേന്ത്യൻ പ്രതിനിധികളായി ശ്രീ. സർവ്വോത്തമറാവു ഹനുമന്തറാവു, ശങ്കരപ്പിള്ള എന്നിവരെയാണ് നിയമിച്ചതു്. ഈ കമ്മിററി പിറേറദിവസം കൂടി ഭാവിയിലേയ്ക്കുള്ള പ്രവൃത്തിപദ്ധതി രൂപീകരിച്ചതിനുശേഷമാണ് സമ്മേളനം അവസാനിപ്പിച്ചതു്.

മൂന്നാംദിവസം കാലത്തു് അഖിലേന്ത്യാ ഗ്രന്ഥശാലാസംഘത്തിന്റെ പൊതുയോഗം കൂടി, പുതിയ ഭരണഘടനയുടെ നക്കൽ അവതരിപ്പിച്ച് പാസ്സാക്കി. തിരുവിതാംകൂർ സർവകലാശാലാ പ്രതിനിധിയായ ശ്രീ. എം. തോമസ് ഈ ചർച്ചകളിൽ സജീവമായി പങ്കെടുത്തു. പ്രാദേശിക സംഘങ്ങളുടെ പ്രതിനിധികൾ സമ്മേളിച്ച് പ്രാദേശിക ഗ്രന്ഥശാലാസംഘങ്ങളുടെ ചരിത്രം എഴുതുന്നതിന് വേണ്ട വ്യവസ്ഥകൾ ചെയ്തു. തിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തെ പ്രതിനിധീകരിച്ചതു് സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരും ആഫ്റററി ജായിൻറ് സെക്രട്ടറി മി: എം. തോമസ്സും ആയിരുന്നു.

മൂന്നാംദിവസം ഉച്ചയ്ക്ക് സമ്മേളനം വീണ്ടും കൂടി ബാക്കിയുള്ള പ്രബന്ധങ്ങൾ വായിച്ചുതീർത്തു. പുസ്തകക്കച്ചവടം അഭിവൃദ്ധിപ്പെടുത്തുന്നതിനും പുതിയ ഗ്രന്ഥങ്ങൾക്കുവേണ്ടത്ര പ്രചരണം നൽകുന്നതിനുമായി ഒരു വാരിക ഏർപ്പെടുത്തണമെന്നു് നിർദ്ദേശിച്ചുകൊണ്ട് ഒരു പ്രബന്ധമുണ്ടായിരുന്നു. കാഷ്മീർ രാജ്യത്തിലേക്കായി ഒരു ലൈബ്രറി പ്ളാൻ ശ്രീ. കൗള തയ്യാറാക്കിയിരുന്നതു് സമ്മേളനത്തിൽ വായിക്കപ്പെട്ടു. തിരുവിതാംകൂറിലെ ലൈബ്രറിപ്രസ്ഥാനത്തെപ്പററി ശ്രീ. ശങ്കരപ്പിള്ള ഒരു പ്രബന്ധം വായിച്ചു. പുരാതനകാലത്തു് നമ്മുടെ നാട്ടിൽ ഉണ്ടായിരുന്ന ഗ്രന്ഥശാലകളെപ്പററിയും സർക്കാരിൽനിന്നും ഗ്രന്ഥശാലകൾക്കു ചെയ്തുകൊടുക്കുന്ന സഹായങ്ങളെപ്പററിയും അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘം ലൈബ്രറി പ്രസ്ഥാനത്തിന് ചെയ്യുന്ന സേവനങ്ങളെപ്പററിയും അദ്ദേഹം സവിസ്തരം ഉപന്യസിച്ചു.

1945-ൽ സ്ഥാപിച്ച അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തിന്റെ കാര്യക്ഷമമായ പ്രവർത്തനംകൊണ്ട് ഗ്രന്ഥശാലാപ്രസ്ഥാനത്തിന് ഒരു നവചൈത

ന്യം വന്നിട്ടുണ്ടെന്നും, 600-ഓളം ഗ്രന്ഥശാലകൾ അംഗങ്ങളായിട്ടുള്ള ഈ സംഘത്തിന് 15 സ്ഥിരം ആർഗനൈസറന്മാർ ഇപ്പോൾ ഉണ്ടെന്നും തിരുവിതാംകൂർ പ്രധാനമന്ത്രിതന്നെയാണ് സംഘത്തിന്റെ അദ്ധ്യക്ഷൻ എന്നതിൽനിന്ന് സംഘത്തിന് പൊതുജനങ്ങളുടെ ഇടയിൽ ഉള്ള മതിപ്പ് എന്താണെന്നും മനസ്സിലാക്കാമെന്നും അദ്ദേഹം പ്രസ്താവിച്ചു.

ഇതര പ്രവിശ്യാഗ്രന്ഥശാലാസംഘങ്ങളേക്കാൾ കൂടുതൽ കാര്യക്ഷമമായി സംഘടനാപരമായ പ്രവൎത്തനങ്ങൾ നടത്തുന്ന തിരുവിതാംകൂർ സംഘത്തിന്റെ സേവനങ്ങളെപ്പററിയുള്ള അഭിനന്ദനം പലപ്രതിനിധികളും രേഖപ്പെടുത്തുകയുണ്ടായി.

ഭാരതത്തിലെ ലൈബ്രറിപ്രസ്ഥാനത്തിന് ഒരു നവചൈതന്യം നൽകേണ്ടത് എങ്ങിനെയാണെന്ന് സമർത്ഥിച്ചുകൊണ്ട് മൈസൂർ സർവകലാശാലാലൈബ്രേറിയൻ ശ്രീ: ഹനുമന്തറാവു ഒരു പ്രബന്ധം വായിച്ചു. പ്രബന്ധങ്ങൾ വായിച്ചതിനുശേഷം നടന്നത് പ്രമേയാവതരണമാണ്. യൂണിയൻ ഗവൺമെൻറും, പ്രവിശ്യാഗവൺമെൻറുകളും ഉടനെതന്നെ ലൈബ്രറി ആക്ററുകൾ പാസ്സാക്കണമെന്നും, ലൈബ്രറിശാസ്ത്രസംബന്ധമായ ഗവേഷണങ്ങൾക്കും ഉപരിപഠനത്തിനുമായി ഒരു ഒന്നാംഗ്രേഡ് കാളേജ് ഡെൽഹിയിൽ സ്ഥാപിക്കണമെന്നും, അഖിലേന്ത്യാലൈബ്രറിസംഘത്തിന് ഗവൺമെൻറിൽനിന്നും സഹായധനം നൽകണമെന്നും, വിദേശങ്ങളിൽനിന്നും ഗ്രന്ഥങ്ങൾ കൊണ്ടുവരുന്നതിനു ഇപ്പോഴുള്ള തടസ്സങ്ങൾ നീക്കണമെന്നും മററുമായിരുന്നു പ്രമേയങ്ങൾ.

അനന്തരം അഖിലേന്ത്യാഗ്രന്ഥശാലാസംഘത്തിന്റെ പൊതുയോഗം കൂടി അടുത്ത വർഷത്തേക്കുള്ള കൗൺസിലിനേയും പ്രവൎത്തകസമിതിയേയും തെരഞ്ഞെടുത്തു. ശ്രീ. രംഗനാഥനെത്തന്നെയാണ് അദ്ധ്യക്ഷനായി വീണ്ടും തെരഞ്ഞെടുത്തത്. തിരുവിതാംകൂർ സർവകലാശാലാലൈബ്രേറിയൻ ശ്രീ. എം. തോമസ്സിനെ കൗൺസിൽ അംഗമായി തെരഞ്ഞെടുത്തു.

അഖിലേന്ത്യാ ലൈബ്രറികോൺഫറൻസിന്റെ ഒൻപതാമത്തെ സമ്മേളനം നടത്തുന്നതിന് തിരുവിതാംകൂർ, ആന്ധ്രദേശം, ഇൻഡോർ എന്നീ സ്ഥലങ്ങളിൽനിന്നും ക്ഷണനം ഉണ്ടായിരുന്നു. സ്ഥലം തെരഞ്ഞെടുക്കുവാനായി പ്രവൎത്തകസമിതിയെ ചുമതലപ്പെടുത്തി.

## എല്ലാ ഗ്രന്ഥശാലാ പ്രവൎത്തകരുടേയും ശ്രദ്ധയ്ക്ക്

ഒരു കരയിൽ ഒരു വായനശാലയിൽ കൂടുതൽ ഉണ്ടാകാൻ പാടില്ലാത്തതാണ്. ഒന്നിൽ കൂടുതൽ വായനശാലകൾ ഒരു കരയിൽ ഉണ്ടാകുന്നതു് പരസ്പരവിദ്വേഷത്തിനും മത്സരത്തിനും ഇടനൽകുമെന്നു മാത്രമല്ല വായനശാലകൾകൊണ്ട് സാമാന്യജനങ്ങൾക്ക് ഉണ്ടാകേണ്ട പ്രയോജനം നഷ്ടപ്പെടുത്തുകയുമായിരിക്കും. വർഗ്ഗീയവും വിഭാഗീയവുമായ ചിന്തകൾ അവസാനിക്കുന്നതിനു വായനശാലകളാണ് പ്രചോദനം നൽകുന്നതു്. വായനശാലകളുടെ സ്ഥാപനത്തിലും നടത്തിപ്പിലും വർഗ്ഗപരവും സാമുദായികവുമായ അധികാരാവകാശങ്ങൾ ഒരിക്കലും കൈകടത്തൽ ഉണ്ടാകാതിരിക്കണം. തികച്ചും സാമാന്യജനങ്ങളുടെ സാംസ്കാരികാഭിവൃദ്ധിയായിരിക്കണം ലക്ഷ്യം.

സാമുദായികാടിസ്ഥാനത്തിൽ വായനശാലകൾ ഉദയം ചെയ്തിട്ടുണ്ടെങ്കിലും മേലിൽ

അങ്ങിനെ സംഭവിക്കാതിരിക്കാൻ പ്രവർത്തകർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. നാം ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുന്ന മഹാന്മാരുടെ പേരുകൾ ഘടിപ്പിച്ച വായനശാലകൾ ആരംഭിക്കുവാൻ ആവേശം കാണിക്കാറുണ്ടെങ്കിലും നടത്തിപ്പിൽ അതനുസരിച്ചുള്ള ഊർജ്ജസ്വലതയില്ലാതെ പലതും പരാജയമടയുന്നുണ്ട്. വായനശാലകൾക്ക് നാമകരണം ചെയ്യുന്ന കാര്യത്തിൽ വളരെ അധികം അഭിപ്രായ ഭിന്നതകളും മത്സരങ്ങളും ഉണ്ടാകുന്നുണ്ട്. ഈ വൈഷമ്യങ്ങൾ ഒഴിവാക്കുന്നതിനു വായനശാലകൾക്കു ദേശനാമങ്ങൾ കൊടുക്കുന്നതു സമുചിതമായിരിക്കും. ഗ്രന്ഥശാലകളുടെ പ്രവർത്തനങ്ങൾക്ക് ഐകരൂപ്യവും കാര്യക്ഷമതയും ഉണ്ടാകുന്നതിനുവേണ്ടി താലൂക്കുകളിൽ ലൈബ്രറിയൂണിയനുകൾ സംഘടിപ്പിക്കുന്നുണ്ട്. എല്ലാ വായനശാലകളും, ഗ്രന്ഥശാലകളും താലൂക്കുയൂണിയനുകളുമായി സഹകരിക്കേണ്ടതാണ്.

കേന്ദ്രസംഘത്തിലേക്ക് വായനശാലകളുടെ പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതു പൊതുയോഗം കൂടിയായിരിക്കണം. അനധികൃതമായി പ്രതിനിധികളുടെ പേരു ചേർക്കുന്നതുമൂലം അഭിപ്രായഭിന്നതകൾ ഉണ്ടാകാറുണ്ട്.

കൂടുതൽ പത്രമാസികകളും പുസ്തകങ്ങളും സജ്ജീകരിച്ച് കൂടുതൽ ആളുകളെക്കൊണ്ട് വായിപ്പിക്കേണ്ടതാണ്. കഴിയുന്നത്ര സർക്കുലേറ്റിംഗ് ഗ്രന്ഥശാലകളായി നടത്തുന്നതും വളരെ പ്രയോജനകരമായിരിക്കും. വർഗ്ഗീയ ചിന്തയും സമുദായ വിദ്വേഷവും ഇല്ലാത്ത ഒരു ജനതയെ സൃഷ്ടിക്കുന്നതിലും സർവസമുദായ മൈത്രിയും സാഹോദര്യവും പുലർത്തുന്നതിലും ശരിയായ പങ്കുവഹിക്കത്തക്കവണ്ണം വായനശാലകളെ അഭിവൃദ്ധിപ്പെടുത്തണമെന്നു പ്രവർത്തകരെ പ്രത്യേകം അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ഗ്രാമീണ ജീവിതത്തിന്റെ ഉന്നമനമാണു രാജ്യശ്രേയസ്സിനു നിദാനം. ഗ്രാമീണഗ്രന്ഥശാലകൾക്കും വായനശാലകൾക്കും മഹത്തായ കടമയാണു അതിലുള്ളത്. അനഭ്യസ്തരും അജ്ഞരുമായ ഗ്രാമീണരുടെയിടയിൽ വിജ്ഞാനത്തിന്റെ വെളിച്ചം വീശേണ്ടതുണ്ട്. അങ്ങനെ അവരുടെ ഇടുങ്ങിയ നെഞ്ചുകൾ വികസിക്കേണ്ടതുണ്ട്. പത്രമാസികകളിൽനിന്നും ലോകകാര്യങ്ങൾ വായിപ്പിച്ചു ഗ്രഹിപ്പിച്ചും സമുദായമദ്ധ്യത്തിൽ പൗരബോധത്തോടെ ജീവിക്കുവാൻ അഭ്യസിപ്പിച്ചും, ആരോഗ്യപരമായ പരിസരത്തിൽ ജീവിക്കുവാൻ പരിശീലിപ്പിച്ചും അവരെ ഉത്തമപൗരരാക്കി ഉയർത്തുന്നതിനു വായനശാലകളോടനുബന്ധിച്ച് പത്രപാരായണക്ലാസുകളും സ്റ്റഡിക്ലാസുകളും നടത്തുന്നതു ഉപകാരപ്രദമായിരിക്കും.

## അഖില തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം

സർക്കുലർ നമ്പർ 1/124.

താഴെപ്പറയുന്ന കാര്യങ്ങൾ അംഗഗ്രന്ഥശാലകളുടെ ശ്രദ്ധയിൽപ്പെടുത്തിക്കൊള്ളുന്നു.

1. ഗ്രന്ഥശാലകൾക്കും വായനശാലകൾക്കും ചുവടെ കുറിക്കുന്ന സാമാന്യയോഗ്യതയെങ്കിലും തൽക്കാലപരിതസ്ഥിതിയിൽ ഉണ്ടായിരിക്കേണ്ടതാണ്.

ഗ്രന്ഥശാലാ മാനുവലിൽ പ്രസിദ്ധീകരിച്ചിട്ടുള്ളവയിൽ 200 പുസ്തകങ്ങളെങ്കിലും ഉള്ളവയെ മാത്രം ഗ്രന്ഥശാലയായി പരിഗണിക്കുന്നതാണ്.

ഒരു വായനശാലയിൽ കുറഞ്ഞതു മൂന്നു

ദിനപത്രങ്ങളും മൂന്നു വാരികകളും ഒരു മാസികയും എങ്കിലും ഉണ്ടായിരിക്കണം.

2. മത്സരത്തിനു ഇടയാകത്തക്കവിധം ഒരു കരയിൽ ഒരു വായനശാലയിൽ കൂടുതൽ ഉണ്ടാകാതിരിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

3. 123-വരെ വാർഷികവരി അടച്ചിട്ടില്ലാത്തവർ അവ ഉടനെ അയച്ചുതരേണ്ടതാണ്.

4. അതതുതാലൂക്കിലെ ഗ്രന്ഥശാലാപ്രവർത്തനത്തിനു ആർഗനൈസറന്മാരും ഭരണസമിതി അംഗങ്ങളും ഗ്രന്ഥശാലായൂണിയൻ ഭാരവാഹികളും വേണ്ട നിർദ്ദേശങ്ങളും സഹകരണങ്ങളും നൽകുന്നതായിരിക്കും. അവരുടെ സേവനം പരമാവധി പ്രയോജനപ്പെടുത്തുന്നതിനു അംഗഗ്രന്ഥശാലകൾ ശ്രമിക്കണം.

5. എല്ലാ അംഗഗ്രന്ഥശാലകളും അതതു താലൂക്കിലുള്ള യൂണിയനിൽ അംഗമാകേണ്ടതാണ്.

6. നമ്മുടെ ഏകപ്രസിദ്ധീകരണമായ "ഗ്രന്ഥാലോകം" മാസിക പ്രചരിപ്പിക്കുന്ന[illegible]ം അവയുടെ വരിസംഖ്യ മുൻകൂർ അയച്ചുതന്നു പ്രസ്ഥാനത്തെ സഹായിക്കുന്നതിനും ഹൃദയപൂർവം സഹകരിക്കേണ്ടതാണ്.

7. ഇതുവരെയും ഗ്രാൻറിനപേക്ഷിച്ചിട്ടില്ലാത്ത അംഗഗ്രന്ഥശാലകൾ ഉടൻ അപേക്ഷ അയയ്ക്കേണ്ടതാണ്.

8. ഗ്രന്ഥശാലകൾക്ക് സഹായധനം വർദ്ധിപ്പിക്കുന്നതിനും മററു പല ആനുകൂല്യങ്ങൾക്കുമായി സംഘത്തിൽനിന്ന് ഗവമ്മെൻറിൽ അടിക്കടി നിവേദനം നടത്തിവരികയാണ്. ഗ്രാൻറു തുക വർദ്ധിക്കുന്നതനുസരിച്ച് ഗ്രന്ഥശാലകളും വിപുലപ്പെടേണ്ടിയിരിക്കുന്നതിനാൽ ഏററവും അധികം പുസ്തകങ്ങൾ ശേഖരിച്ച് കൂടുതൽ ആളുകൾക്ക് വായിക്കത്തക്കവിധത്തിൽ വിതരണം നടത്തുന്നതിനു എല്ലാ ഗ്രന്ഥശാലകളുടെയും ശ്രദ്ധ പതിയുമെന്നു വിശ്വസിക്കുന്നു.

9. ആഫീസിലേയ്ക്ക് അയയ്ക്കുന്ന ലററുകളിൽ രജി: നമ്പർകൂടി കാണിച്ചിരിക്കണം.

10. എല്ലാ എഴുത്തുകുത്തുകളും കാര്യാലയമായ തിരുവനന്തപുരത്തേക്ക് ആയിരിക്കണം.

പി. എൻ. പണിക്കർ,
സെക്രട്ടറി.

## പ്രസിഡൻറ് ശ്രീ. ററി. കെ. നാരായണപിള്ള സന്ദർശിച്ച ചില ഗ്രന്ഥശാലകൾ

1. 27-3-1124-ൽ അമ്പലപ്പുഴ പി. കെ. മെമ്മോറിയൽ ഗ്രന്ഥശാല സന്ദർശിക്കുകയും ഗ്രന്ഥശാലാ പ്രവർത്തനത്തിൽ അഭിനന്ദനം രേഖപ്പെടുത്തുകയുംചെയ്തു.

2. കോട്ടയം പബ്ലിക്ക് ലൈബ്ററി സന്ദർശിക്കുകയും, കോട്ടയത്തു ഒരു കേന്ദ്ര ലൈബ്രറി ഉണ്ടാകേണ്ട ആവശ്യകതയെപ്പററി ഉൽബോധിപ്പിക്കുകയും ചെയ്തു.

3. കുന്നത്തുനാട്ടു താലൂക്കുയൂണിയൻ ഉൽഘാടനം ചെയ്തു. ആ സന്ദർഭത്തിൽ സംഘത്തിൻെറ പരിപാടികളെപ്പററി വിശദീകരിക്കുകയുമുണ്ടായി.

4. വളരെക്കാലത്തെ പഴക്കമുള്ളതും സ്വന്തം കെട്ടിടമുള്ളതും പ്രവർത്തനരഹിതമായി കിടന്നതുമായ കിടങ്ങൂർ പബ്ലിക് ലൈബ്രറിയെ സംഘം സെക്രട്ടറി മി. പി. എൻ. പണിക്കരുടെയും മററുംശ്രമത്തിൽ പുനരുദ്ധാ

രിക്കുകയും തുടന്നു പ്രസിഡൻറ് അവർകൾ കൂടിസന്നിഹിതനായിരുന്നയോഗത്തിൽവച്ചു വൈസ്പ്രസിഡൻറ് ശ്രീ. വി. ഒ. മക്കോസ് അവർകൾ 17-5-1124-ൽ ഉത്ഘാടനംചെയ്യുകയും ഉണ്ടായി.

5. പ്രസിഡൻറും വൈസ്പ്രസിഡൻറും കൂടി പുലിയന്നൂർ ആസാദ് റീഡിംഗ്റൂം സന്ദർശിച്ചു പ്രവർത്തകരുടെ ശ്രമങ്ങളെ അഭിനന്ദിച്ചു.

6. പാലാ കോസ്മോപോളിററൻ ലൈബ്ററി, പ്രസിഡൻറും വൈസ് പ്രസിഡൻറും സന്ദർശിക്കുകയുണ്ടായി. തദവസരത്തിൽ ഗ്രന്ഥശാലാപ്രവർത്തകരുടെ ഒരുസ്സ്വത്സമ്മേളനം ധനു 17-ാംനു- രാത്രി 9½ മണിക്കു നടന്നു. സംഘം പ്രവർത്തകസമിതി അംഗമായ മി. കെ. എം. അഗസ്റ്റിൻ പ്രസിഡൻറും വൈസ് പ്രസിഡൻറുമായ പ്രധാനമന്ത്രിക്കും സഹമന്ത്രിക്കും ഗ്രന്ഥശാലാസംഘത്തിൻെറ മററു പ്രവർത്തകർക്കും സ്വാഗതം ആശംസിച്ചു. ശ്രീ. പറവൂർ ടി. കെ. നാരായണപിള്ള അവർകൾ സംഘം പ്രസിഡൻറ്സ്ഥാനം സ്വീകരിച്ചതു് പ്രസ്ഥാനത്തിൻെറ ഭാഗ്യോദയത്തെയാണു സൂചിപ്പിച്ചതെന്നും, ഗ്രന്ഥശാലകൾക്കുള്ള ഗ്രാൻറ്വിഭജനത്തിലെ ക്രമക്കേടുകൾക്കു കഴിയുന്നതും വേഗം പരിഹാരമുണ്ടാകുമെന്നും, അങ്ങനെ അദ്ദേഹത്തിൻെറ നേതൃത്വത്തിൽ പ്രസ്ഥാനത്തിനു ക്രമാതീതമായ പുരോഗതി ഉണ്ടാകുമെന്നുള്ള പ്രത്യാശ പ്രകടിപ്പിച്ചുകൊണ്ടുംമററും സംഘം സെക്രട്ടറി മി. പി. എൻ. പണിക്കർ ഒരു പ്രസംഗം ചെയ്യുകയുണ്ടായി. പ്രസ്ഥാനത്തിൻെറ സർവ്വതോമുഖമായ പുരോഗതിക്കു വേണ്ടതെല്ലാം ചെയ്യാമെന്നു ഉറപ്പുനൽകിക്കൊണ്ടും, സംഘം പ്രവർത്തകരുടെ ആത്മാർത്ഥമായ പരിശ്രമങ്ങളിൽ അഭിനന്ദനം പ്രകടിപ്പിച്ചും പ്രസിഡൻറ് അവർകൾ മറുപടി പ്രസംഗംനടത്തി.

7. തിരുവനന്തപുരം വൈ. ഡബ്ളിയു സി. എ. ലൈബ്രറി 27-5-1124-ൽ പ്രസിഡൻറ് ഉത്ഘാടനംചെയ്തു. തിരുവിതാംകൂർ ഗ്രന്ഥശാലാ പ്രസ്ഥാനത്തെ കഴിയുന്നത്ര വികസിപ്പിക്കുന്നതിനുള്ള പരിപാടികൾ കഴിയുന്നതുംവേഗത്തിൽ നടപ്പിലാക്കാൻ ശ്രമിക്കുന്നതാണെന്നു് അദ്ദേഹത്തിൻെറ പ്രസംഗത്തിൽപ്രത്യേകം പ്രസ്താവിക്കുകയുണ്ടായി. Y. W. C. A. reading room and library തിരുവനന്തപുരം പട്ടണത്തിലെ ഒരു മാതൃകാവനിതാലൈബ്രറിയാക്കിത്തീർക്കേണ്ടതാണെന്നു് തൽഭാരവാഹികളെ ആഹ്വാനം ചെയ്യുകയുംചെയ്തു.

## അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘം ഭരണസമിതി അംഗങ്ങൾ

| | |
|---|---|
| ശ്രീ: പറവൂർ ടി. കെ. നാരായണപിള്ള | (പ്രസിഡൻറ്) |
| വി. ഓ. മക്കോസ് | (വൈസ്പ്രസിഡൻറ്) |
| എൻ. കേശവപിള്ള | (ട്രഷറർ) |
| പി. എൻ. പണിക്കർ | (ജനറൽ സെക്രട്ടറി) |
| എം. തോമ്മസ്. | (ജോയിൻറ സെക്രട്ടറി) |
| കെ. എം. അഗസ്റ്റിൻ | (പ്രവർത്തകസമിതി മെമ്പർ) |

കെ. വാസുദേവൻ (പ്രവർത്തകസമിതി മെമ്പർ)
എൻ. അഗസ്ത്യലിംഗംപിള്ള ടി
ജെ. കേശവൻ ടി
കെ. എ. അബ്രഹാം ടി
കെ. എം. കേശവൻ ടി
ജി. മാധവൻപിള്ള ടി
കെ. കെ. കൃഷ്ണപിള്ള ടി
കെ. എൻ. ഗോപാലൻ നായർ ടി
വി. കെ. പിള്ള ടി
എസ്. എം. ഹനീഫ്. ടി

## ഉപരക്ഷാധികാരികൾ

1. ഡാക്ടർ. പി. ററി. തോമസ് പാലാമ്പടം, കോട്ടയം.
2. ജോത്സ്യൻ. കൃഷ്ണപിള്ള, തിരുവനന്തപുരം.
3. ശ്രീമതി, ലക്ഷ്മിപ്പിള്ള കൊച്ചമ്മ, മാധവിമന്ദിരം, തിരുവനന്തപുരം.
4. ജെ. ജെ. എ. പെരേര, കൊല്ലം.
5. പി. സുബ്രഹ്മണ്യം, ന്യൂതീയേററ്ഴ്സ്, തിരുവനന്തപുരം.
6. കല്ലുങ്കൽ നാരായണപിള്ള, തിരുവനന്തപുരം.

## ആയുഷ്കാല സാമാജികന്മാർ

1. മെ: കെ. എൻ. ശങ്കുണ്ണിപ്പിള്ള, കോട്ടയം.
2. ,, കെ. എൻ. നാരായണയ്യർ, കൈതാരത്തുമഠം, കോട്ടയം.
3. ,, കെ. ഗോപാലകൃഷ്ണപ്പണിക്കർ, കോട്ടയം.
4. ,, മാത്യൂ എം. കുഴിവേലി, തിരുവനന്തപുരം.
5. ,, എ. മുഹമ്മദുകണ്ണ്, ജനറൽമർച്ചൻറ്, മണക്കാട്.
6. ,, കെ. എൻ. നമ്പൂതിരിപ്പാട്, തൃക്കണ്ണമംഗൽ, കൊട്ടാരക്കര.
7. ,, കെ. എൻ. പണ്ടാരത്തിൽ, നമ്പിമഠം, കളക്കട.
8. ,, ടി. ടി. കരുവിള, താമരപ്പിള്ളി, ചെങ്ങന്നൂർ.
9. ,, കെ. ഐ. മാത്യു, മുൻസിപ്പൽ ചെയർമാൻ, പറവൂർ.
10. ,, വി. കെ. ശേഖരൻ നായർ, വാരിശ്ശേരി, കോട്ടയം
11. ,, പി. സി. ചെറിയാൻ, പടിഞ്ഞാറെക്കര, കോട്ടയം.

## വ്യക്തിമെംബറന്മാർ

1. മെ: ചോക്കാട്ട് കെ. രാഘവൻപിള്ള, ധർമ്മദേശംഎഡിററർ, തിരുവനന്തപുരം
2. ,, താന്നിക്കലെഴികത്തു, പി. മാധവൻപിള്ള, പട്ടം, തിരുവനന്തപുരം
3. ,, ജി. വി. ദാസ്. കുറുക്കടി, തിരുവനന്തപുരം
4. ,, എൻ. ഗോപാലപിള്ള, ആനന്ദമന്ദിരം, കോട്ടയം
5. ,, പറവൂർ, ടി. കെ. നാരായണപിള്ള, തിരുവനന്തപുരം
6. ,, കെ. എൻ. അഗസ്റ്റിൻ; മാനേജർ, പാലാസെൻട്രൽബാങ്ക്, തിരുവനന്തപുരം.

## ചേർത്തല താലൂക്ക് ഗ്രന്ഥശാലായൂണിയൻ

1124 വൃശ്ചികം, ധനുമാസങ്ങളിലായി യൂണിയൻെറ മൂന്നു കമ്മററിയോഗങ്ങളും ഒരു പൊതുയോഗവും നടന്നു. കമ്മററിയോഗങ്ങൾ യഥാക്രമം ഉഴവശ്രീ ചിത്രാറീഡിംഗ്റൂം, എരമല്ലൂർ ഗാന്ധിജി സ്മാരകവായനശാല, വളമംഗലം ടി. കെ. മാധവമെമ്മോറിയൽ വായനശാല എന്നീ സ്ഥാപനങ്ങളിൽവച്ചാണ് നടത്തപ്പെട്ടതു്. എരമല്ലൂർ വായനശാലയിൽകൂടിയ പൊതുയോഗത്തിൽവച്ച് 1124-ലേക്കുള്ള പ്രവർത്തനപദ്ധതിപാസ്സാക്കുകയും 705 രൂപാ വരവും 983 രൂപാ ചെലവും പ്രതീക്ഷിച്ച് ഒരു ബഡ്ജററ് അംഗീകരിക്കുകയും, പ്രധാനമന്ത്രിയായും മന്ത്രിയായും ചാർജെടുത്തിരിക്കുന്നഅഖിലതിരുവിതാംകൂർഗ്രന്ഥശാലാസംഘം പ്രസിഡൻറിനേയും വൈസ്പ്രസിഡൻറിനേയും അനുമോദിച്ചും, ഗ്രന്ഥശാലകൾക്ക് അനുവദിക്കുന്ന ഗ്രാൻറിൻെറ പരമാവധി 600 രൂപയാക്കി വർദ്ധിപ്പിക്കുവാൻ ഗവമ്മെൻറിനോടപേക്ഷിച്ചും ഫലപ്രദമായ പ്രവർത്തനത്തിനുവേണ്ടി തന്നാണ്ടത്തേക്ക് 300 രൂപയെങ്കിലും ഈ യൂണിയന് ഗ്രാൻറനുവദിക്കണമെന്ന് ഗ്രന്ഥശാലാസംഘത്തോടപേക്ഷിച്ചും മററുമുള്ള പ്രമേയങ്ങൾ പാസ്സാക്കുകയും ഉണ്ടായി.

ചേർത്തലത്താലൂക്കിലെ ഗ്രന്ഥകാരന്മാരുടെ ഒരു സമ്മേളനം യൂണിയൻെറ ആഭിമുഖ്യത്തിൽ വിളിച്ചുകൂട്ടുകയും ഡാക്ടർ പി. എസ്. നായർ അവർകളുടെ അദ്ധ്യക്ഷതയിൽക്കൂടിയ പ്രസ്തുത സമ്മേളനം ഗ്രന്ഥശാലകളും ഗ്രന്ഥകാരന്മാരും തമ്മിൽ സഹകരിച്ചു പ്രവർത്തിക്കേണ്ടതിനെപ്പററി പര്യാലോചിക്കുകയും ഒരു പ്രവർത്തനപദ്ധതിയും നിയമാവലിയും മററും തയ്യാറാക്കുന്നതിലേക്കായി ഒരു സ്റ്റാൻറിംഗ്കമ്മിററിയെ തെരഞ്ഞെടുക്കുകയും ചെയ്തു.

ഗ്രന്ഥശാലാസാഹിത്യത്തിൽപ്പെടുന്ന മൂന്നു ലഘുഗ്രന്ഥങ്ങൾ ഇക്കൊല്ലം പ്രസിദ്ധം ചെയ്വാൻ യൂണിയൻ തീരുമാനിച്ചു. ആദ്യത്തെ ഗ്രന്ഥമായ "ലൈബ്രേറിയൻ" അച്ചടിപ്പിച്ചു. നാലു സ്ലൈഡുകൾ എഴുതിച്ച് താലൂക്കിലെ എല്ലാ സിനിമാകൊട്ടകകളിലും പ്രദർശിപ്പിക്കാൻ നിശ്ചയിച്ചിരിക്കുന്നു. വയോജനവിദ്യാഭ്യാസം സംബന്ധിച്ചും പ്രസിദ്ധീകരണശാഖ സംബന്ധിച്ചും പ്രത്യേകം സബ്കമ്മററികളെ ഏർപ്പെടുത്തീട്ടുണ്ട്.

1123-ഇടവത്തിൽ യൂണിയൻ ആരംഭിക്കുമ്പോൾ താലൂക്കിൽ 8 അംഗഗ്രന്ഥശാലകളാണുണ്ടായിരുന്നതു്. ഇപ്പോൾ അതു് 19 ആയി വർദ്ധിച്ചിരിക്കുന്നു. പുതുതായി തുടങ്ങിയതും മററുമായി 12 വായനശാലകൾ വേറെയുമുണ്ട്. അവയെ അഭിവൃദ്ധിപ്പെടുത്തി അംഗമാക്കുവാനും ആവശ്യമുള്ള സ്ഥലങ്ങളിൽ കൂടുതൽ ഗ്രന്ഥശാലകൾ ആരംഭിക്കുവാനും യത്നിക്കുന്നു. താലൂക്കിലെ 15 പകുതികളിൽ 12 പകുതികളിലും ഇപ്പോൾ ഗ്രന്ഥശാലകൾ ഉണ്ട്. യൂണിയനിൽ ഇതിനകം 6 വ്യക്തിഅംഗങ്ങളേയും ചേർത്തിട്ടുണ്ട്.

## പറവൂർ താലൂക്ക് ഗ്രന്ഥശാലായൂണിയൻ

പ്രസിഡൻറ്. ശ്രീ. കെ. ഐ. മാത്യു ബി. എ. ബി. എൽ. (മുൻസിപ്പൽ ചെയർമാൻ)

വൈസ്പ്രസിഡൻറ്. ശ്രീ. അമ്മിണി തമ്പാട്ടി എം. എ. എൽ. റി.

സെക്രട്ടറിമാർ —

ശ്രീ: പി. ആർ. ഉണ്ണിത്താൻ
,, പി. വി. കുമാരൻ.

1123-ൽ യൂണിയൻ സമാരംഭിച്ചതാണെങ്കിലും 124-കന്നി 3-ാം തീയതിമുതൽ യൂണിയൻ ഊർജ്ജിതമായി പ്രവർത്തിക്കാൻ തുടങ്ങി. 124-ചിങ്ങത്തിൽ ഈ താലൂക്കിൽ 36 വായനശാലകൾ ഉണ്ടായിരുന്നു. 5 മാസത്തിനുള്ളിൽ 9 വായനശാലകൾകൂടി അംഗങ്ങളായി ചേർന്നിട്ടുണ്ട്. ഇപ്പോൾ ഈ താലൂക്ക യൂണിയൻെറ കീഴിൽ 45 വായനശാലകൾ ഉണ്ട്. 12 വായനശാലകൾകൂടി പ്രവർത്തനസാദ്ധ്യങ്ങളായി കണക്കാക്കപ്പെടാവുന്നവയാണ്. അവയെക്കൂടി ഗ്രന്ഥശാലാസംഘത്തോട് സംഘടിപ്പിക്കാൻ ശ്രമിച്ചുവരുന്നു.

ഈ കാലയളവിൽ 5 കമ്മിററിയോഗവും രണ്ടു പൊതുയോഗവും കൂടിയിട്ടുണ്ട്. പൊതുയോഗങ്ങൾ രണ്ടു വായനശാലകളിൽവച്ചു നടത്തപ്പെട്ടു. ഒരു പ്രതിനിധിയോഗം വടക്കേക്കര പി. ആർ. പി. മെമ്മോറിയൽ ലൈബ്രറിയുടെ ആഭിമുഖ്യത്തിൽകൂടി. പ്രസ്തുത യോഗത്തിൽ മിക്ക വായനശാലകളിലേയും പ്രതിനിധികൾ സംബന്ധിച്ചിരുന്നു. ഗ്രന്ഥശാലാപ്രവർത്തന പരിപാടികളെ സംബന്ധിച്ച് അവിടെവച്ച് വളരെ ചർച്ചകൾ നടന്നു.

124 ധനു 12-ാം തീയതി ബഹു: പ്രധാനമന്ത്രി ശ്രീ. ടി. കെ. നാരായണപിള്ള അവർകളും സഹമന്ത്രി ശ്രീ. ഡാക്ടർ ഈ കെ. മാധവൻ അവർകളും യൂണിയൻ ആഫീസ് സന്ദർശിച്ച് തൃപ്തികരമായ അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ട്.

പ്രവർത്തനം മന്ദീഭവിച്ചിട്ടുള്ള എട്ടു വായനശാലകൾ യൂണിയൻെറ പ്രോത്സാഹനഫലമായി ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്.

1. കരുമാല്ലൂർ ഗാന്ധിസ്മാരക വായനശാല.
2. കൈതാരം ദേശീയ വായനശാല.
3. കുന്നിന്മതെ ജവഹർവായനശാല.
4. കററിപ്പുഴ ജവഹർവായനശാല.
5. നീറിക്കോട് ഗ്രാമീണ വായനശാല.
6. പുളിയനം ദേശസേവിനി ഗ്രാമീണ വായനശാല.
7. വരാപ്പുഴ ജ്ഞാനോദയം റീഡിംഗ് ക്ലബ്ബ്.
8. കോട്ടപ്പുറം T. K. മെമ്മോറിയൽ ലൈബ്രറി & റീഡിംഗ് ക്ളബ്.
9. മുനമ്പം ദേശീയ വായനശാല. (ഇവ ഇക്കൊല്ലം ലൈബ്രറി യൂണിയൻെറ പ്രോത്സാഹനഫലമായി സംഘടിപ്പിക്കപ്പെട്ടവയാണ്.)

## കോട്ടയം ഗ്രന്ഥശാല യൂണിയൻ ഉത്ഘാടനം

കാണസംബ്ളി പ്രസിഡൻറ് ശ്രീ. ആർ. വി. തോമസ് അവർകൾ ഗ്രന്ഥശാലായൂണിയൻ ഉത്ഘാടനം ചെയ്യുകയും തുടർന്നുള്ള പൊതുയോഗത്തിൽ ആർഗനൈസർ മി. W. O. ജാർജ്ജ് സ്വാഗതപ്രസംഗം നടത്തുകയും എൻ. എസ്സ്. എസ്സ്. പ്രസിഡൻറ് മി. കെ. ഗോവിന്ദമേനോൻ പ്രസംഗിക്കുകയും ഉണ്ടായി. പ്രവർത്തകർക്കും അതിഥികൾക്കും മലയാളമനോരമാപത്രാധിപർ ശ്രീ. കെ. സി. മാമ്മൻ മാപ്പിളയുടെ വകയായി വിഭവസമൃദ്ധമായ തേയില സൽക്കാരവും ഉണ്ടായിരുന്നു.

## കൊട്ടാരക്കര യൂണിയൻ

പ്രസിഡൻറ് ശ്രീ. എ. ഈശ്വരപിള്ള ബി. ഏ, ബി. എൽ. എം. എൽ. എ.
സെക്രട്ടറി, മി. കെ. ജി. ചെല്ലപ്പൻപിള്ള

യൂണിയൻെറ ഇക്കൊല്ലത്തെ ആദ്യത്തെ യോഗം ശ്രീ. എ. ഈശ്വരപിള്ളയുടെ അ

ദ്ധ്യക്ഷതയിൽക്കൂടി. താലൂക്കിലെ എല്ലാ ഗ്രന്ഥശാലാ പ്രതിനിധികളും യോഗത്തിൽ ഹാജരുണ്ടായിരുന്നു. ഗ്രന്ഥശാലാപ്രവൎത്തനത്തിന്റെ പ്രാധാന്യത്തെയും പ്രായോഗികതയേയുംപററി മെ. പി. എൻ. പണിക്കർ, എം. തോമസ് എന്നിവർ പ്രസംഗിച്ചു. ഒരു ബില്ലിന്റെ ആവശ്യകതയെക്കുറിച്ച് അദ്ധ്യക്ഷൻ വിശദീകരണം നൽകി.

## അമ്പലപ്പുഴ യൂണിയൻ വിശേഷാൽയോഗം

ചെന്നങ്കരി ജവഹർ ഗ്രന്ഥശാലയുടെ വാർഷികയോഗത്തോടനുബന്ധിച്ച് ശ്രീ. എൻ നാരായണക്കുറുപ്പ് B. A. B. L-ന്റെ അദ്ധ്യക്ഷതയിൽ യൂണിയൻ വിശേഷാൽ യോഗംകൂടി. മെ. എൻ. ശ്രീകണ്ഠൻ നായർ, പി. എൻ. പണിക്കർ എന്നിവർ പ്രസംഗിച്ചു.

അമ്പലപ്പുഴ, യൂണിയൻ പ്രസിഡന്റായി ശ്രീ. കെ. രാമകൃഷ്ണപിള്ള M. L. A. യെ 124-ൽ തെരഞ്ഞെടുത്തിരിക്കുന്നു. വൈസ് പ്രസിഡന്റായി ശ്രീ. ടി. നാരായണപ്പിള്ളയെയും തെരഞ്ഞെടുത്തു.

## തിരുവല്ലാ ഗ്രന്ഥശാലാ യൂണിയൻ

പ്രസിഡന്റ് എം. ഇ. മാധവൻപിള്ള (വക്കീൽ)

വൈസ് പ്രസിഡന്റ് പി. എൻ. നമ്പൂതിരി

സെക്രട്ടറി വിദ്വാൻ എ. എൻ. പി. പണിക്കർ.

ഈ യൂണിയൻ 1124 തുലാം 29-ാംതീയതി കുററൂർ കണ്ടത്തിൽ വറുഗീസ് മാപ്പിള മെമ്മോറിയൽ ഗ്രന്ഥശാല കേന്ദ്രമാക്കി ഗ്രന്ഥശാലാസംഘം സെക്രട്ടറിയുടെ സാന്നിദ്ധ്യത്തിൽ ഉത്ഘാടനംചെയ്തു. താലൂക്കിലെ വായനശാലകൾക്ക് കൂടുതൽ പ്രചോദനം നൽകുന്നതിനായി മാസംതോറും യൂണിയൻ കമ്മററിയോഗങ്ങൾ ഓരോവായനശാലയിൽവച്ചും നടത്തിവരുന്നു.

ഇതിനകം താലൂക്കിലുള്ള മിക്കഅംഗ ഗ്രന്ഥശാലകളും പ്രവൎത്തകസമിതിഅംഗങ്ങൾ പരിശോധിച്ച് അവയ്ക്ക് വേണ്ട ഉത്തേജനങ്ങൾ നൽകിയിരിക്കുന്നു.

## വായനശാലായോഗ വാൎത്തകൾ

### ഗാന്ധിസ്മാരക വായനശാല തലയോലപ്പറമ്പ്

ഈ വായനശാലയുടെ വാർഷികയോഗം 9-5-124-ൽ ശ്രീ. ജി. ശങ്കരക്കുറുപ്പിന്റെ അദ്ധ്യക്ഷതയിൽക്കൂടി. സാമാന്യജനങ്ങളുടെ ജീവിത പുരോഗതിയിൽ ഗ്രന്ഥശാലകൾക്കു നൽകാനുള്ള മഹത്തായ സംഭാവനകളെപ്പററി അദ്ദേഹത്തിന്റെ പ്രസംഗത്തിൽ സവിസ്തരം പ്രതിപാദിച്ചിരുന്നു.

## നേമം പബ്ളിക് ലൈബ്രറി

നേമത്തുള്ള വിജ്ഞാനോദയംലൈബ്രറി, പട്ടം മെമ്മോറിയൽ ലൈബ്രറി, ദേശസേവിനി ഗ്രന്ഥശാല എന്നിവയെ സംയോജിപ്പിക്കുവാൻ ഒരു യോഗം ശ്രീ. പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. എം. തോമസ് യോഗത്തിൽ പ്രസംഗിച്ചു. അദ്ധ്യക്ഷന്റേയും പ്രസംഗകന്റേയും അഭിപ്രായത്തെ ആദരിച്ച് മൂന്നു ഗ്രന്ഥശാലകളേയും സംയോജിപ്പിച്ച് നേമം പബ്ളിക് ലൈബ്രറി എന്ന പേരിൽ നടത്തുവാൻ യോഗം തീരുമാനിച്ചു.

## 'ഗ്രന്ഥശാലാമാനുവലിൽ' ചേർത്തതിനുശേഷമുള്ള
## അംഗഗ്രന്ഥശാലകളുടെ പേരുവിവരം

384 ശ്രീകൃഷ്ണവിലാസം ലൈബ്രറി & റീഡിംഗ്റൂം, പറശ്ശേരി, ആളൂർ A. O. കൽക്കുളം.
385 വിശ്വകർമ്മ തൊഴിലാളർ സംഘം, ഈസ്റ്റ്സ്ട്രീറ്റ്, നാഗർകോവിൽ, അഗസ്തീശ്വരം.
386 ദേശീയവായനശാല വെളിയത്തുനാട്, അയിരൂർ, പറവൂർ.
387 പ്രബോധിനി വായനശാല & ഗ്രന്ഥശാല, പനയാറത്തുരുത്ത്, A. O. ചെറിയനീ-[ക്കൽ.
388 ഭാരതിന്തൽനിലയം ഗ്രന്ഥശാല, പുതുക്കട, ആരുദേശം, വിളവംകോട്.
389 കടകംപള്ളി ഗ്രാമോദ്ധാരണസംഘം വായനശാല, വെമ്പാലവട്ടം, തിരുവനന്തപുരം.
390 സെൻറ്ജോർജ്ജ് റീഡിംഗ്റൂം, ക്ലാപ്പന A. O. കരുനാഗപ്പള്ളി.
391 വൈക്കം മുൻസിപ്പൽ ലൈബ്ററി, വൈക്കം.
392 ദേശീയവായനശാല, നാലുവഴി, പറവൂർ.
393 പബ്ളിക്ക ലൈബ്രറി, കൂത്താട്ടുകുളം.
394 യുവജനവായനശാല, കുട്ടമശ്ശേരി, ആലുവാ.
395 S. N. D. P. ലൈബ്രറി, എരുമത്തല, ആലുവാ.
396 1125 C. S. വായനശാല, കടക്കരപ്പള്ളി, മുട്ടത്തങ്ങാടി. A. O. ചേർത്തല
397 ശ്രീ ചിത്രോദയ വായനശാല, പട്ടണക്കാട്. A. O. ചേർത്തല.
398 ദേശീയവായനശാല, ചങ്ങങ്കരി, എടത്വാ.
399 Y. M. A. റീഡിംഗ്റൂം, കനകപ്പലം, എരുമേലി.
400 ദേവീനിലയം റീഡിംഗ്റൂം, പത്മനാഭപുരം, തക്കല A. O.
401 കൃഷിതൊഴിലാളർ റീഡിംഗ്റൂം, മരുങ്കൂർ. മൈലാടി A. O
402 എം. പി. പി. മെമ്മോറിയൽ റീഡിംഗ്റൂം & ലൈബ്രറി. ചെല്ലാങ്കോട്ട് നെടുമങ്ങാട്.
403 ലജ്നത്തുൽ മഹമ്മദീയ സംഘം ലൈബ്രറി & റീഡിംഗ്റൂം, ആലപ്പുഴ.
404 സരസ്വതിവിലാസം വായനശാല, മുടാക്കൽ, ആററിങ്ങൽ.
405 ചെട്ടിക്കാട്ട് S. N. D. P. വായനശാല, ആലപ്പുഴ.
406 രാഷ്ട്രപിതാ ഗ്രാമോദ്ധാരണ വായനശാല, കോവളം, വെങ്ങാനൂർ.
407 ഗാന്ധിജിസ്മാരക വായനശാല, കുടിക്കോട്ട്, എഴുകോൺ, കുണ്ടറ
408 ഗാന്ധിസ്മാരക ഗ്രാമസേവാസംഘം വായനശാല, തേവലപ്പുറം, പുത്തൂർ.
409 മഹാത്മാഗാന്ധിസ്മാരകവായനശാല, കലഞ്ഞൂർ, ഏനാദിമംഗലം.
410 മഹാത്മജിഗ്രന്ഥാലയം കൂടൽ, ഏനാദിമംഗലം, കലഞ്ഞൂർ.
411 ജി. എസ്സ്. ബി. സമാജ്വായനശാല, പത്തിയൂർ, കായംകുളം.
412 ദേശാഭിമാനി ഗ്രന്ഥശാല, തെക്കുംമുറി, തൃപ്പെരുന്തുറ, ചെന്നിത്തല.
413 ദേശസേവിനിഗ്രന്ഥശാല, ആഞ്ഞിലപ്ര, ഓണാട്ടുകര.
414 സുഭാഷ് ലൈബ്രറി, കൈതാരം, കോട്ടുവള്ളി, N. പറവൂർ.
415 മഹാത്മാറീഡിംഗ്ക്ലബ്ബ് ആൻഡ് ലൈബ്രറി, നന്ത്യാട്ടുകുന്നം, N. പറവൂർ
416 സരസ്വതിവിലാസം വായനശാല, കെടാമംഗലം, N. പറവൂർ.
417 ദേശസേവായുവജനസംഘം വായനശാല, വെട്ടിക്കോട്ട്, പള്ളിക്കൽ.
418 യുവജനസമാജം വായനശാല, പെരുവന്താനം, പീരുമേട്.
419 ശ്രീ. പട്ടംതാണുപിള്ള സ്മാരകവായനശാല, മാലക്കാട്ട്, ഇടയ്ക്കോട്ട്, അരുമന.
420 കളങ്ങര ബാലഗ്രന്ഥശാല, വെള്ളംകുളങ്ങര, വീയപുരം, ഹരിപ്പാട്.
421 ശ്രീകൃഷ്ണവിലാസം വായനശാല, പെരുമ്പളം, പാണാവള്ളി.
422 സെൻറ്മേരീസ് ലൈബ്രറി ആൻഡ് റീഡിംഗ്റൂം വെട്ടുകാട്. തിരുവനന്തപുരം.
423 ഭാരതവാലിവർസംഘം ന്യൂനിലയം റീഡിംഗ്റൂം, ഇരണിയൽ
424 കൃപലാനിറീഡിംഗ്റൂം, തേരൂർ, ശുചീന്ദ്രം.

425 വിവേകാഭിവർദ്ധിനി ലൈബ്രറി ആൻഡ് റീഡിംഗ്റൂം, താഴക്കര.
426 അറിവുകളകം റീഡിംഗ്റൂം, പുതുഗ്രാമം, തൃചീന്ദ്രം.
427 ശ്രീമൂലം റീഡിംഗ്ക്ലബ്ബ്, ചെങ്കോട്ട.
428 മഹാത്മജി സ്മാരക വായനശാല, നെട്ടയം, പുയപ്പള്ളി.
429 'വന്ദേമാതരം' ഗ്രാമീണ വായനശാല, വാഴക്കുളം.
430 ഗാന്ധിജി മെമ്മോറിയൽ റീഡിംഗ് ക്ലബ്, പറവൂത്തറ, പറവൂർ
431 സെൻറ് അലോഷ്യസ് സേവാസംഘം വായനശാല, പെരിനാട്.
432 തൃക്കടവൂർ സാഹിത്യസമാജം ഗ്രന്ഥശാല, പെരിനാട്.
433 കെ. ജി. സ്മാരകഗ്രന്ഥശാല, ഇരവിപുരം, മയ്യനാട്.
434 ദി പെരിനാട് സി. കെ. പി. വിലാസം ലൈബ്രറി ആൻഡ് റീഡിംഗ്റൂം തൃക്കടവൂർ, പെരിനാട്.
435 പെരുമ്പുഴ പബ്ളിക്ക ലൈബ്രറി ആൻഡ് റീഡിംഗ്റൂം, കൊററങ്കര, കുണ്ടറ.
436 കേരളപുരം ഗ്രാമോദ്ധാരണ പബ്ളിക്ക ലൈബ്രറി ആൻഡ് റീഡിംഗ്റൂം— [പെരിനാട്. കുണ്ടറ.
437 വിദ്യാഭിവർദ്ധിനി വായനശാല, പള്ളിയാക്കൽ, പറവൂർ.
438 ഗാന്ധിജി സ്മാരകഗ്രന്ഥശാല തെക്കേക്കര, പള്ളിപ്പാട്, കാർത്തികപ്പള്ളി.
439 വിവേകോദയം വായനശാല, വെളിയത്തുനാട്, അയിരൂർ, ആലുവാ.
440 ഇഖ്ബാൽലൈബ്രറി ആൻഡ് റീഡിംഗ്റൂം, താഴത്തങ്ങാടി.
441 ശ്രീ വിവേകാനന്ദലൈബ്രറി, മണിക്കമംഗലം, കാലടി.
442 ദി മാന്നാനം പബ്ളിക്കലൈബ്രറി, മാന്നാനം.
443 ബാപ്പുജി സ്മാരക വായനശാല, ശ്രീകണ്ഠേശ്വരം, വഞ്ചിയൂർ.
444 ബോയിസ്സെക്രട്ടറി പബ്ളിക്കലൈബ്രറി, ആനപ്രമ്പാൽ, തലവടി.
445 ഭാരത യുവജനസംഘം വായനശാല, തോട്ടുവാത്തല, നെടുമുടി.
446 ബാപ്പുജി സ്മാരകവായനശാല, പെരുങ്കുളം, കൊട്ടാരക്കര.
447 ദേശാഭിമാനി വായനശാല, അമ്പലത്തുംകാല, കൊട്ടാരക്കര.
448 ശ്രീ.നാരായണപുരം ഗ്രന്ഥശാല, ചെറുമങ്ങാട്, പുത്തൂർ.
449 നേതാജി മെമ്മോറിയൽ ഗ്രന്ഥശാല, ചമ്പക്കര, കരുകച്ചാൽ.
450 895 C. S. വായനശാല, കളവംകോടം, മുട്ടത്തങ്ങാടി.
451 953 C. S. ഗ്രന്ഥശാല, ഏഴംപുന്ന, അടൂർ.
452 275 C. S. ഗ്രന്ഥശാല, തൈക്കാട്ടുശേരി.
453 ശ്രീരാമകൃഷ്ണമഠഗ്രന്ഥശാല, മുട്ടം, ഹരിപ്പാട്. (തുടരും)

## 'അഭിപ്രായത്തിനു' വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ്

| നമ്പർ | പുസ്തകത്തിൻെറ പേരു് | ഗ്രന്ഥകർത്താവു് | പ്രസാധകൻ | പ്രസിദ്ധപ്പെടുത്ത വർഷം | വില രൂ. | ണ. | സ. |
|---|---|---|---|---|---|---|---|
| 1 | കലാംഗന | കെ.എം.എൻ.ചെട്ടിയാർ,ചേർത്തല | കെ.നാരായണൻ, വിദ്യാരംഭം പ്രസ്സ് ബുക്കുഡിപ്പോ, മുല്ലക്കൽ, ആലപ്പുഴ | 1122 | 1 | 4 | 0 |
| 2 | അമ്മ | Do | Do | 1122 | 0 | 12 | 0 |
| 3 | ഉത്കർഷപന്ഥാവു് | കെ. എ. ജേക്കബ്, കുമരകം | മോഡേൺ ബുക്കസ്റ്റാൾ, കോട്ടയം | 1948 | 1 | 0 | 0 |
| 4 | സഹകരണദീപിക | ആർ. മാധവപ്പൈ, മുറവൂർ | വിദ്യാഭിവർദ്ധിനി പ്രസ്സ്, കൊല്ലം | 1106 | 0 | 12 | 0 |
| 5 | വായ്പസഹായി | Do | കെ രാഘവൻ 1812 വെട്ടയ്ക്കൽ പ: സ: സംഘം സെക്രട്ടറി | 1107 | 0 | 4 | 0 |
| 6 | നമ്മുടെ സഹകരണ സംഘങ്ങൾ | Do | ശ്രീ നരസിംഹവിലാസം ബുക്കുഡിപ്പോ മുറവൂർ | 1110 | 0 | 4 | 0 |
| 7 | സഹകരണപ്രവേശിക | Do | Do | 1110 | 0 | 10 | 0 |
| 8 | കഥാകുസുമങ്ങൾ | പണ്ഡിതർ ആർ. സി. ശർമ്മ | Do | 1109 | 0 | 8 | 0 |
| 9 | വേദവ്യാസൻ | എം. ശേഷഗിരിപ്രഭു | Do | 1109 | 0 | 4 | 0 |
| 10 | മലഞ്ചരിവിലെ ഭൂതം | വിദ്വാൻ എ. ഡി. ഹരിശർമ്മ | Do | 1110 | 0 | 10 | 0 |
| 11 | അശ്രുധാര | ജി. പത്മനാഭക്കമ്മത്തി കടക്കരപ്പള്ളി | Do | 1122 | 1 | 0 | 0 |
| 12 | പാദമുദ്രകൾ | വയലാർ രാമവർമ്മ | Do | 1123 | 0 | 8 | 0 |
| 13 | ജാലവിദ്യകൾ | ആർ. മാധവപ്പൈ, മുറവൂർ | Do | 1123 | 0 | 8 | 0 |
| 14 | കുസുമാർച്ചന | എൻ. കെ. ദാമോദരൻ | ഈ. കെ. കുഞ്ഞുരാമൻ Ex. M·L.A. മെഴുവേലി | 1122 | 1 | 0 | 0 |
| 15 | ശ്രീമത് ഭഗവത്ഗീത സവ്യാഖ്യാനം | ററി. സി. പരമേശ്വരൻ മൂസ്സതു് | മോഡേൺ ബുക്കസ്റ്റാൾ, കോട്ടയം | 1124 | 1 | 8 | 0 |

| നമ്പർ | പുസ്തകത്തിന്റെ പേര് | ഗ്രന്ഥകർത്താവ് | പ്രസാധകൻ | പ്രസിദ്ധം ചെയ്ത വർഷം | വില രൂ. | ണ. | പ. |
|---|---|---|---|---|---|---|---|
| 16 | കേരളമഹാചരിത്രം 1–ാം ഭാഗം | കെ. എൻ. ഗോപാലപിള്ള | എസ്. ററി. റെഡ്യാർ പ്രസ്സ്, തിരുവനന്തപുരം | | 3 | 0 | 0 |
| 17 | റാണി മംഗളാഭായി | Do | Do | 1124 | 1 | 4 | 0 |
| 18 | കൃത്തമ്പലം | ഈ. എം. കോവൂർ | Do | 1124 | 1 | 0 | 0 |
| 19 | സ്പന്ദിക്കുന്ന മണ്ണ് | Do | Do | 1124 | 1 | 4 | 0 |
| 20 | മറവിൽ | പി. കേശവദേവ് | എസ്. ററി. റെഡ്യാർ പ്രസ്സ് തിരുവനന്തപുരം | 1124 | 1 | 0 | 0 |
| 21 | അശോകത്തണലിൽ | ഈ. എം. കോവൂർ | Do | 1123 | 1 | 4 | 0 |
| 22 | പ്രസിഡൻറ് കുഞ്ചി | പി. കെ. രാജരാജവർമ്മ | എസ്സ്. വി. പ്രസ്സ് ചങ്ങനാശേരി | 1948 | 1 | 4 | 0 |
| 23 | നാസീരകേസരി | കെ. എം. വറുഗീസ് | എം. തോമസ്, അയിരൂർ | 1116 | 0 | 8 | 0 |
| 24 | നിർഝരൻ | പാലാ നാരായണൻനായർ | കേരളാ പ്രസ്സ്, തിരുവനന്തപുരം | 1123 | 1 | 0 | 0 |
| 25 | സ്വരരാഗസുധ | ചങ്ങമ്പുഴ കൃഷ്ണപിള്ള | ജനതാ പ്രസ്സ്, മദ്രാസ് | | 2 | 0 | 0 |
| 26 | വാല്മീകിരാമായണം (ബാലകാണ്ഡം) | കണ്ണനുഴ കൃഷ്ണവാര്യർ | വി. എം. പബ്ളിഷിംഗ് ഹൗസ് തിരുവനന്തപുരം | | 8 | 0 | 0 |
| 27 | കർഷകരുടെ മുന്നിൽ | ഇ. എൻ. ഗോവിന്ദൻനമ്പൂതിരി തൃക്കാരിയൂർ | എസ്. ജി. വി. പ്രസ്സ് കോതമംഗലം | 1123 | 0 | 4 | 0 |
| 28 | പ്രധാനമന്ത്രി | പി. കേശവദേവ് | നാഷനൽബുക്കസ്റ്റാൾ, കളരിക്കൽ ബസ്സാർ കോട്ടയം | 1948 | | | |
| 29 | എലിവാണം | ഡി. സി. | Do | 1948 | 1 | 8 | 0 |
| 30 | സോഷ്യലിസം | സി. ജെ. തോമസ് | Do | 1948 | 1 | 4 | 0 |
| 31 | മതവും കമ്മ്യൂണിസവും | Do | Do | 1123 | 1 | 8 | 0 |
| 32 | വാഗ്ദാനം | പി. എൽ. ജോർജ് | കലാദർശം വായനശാല | | 0 | 10 | 8 |
| 33 | ഭടന്റെ സ്വപ്നം | വെട്ടൂർ രാമൻനായർ | അരുണോദയം പ്രസ്സ് വടക്കാഞ്ചേരി, കൊച്ചി | 1948 | 1 | 4 | 0 |

| നമ്പർ | പുസ്തകത്തിന്റെ പേര് | ഗ്രന്ഥകർത്താവ് | പ്രസാധകൻ | പ്രസിദ്ധീകരണവർഷം | വില രൂ. ണ. സ. |
|---|---|---|---|---|---|
| 34 | തളിർത്തൊത്തുകൾ | ചങ്ങമ്പുഴ കൃഷ്ണപിള്ള | എസ്സ്. പത്മനാഭൻനായർ എറണാകുളം | 1124 | 1 0 0 |
| 35 | മാറാപ്പ് | ചെറുതിട്ട | ചെറുതിട്ട | 1123 | 1 0 0 |
| 36 | വെളിച്ചത്തിലേയ്ക്ക് | കെ. എസ്. നാരായണപിള്ള | കെ. എസ്സ്. നാരായണപിള്ള | 1123 | 0 8 0 |
| 37 | ഓണപ്പുലരി | എം. ഗോവിന്ദൻനമ്പൂതിരി കൂട്ടംചേരൂർ | എം. ഗോവിന്ദൻനമ്പൂതിരി | 1122 | 0 12 0 |
| 38 | ഹൃദയത്തുടിപ്പുകൾ | കെ. പി. ബെൻ, പട്ടകടവ് | നെടുമ്പ്രത്തു ഗോപാലപിള്ള | | |
| 39 | ശിവഗിരി | കായംകുളം പി. എൻ. മുരളി | മണപ്പള്ളിൽ കെ. മാധുരി | 1124 | 0 8 0 |
| 40 | ദക്ഷിണഭാരതി വിശേഷാൽ പ്രതി (സിൽവർ ജൂബിലി) | | | | |
| 41 | വിചാരവേദി | കെ. ബാലരാമപ്പണിക്കർ | Umadatt Vilasom Publishing House Pettah, Trivandrum. | 1124 | 1 8 0 |
| 42 | കർഷകസഹായി | കെ. എസ്. നീലകണ്ഠൻ | ജി. ഭാരതി അമ്മ തൈയ്ക്കാട്, തിരുവനന്തപുരം | 1123 | 3 8 0 |

## ഗ്രന്ഥകാരന്മാരുടെയും പ്രസാധകന്മാരുടെയും ശ്രദ്ധയ്ക്കു്

ഗ്രന്ഥശാലകളുടെ ഉപയോഗത്തിലേക്കായി ഗ്രന്ഥശാലാമാനവൽ, തെരഞ്ഞെടുത്തു ചേർത്തിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റിന് ഒരു സപ്ളിമെന്റ് ഗ്രന്ഥാലോകത്തിന്റെ അടുത്ത ലക്കത്തിൽ ചേർക്കുവാനുദ്ദേശിക്കുന്നു. ആ ലിസ്റ്റിൽ ഉൾപ്പെടുത്തുവാൻ അർഹതയുള്ള പുസ്തകങ്ങൾ രണ്ടു പ്രതിവീതം ഒരു മാസത്തിനകം ഈ ആഫീസിൽ അയച്ചുതരുവാൻ ഗ്രന്ഥകാരന്മാരോടും പ്രസാധകന്മാരോടും അപേക്ഷിക്കുന്നു.

1—7—1124. സെക്രട്ടറി, അഖില തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം, തിരുവനന്തപുരം.

# GRANDHALOKAM

OFFICIAL ORGAN OF THE ALL TRAVANCORE

LIBRARY ASSOCIATION




## ADVERTISEMENT TARIFF

| | | | |
|---|---|---|---|
| FRONT COVER PAGE | ... | ... | (Reserved) |
| BACK COVER PAGE | ... | ... | Rs. 70 per insertion |
| | ... | ... | Rs. 60 per insertion, if three insertions or more. |
| COVER PAGE 2 | ... | ... | Rs. 60 per insertion. |
| | ... | ... | Rs. 40 per insertion, if three consecutive insertions or more. |
| COVER PAGE 3 | ... | ... | Rs. 50 per insertion. |
| | ... | ... | Rs. 40 per insertion if 3 insertions or more. |
| | ... | ... | |
| ANY OTHER PAGE | ... | ... | Rs. 40 per insertion |
| HALF PAGE | ... | ... | Rs. 25 ... |
| QUARTER PAGE | ... | ... | Rs. 15 ... |
| BELOW QUARTER PAGE | ... | ... | Rs. 10 ... |

*For further details apply to:*

*THE MANAGER*
**GRANDHALOKAM,**
**TRIVANDRUM.**

N. B. വിശ്വസ്തന്മാരായ ഏജൻറന്മാരെ എല്ലാ സ്ഥലത്തും ആവശ്യമുണ്ട്.



# ഗ്രന്ഥാലോകം

അഖില തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം

പ്രസിദ്ധപ്പെടുത്തുന്ന മാസിക

 

## പ്രസാധകസമിതി

എം. തോമസ് എം. ഏ. എൽ. ററി. (കൺവീനർ)

എസ്. ഗുപ്തൻനായർ എം. ഏ. (പ്രധാന പത്രാധിപർ)

ബി. പത്മനാഭപിള്ള എം. ഏ.

ററി. എൻ. ഗോപിനാഥൻനായർ ബി. ഏ.

എൻ. കേശവപിള്ള

പി. എൻ. പണിക്കർ.

മാസികയ്ക്കുള്ള ലേഖനങ്ങൾ, മണിയാർഡറുകൾ, അപേക്ഷകൾ മററു എഴുത്തുകുത്തുകൾ മുതലായവ "കൺവീനർ, പ്രസാധകസമിതി, ഗ്രന്ഥാലോകം, തിരുവനന്തപുരം" എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

N. B. അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങളുടെ രണ്ടു പ്രതികൾ അയക്കേണ്ടതാണ്.

Printed and Published by P. N. Panikkar for the All Travancore Library Association at the P. K. Memorial Press, Vazhuthacaud, Trivandrum.